മലബാർ സ്വതന്ത്ര സുറിയാനി സഭ

# ചരിത്ര താളുകൾ



ഗ്രന്ഥകർത്താവ്

**ഫാ. സെറാഫീം മണ്ടുമ്പാൽ**



## ഫാ. സെറാഫീം മണ്ടുമ്പാൽ

സഭയുടെ സ്ഥാപകപിതാക്കന്മാരായ കാട്ടുമങ്ങാട്ടെ പിതാക്കന്മാർ മലങ്കര സഭയിലെ സത്യവിശ്വാസം മുറുകെപിടിച്ച വിശ്വാസധീരരായ രണ്ടു പട്ടക്കാരായിരുന്നു. സഭയുടെ സത്യവിശ്വാസത്തെ നെഞ്ചോട് ചേർത്ത് സംരക്ഷിക്കാൻ ശ്രമിച്ചുവെന്ന കാരണത്താൽ മാതൃസഭയായ മലങ്കര സഭയിൽ നിന്നും തള്ളി കളഞ്ഞ ഈ പുണ്യപ്പെട്ട പിതാക്കന്മാരുടെ തലമുറ തന്നെ അനാഥയായ മലങ്കര സഭയ്ക്ക് അഭയമായി തീർന്നുവെന്നത് ദൈവത്തിന്റെ നിയോഗമാണ്. ഈ നൂറ്റാണ്ടിൽ ഈ തലമുറയും വരും തലമുറകളും സഭയെയും സഭാപിതാക്കന്മാരുടെ തഷ്ണതയും കൂടുതൽ നെഞ്ചേറ്റുവാൻ കഴിയുന്ന വിധം ഈ ചരിത്ര പുസ്തകം നിങ്ങൾക്ക് ഉപകാരപ്രദമായി തീരുവാൻ ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

മലബാർ സ്വതന്ത്ര സുറിയാനി സഭ

# ചരിത്ര താളുകൾ



മലബാർ സ്വതന്ത്ര സുറിയാനി സഭ

# ചരിത്ര താളുകൾ

MALABAR INDEPENDENT SYRIAN CHURCH

CHARITHRA THALUKAL (Malayalam)

Author: Rev. Fr. Seraphim Mandumpal.

(Malabar Independent Syrian Church)

Edition : First 2022

Page Layout & Cover : SM Creation

Printed at :

Published by :

Price 120/-

## ഉള്ളടക്കം.

# മലബാർ സ്വതന്ത്ര സുറിയാനി സഭയെ ഭരിച്ച പിതാക്കൻമാരും അവരുടെ ഭരണകാലഘട്ടവും

പരി: അബ്രഹാം മാർ കൂറിലോസ് (കാട്ടുമങ്ങാട്ട്)
1771 – 1802 ജൂലൈ 10
പരി: ഗീവർഗീസ് മാർ കൂറിലോസ് (കാട്ടുമങ്ങാട്ട്)
1802 – 1808 മേയ് 29
ജോസഫ് മാർ ഈവാനിയോസ് (കണിയാംപറമ്പിൽ)
1807 (6 മാസം)
സ്കറിയാ മാർ ഫീലക്സിനോസ് (ചീരൻ)
1808 – 1811 ജൂലൈ 11
ഗീവർഗീസ് മാർ ഫീലക്സിനോസ് (കിടങ്ങൻ)
1811 – 1829 ഫെബ്രുവരി 7
ഗീവർഗീസ് മാർ കൂറിലോസ് (കൂത്തൂർ)
1829 – 1856 ജൂൺ 16
ജോസഫ് മാർ കൂറിലോസ് (പനയ്ക്കൽ)
1856 – 1888 ഫെബ്രുവരി 2
ജോസഫ് മാർ അത്താനാസ്സിയോസ് (ചൊവ്വല്ലൂർ)
1888 – 1898 മാർച്ച് 4
ഗീവർഗീസ് മാർ കൂറിലോസ് (കരുമാംകുഴി പുലിക്കോട്ടിൽ)
1898 – 1935 ഏപ്രിൽ 21
പൗലോസ് മാർ അത്താനാസ്സിയോസ്
സഹായ മെത്രാപ്പോലീത്ത (പനയ്ക്കൽ) 1917 – 1927 മേയ് 7
കുരിയാക്കോസ് മാർ കൂറിലോസ് (കൂത്തൂർ)
1935 – 1947 ഒക്ടോബർ 15
ഗീവർഗീസ് മാർ കൂറിലോസ് (ചീരൻ)
1948 – 1967 ജൂൺ 9
പൗലോസ് മാർ ഫീലക്സിനോസ് (അയ്യംകുളങ്ങര)
കത്തോലിക്ക റീത്ത് പ്രസ്ഥാനത്തിൽ ചേർന്നു. 1967 – 1977

മാത്യൂസ് മാർ കൂറിലോസ് (കൂത്തൂർ) 1978 – 1986 ജൂൺ 19

ജോസഫ് മാർ കൂറിലോസ് (പനയ്ക്കൽ) 1986 – 2014 സെപ്റ്റംബർ– 7
2001– ൽ സ്ഥാനത്യാഗം ചെയ്തു.

സിറിൾ മാർ ബാസ്സേലിയോസ് (കൂത്തൂർ)
2001 മുതൽ സഭയെ നയിക്കുന്നു.

## ആമുഖം

മലങ്കര സുറിയാനി സഭയിലെ സത്യവിശ്വാസം മുറുകെപ്പിടിച്ച വിശ്വാസധീരരായ രണ്ടു പട്ടക്കാരായിരുന്നു സഭയുടെ സ്ഥാപക പിതാക്കന്മാരായ കാട്ടുമങ്ങാട്ടെ പരിശുദ്ധ അബ്രഹാം മാർ കൂറീലോസ് വലിയ ബാവായും, സഹോദരൻ ഗീവർഗീസ് മാർ കൂറീലോസ് ഇളയ ബാവായും. ദൈവനിയോഗമെന്ന് പറയാം വിദേശത്തു നിന്നും മലങ്കരയിലേക്കു വന്ന ശക്രുള്ള മാർ ബസ്സേലിയോസ് കാതോലിക്ക, യെരുശലിന്റെ പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് എന്നീ സുറിയാനി സഭാ പിതാക്കന്മാരാൽ വലിയ ബാവയ്ക്ക് റമ്പാൻ സ്ഥാനവും ശേഷം മെത്രാപ്പോലീത്ത സ്ഥാനവും ലഭിച്ചു. അബ്രഹാം മാർ കൂറീലോസ് അങ്ങനെ മലങ്കരയുടെ മെത്രാപ്പോലീത്തയായി അഭിഷേകം ചെയ്യപ്പെട്ടു. സത്യവിശ്വാസത്തിൽ സംഭവിച്ച വ്യതിചലനം മനസ്സിലാക്കിയ വിദേശ പിതാക്കന്മാർ ഇവരെ മേൽപ്പട്ടസ്ഥാനത്തേക്ക് ഉയർത്തിയെങ്കിലും മാർ ദിവന്നാസ്യോസ് അതിന്റെ ആവശ്യകതയെ ചോദ്യം ചെയ്യുകയും, തനിക്ക് സമാന്തരമായി ഉയർത്തപ്പെട്ട മെത്രാപ്പോലീത്ത എന്ന നിലയ്ക്ക് തന്റെ നിലനില്പിന് ഭീഷണിയായേക്കാം എന്നത് മനസ്സിലാക്കി ഭരണനേതൃത്വത്തെ സ്വാധീനിച്ച് അവരെ ശിക്ഷയ്ക്ക് വിധിച്ചു. തന്മൂലം പീഡനങ്ങൾ ഏൽക്കുകയും കൽത്തുറുങ്കിലടക്കപ്പെടുകയും ചെയ്യപ്പെട്ടു. എന്നാൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടെ സഹായത്തോടെ പരിശുദ്ധ കാട്ടുമങ്ങാട്ടു പിതാകന്മാർ സ്വന്തം ജന്മദേശവും, അനുയായികളെയും വിട്ടെറിഞ്ഞു മലങ്കര സഭയുടെ സത്യവിശ്വാസത്തെ ഉയർത്തിപിടിച്ചുകൊണ്ട് മലബാർ രാജ്യതിർത്തിയിലെത്തി. അവിടെ പനമ്പട്ടകൊണ്ടു ആലയമൊരുക്കി പ്രാർത്ഥനയോടെ ജീവിച്ചു. എന്തിനും ഏതിനും സഹായമായി വൈദ്യനും എഴുത്തുകാരനും വാഗ്മിയും സുറിയാനി പാണ്ഡിത്യത്തിൽ ഒരുപോലെ മികവ് പുലർത്തുകയും ചെയ്തിരുന്ന സ്വന്തം സഹോദരൻ പരിശുദ്ധ കാട്ടുമങ്ങാട്ട് ഗീവർഗീസ് മാർ കൂറിലോസ് ഇളയ ബാവയും (*ആ സമയത്തു മേല്പട്ടസ്ഥാനത്തേക്കു ഉയർത്തപ്പെട്ടിട്ടില്ല*) ഉണ്ടായിരുന്നു. പ്രാർത്ഥനാ ജീവിതത്തിലൂടെ ലഭ്യമായ ദൈവീകനൽവരത്താൽ പേയിളകിയ ബാലന് പൂർണ്ണസൗഖ്യം ലഭിക്കുന്നതിലൂടെ ഹൈദ്രോസ്കുട്ടി മൂപ്പനിൽ നിന്നും നൂറേക്കറോളം തെങ്ങും പറമ്പും അതിനു നടുവിൽ ദൈവാലയം പണിയുന്നതിനുള്ള സഹായങ്ങളും ലഭിച്ചു. പീഡനങ്ങൾ ഏൽക്കേണ്ടി വന്നുവെന്നാലും മാതൃസഭയോടുള്ള സ്നേഹത്തിൽ പരിശുദ്ധ പിതാക്കന്മാർ ഒട്ടും തന്നെ കുറച്ചിൽ വരുത്തിയില്ല. മലങ്കര സഭയോടുള്ള നിഷ്കളങ്കമായ സ്നേഹത്താൽ തന്നെ ദീർഘദർശിമാരായ ആ പുണ്യപിതാക്കൾ

അപ്പോസ്തോലിക പാരമ്പര്യം നില നിർത്തപെടുവാൻ മലബാറിൽ ഒരു ദയറ സ്ഥാപിക്കണം എന്നാഗ്രഹിച്ചു. അവരുടെ ആഗ്രഹത്തിന്റെ ഫല മായി 1772 ഇടവം 15-ന് അവിടെ പരിശുദ്ധ ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പുകൾ സ്ഥാപിച്ച് അദ്ദേഹത്തിന്റെ നാമത്തിൽ ഒരു ദൈവാല യത്തിന് ശിലയിട്ടു തൊഴിയൂർ സഭയുടെ ആരംഭത്തിന് നാന്ദി കുറിച്ചു. മൂന്ന് കാലഘട്ടങ്ങളാണ് പ്രധാനമായുള്ളത്.

**1. മലങ്കരയിലെ പരിശുദ്ധ പിതാക്കന്മാരുടെ പ്രതിസന്ധിയുടെ കാലഘട്ടം;**
**2. പരിശുദ്ധ പിതാക്കന്മാരുടെ മലങ്കര സഭയോടുള്ള ബന്ധം;**
**3. 1856 മുതൽ സ്വാതന്ത്ര്യത്തിന്റ കാലഘട്ടം;**

തൊഴിയൂർ പള്ളിയും മറ്റു വസ്തുവകകളും തന്റേതാണെന്ന് പറ ഞ്ഞ് യുയാക്കീം മാർ കൂറിലോസ് നൽകിയ വ്യവഹാരത്തിൽ മദ്രാസ് ഹൈക്കോടതിയിൽ നിന്നും ലഭിച്ച വിധിയിലൂടെ സഭ സ്വതന്ത്രമാക്ക പ്പെട്ടു. കാലങ്ങൾ കഴിഞ്ഞു സഭയുടെ സത്യവിശ്വാസത്തെ സംരക്ഷി ക്കാൻ അതിനെ നെഞ്ചോട് ചേർത്ത് പിടിക്കാൻ ശ്രമിച്ചു എന്ന കാരണ ത്താൽ മാതൃ സഭയായ മലങ്കര സഭയിൽ നിന്നും തള്ളി കളഞ്ഞ ഈ പരിശുദ്ധ പിതാക്കന്മാരുടെ തലമുറ തന്നെ അനാഥയായ മലങ്കര സഭയ് ക്ക് അഭയമായി തീർന്നുവെന്നത് ദൈവത്തിന്റെ നിയോഗമാണ്. തൊഴി യൂരിൽ നിന്നാരംഭിച്ച പരിശുദ്ധ സഭ ദൈവകൃപയാൽ ഇന്ന് 250 വർഷം പൂർത്തീകരിച്ചു. ഇപ്പോൾ പരിശുദ്ധ സഭയെ മേയിച്ചുഭരിക്കുന്നത് നി.വ. ദി.മ.ശ്രീ സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്തായാണ്. പള്ളി കളുടെ സംഖ്യയിലും വിശ്വാസികളുടെ എണ്ണത്തിലും സമ്പത്തിന്റെ വ്യാ പ്തിയിലും ഇതര സഭകളെ തുലനം ചെയ്താൽ തീരെ ചെറിയ കൂട്ടമാ ണെങ്കിലും പൗരാണിക പാരമ്പര്യവും വിശ്വാസാചാര രീതികളും പൂർവ്വീ കർ കൈമറഞ്ഞു തന്നതായ ശുശ്രൂഷ ക്രമങ്ങളും ഉപയോഗിച്ചു വരുന്നു.

സഭയുടെ വൈദീകനായിരുന്ന കെ.സി വർഗ്ഗീസ് കശ്ശീശയെഴു തിയ മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്ര പുസ്തകവും, ജോൺ ഫെൻവിക്ക് എഴുതിയ വിസ്മൃതരായ പിതാക്കന്മാർ എന്നീ പുസ്തക ങ്ങളും, ഒപ്പം ചില വാമൊഴി പാരമ്പര്യങ്ങളാണ് ഇതിന് ആധാരമായിട്ടു ള്ളത്. ഈ പതിപ്പ് എഴുതുവാൻ എനിക്ക് വേണ്ടുന്ന സഹായങ്ങൾ ഒരു ക്കിതന്ന ബഹുമാനപ്പെട്ട ഫാ. ഇയ്യോബ് O.I.C, ഫാ. ഗീവർഗീസ് ചെറുവ ത്തൂർ, ഫാ. പ്രിൻസ് കോലാടി, ഫാ. സ്കറിയ ചീരൻ, ഫാ. സി.വി ജേക്ക ബ് എന്നിവരോടും എല്ലാ നല്ലവാരായ വ്യക്തികളോടും എന്റെ ഹൃദയം

നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു. ഈ നൂറ്റാണ്ടിൽ ഈ തലമുറയും വരും തലമുറകളും സഭയെയും സഭാപിതാക്കന്മാരുടെ തീഷ്ണതയും കൂടുതൽ മനസ്സിലാക്കുവാൻ കഴിയുന്ന വിധം ഈ ചരിത്ര പുസ്തകം നിങ്ങൾക്ക് ഉപകാരപ്രദമായി തീരുവാൻ ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ദൈവം നിങ്ങളെയെല്ലാം അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ
ഫാ. സെറാഫീം മണ്ടുമ്പാൽ

# സഭയിലെ വാങ്ങിപ്പോയ വന്ദ്യ വൈദീക ശ്രേഷ്ഠർ




ദിവ്യശ്രീ സി ടി മത്തായി
കശീശ്ശ



ദിവ്യശ്രീ അയ്യംകുളങ്ങര
ഇയ്യോബ് കശീശ്ശ



ദിവ്യശ്രീ
ചീരൻ റീജൻ കശീശ്ശ



ദിവ്യശ്രീ വടക്കൻ ജോസഫ്
കശീശ്ശ



ദിവ്യശ്രീ കോലാടി വർഗ്ഗീസ്
കശീശ്ശ



ദിവ്യശ്രീ മണ്ടുമ്പാൽ ഉട്ടൂപ്പ്
കശീശ്ശ



ദിവ്യശ്രീ വി വി ചാക്കോ
കശീശ്ശ



ദിവ്യശ്രീ പുലിക്കോട്ടിൽ
ബാബു വർഗ്ഗീസ് കശീശ്ശ



ദിവ്യശ്രീ ചീരൻ ജോബ്
കശീശ്ശ

## അദ്ധ്യായം 1

# കേരളത്തിലെ ക്രിസ്തീയ സമൂഹം

A.D 52-ൽ തോമാശ്ലീഹായുടെ ആഗമനത്തോടെയാണ് ഭാരതത്തിൽ ക്രിസ്തുവിന്റെ സുവിശേഷം പ്രചരിക്കപ്പെടുത്തത്. ഇരട്ട എന്നർത്ഥമുള്ള ദിദിമോസ് എന്ന ഗ്രീക്കു പേരിൽ കൂടി ഇദ്ദേഹത്തെ അറിയപ്പെടുന്നുണ്ട്. കർത്താവിന്റെ വിലാപ്പുറം സ്പർശിച്ചപ്പോൾ യോജിച്ചിരുന്ന ഇരട്ട വിരലുകൾ വിടർന്നുവെന്നും പറയപ്പെടുന്നു. പാലസ്തീനാ, മെസപ്പൊട്ടോമിയാ, പേർഷ്യ, മേദിയാ, കിർക്കാനിയാ, ബാക്ട്രിയാ എന്നീ സ്ഥലങ്ങൾക്ക് ശേഷം 52-ൽ അദ്ദേഹം പാലയൂരിലെത്തി. അലക്സാണ്ട്രിയൻ കപ്പൽ ക്യാപ്റ്റനായ ഹിപ്പലാസ് എ.ഡി 45-ൽ മൺസൂൺ കാറ്റ് കണ്ടെത്തിയതു മുതൽ, മെഡിറ്ററേനിയൻ കടലിൽ നിന്ന് പേർഷ്യൻ ഗൾഫ് വഴി ഇന്ത്യയിലേക്കുള്ള കര-കടൽ പാതകൾ തുറന്നിരുന്നു, അക്കാരണത്താൽ തന്നെ ഈ പ്രദേശങ്ങൾ തമ്മിൽ തീവ്രമായ ബന്ധങ്ങൾ ഉണ്ടായിരുന്നു എന്നത് നമുക്ക് അനുമാനിക്കാവുന്നതാണ്. ക്രിസ്തുവിന്റെ അപ്പോസ്തലൻ ഇന്ത്യയിൽ പ്രേഷിത പ്രവർത്തനം നടത്തിയതിന്റെ പാരമ്പര്യമാണ് വലുതും അഭിവൃദ്ധി പ്രാപിക്കുന്നതുമായ ക്രൈസ്തവ സമൂഹത്തിന്റെ സ്വത്വത്തിന്റെ പ്രധാന രൂപീകരണ ഘടകം. എങ്കിലും അടിയുറച്ച പാരമ്പര്യങ്ങൾ ഇതിന്റെ പിന്നിൽ ഉള്ളതിനാൽ തന്നെ ശ്ലീഹായുടെ മലങ്കരയിലെ സുവിശേഷ പ്രവർത്തനം ഭാരത ക്രൈസ്തവ സഭകൾ ശക്തമായി അംഗീകരിക്കുന്നു അതിൽ അഭിമാനം കൊള്ളുകയും ചെയ്യുന്നു. ജോസഫ് അസ്സമാൻ തയ്യാറാക്കിയ പൗരസ്ത്യ സഭയിലെ പാത്രിയാർക്കീസുമാരുടെ പട്ടികയിൽ തോമാശ്ലീഹായെ കിഴക്കിന്റെ ഒന്നാമത്തെ പാത്രിയാർക്കീസായാണ് ചേർത്തിരിക്കുന്നത്. പട്ടികയിൽ രേഖപ്പെടുത്തിയ പേരുകൾ ഇങ്ങനെ തോമാശ്ലീഹാ, അദ്ദായി, ആഹായി, മാറി, അവറേശു എന്നിങ്ങനെയാണ്. വിശുദ്ധ കുർബാനയ്ക്ക് ഉപയോഗിക്കുന്ന മാവ് കുഴക്കുന്ന റൂശ്മ പ്രാർത്ഥനയിലും വിശുദ്ധ തോമസ് അപ്പോസ്തോലനെ ഓർക്കുന്നു. മാത്രവുമല്ല ജറോം എന്ന ചരിത്രകാരൻ 'തോമസിനോട് കൂടെ ഇന്ത്യയിലും' എന്ന് രേഖപ്പെടുത്തിയിട്ടുള്ളതിൽനിന്നെല്ലാം അപ്പോസ്തോലന്റെ സാന്നിദ്ധ്യം ഭാരതത്തിൽ ഉണ്ടായിരുന്നു എന്നത് നമുക്ക് അനുമാനിക്കാവുന്നതാണ്.

യൂറോപ്പിലും യൂഫ്രട്ടീസ് നദിയുടെ പടിഞ്ഞാറ് പ്രദേശങ്ങളും ഉൾകൊള്ളുന്ന റോമൻ സാമ്രാജ്യത്തിൽ ആയിരുന്നു ക്രിസ്തുമതം വ്യാപിച്ചിരുന്നത്. യൂഫ്രട്ടീസിന്റെ കിഴക്ക് ഭാഗത്തുള്ള പേർഷ്യൻ സാമ്രാജ്യം വടക്കെ ഇന്ത്യ വരെ വ്യാപിച്ചു കിടന്നിരുന്നു. പേർഷ്യ, മദ്ധ്യ ഏഷ്യ, റ്റിബറ്റ്, ചൈന, അറേബ്യ, ഇന്ത്യ, സിലോൺ എന്നീ രാജ്യങ്ങളിലെല്ലാം ക്രിസ്തീയ സമൂഹങ്ങൾ ഉണ്ടായിരുന്നു. ഇതിൽ ഏഷ്യയിലുള്ള കോളനികളിലാണ് യഹൂദന്മാരിൽ നിന്ന് ക്രിസ്തു മതം സ്വീകരിച്ചിരുന്നവർ ജീവിച്ചിരുന്നത്. ഇത്തരത്തിൽ ക്രിസ്തുമതം സ്വീകരിച്ചവരെ യഹൂദന്മാർ നസ്രാണികൾ എന്നാണ് വിളിച്ചിരുന്നത്. ഇറാനിയൻ പ്രദേശങ്ങളിൽ വളർന്ന് വന്ന ക്രിസ്തു മാർഗ്ഗത്തിനെ അസ്സീറിയൻ സഭ, പേർഷ്യൻ സഭ, ഈസ്റ്റ് സിറിയൻ സഭ, എന്നീ പേരുകളിലാണ് അിറയപ്പെട്ടിരുന്നത്. റോമൻ സാമ്രാജ്യത്തിനും പേർഷ്യൻ സാമ്രാജ്യത്തിനും ഇടയിലുള്ള സ്ഥലമാണ് എഡേസ്സ എന്നറിയപ്പെടുത്തത്. അറേബ്യൻ സമുദ്ര തീരത്തുള്ള സൊക്കോട്ടോറ ദ്വീപ് സന്ദർശിച്ച ശേഷം തോമസ് അപ്പോസ്തോലൻ AD.52-ൽ കൊച്ചിയുടെ വടക്കൻ പ്രദേശമായ കൊടുങ്ങല്ലൂരിൽ വന്നു എന്നാണ് വിശ്വസിക്കപ്പെടുന്നത്.

## തോമസ് അപ്പോസ്തോലൻ

തോമസ് അപ്പോസ്തോലൻ ഭാരതത്തിൽ എത്തിയതിന് ഒരു ചരിത്രം സാക്ഷിക്കുന്ന ഒരു സംഭവം ഉണ്ട്. പെന്തികൊസ്തിക്ക് ശേഷം അപ്പോസ്തോലന്മാർ ഒന്നിച്ചു കൂടി ഒരോരുത്തർ പോകേണ്ടുന്ന സ്ഥലങ്ങളെ നിശ്ചയിക്കുകയുണ്ടായി. സഭയുടെ പെന്തികൊസ്തി ശുശ്രൂഷയിലെ ഗീതത്തിൽ ഇത് പ്രതിപാദിക്കുന്നുണ്ട്. അഫ്ഗാനിസ്ഥാൻ ഭരിച്ചിരുന്നത് ഇൻഡോ പാർത്ഥ്യൻ വംശജനായ ഗോണ്ടഫോറസ് ചക്രവർത്തി ആയിരുന്നു. അദ്ദേഹം മനോഹരമായ ഒരു കൊട്ടാരം പണിയുവാനായി തീരുമാനിച്ചു. ഈ ആവശ്യത്തിന് വിദഗ്ദ്ധനായ ഒരു ശില്പിയെ കണ്ടുപിടിക്കുവാൻ ഹബ്ബാൻ എന്ന് പേരായ ഒരു കച്ചവടക്കാരനെ ഏല്പിച്ചു. ഹബ്ബാൻ ഒരു നല്ല ശില്പി കൂടിയായ തോമാശ്ലീഹായെ കണ്ടെത്തുകയും ഗോണ്ടഫോറസ് രാജാവിന്റെ പക്കലേക്ക് കൂട്ടികൊണ്ടുവരികയും ചെയ്തു. ഒരു ദൈവീകമായ നടത്തിപ്പ് ഇക്കാര്യത്തിലുണ്ടായിരുന്നതിനലാണ് ഹബ്ബാന് തോമാ ശ്ലീഹായെ കണ്ടെത്തുന്നതിനും കൂട്ടി ക്കൊണ്ടുപോരുന്നതിനും സാധിച്ചത്. ഇങ്ങനെ ഭാതത്തിന്റെ വടക്കു പടിഞ്ഞാറൻ അതിർത്തിയിലെത്തിചേർന്ന തോമശ്ലീഹാ പിന്നീട് ഭാരതത്തിന്റെ പശ്ചിമപൂർവ്വ തീര

ത്തും ചൈനയിലും സുവിശേഷം അറിയിച്ചതായി Acts of Thomas എന്ന പുസ്തകത്തിൽ പറഞ്ഞിരിയ്ക്കുന്നു.

തോമാ ശ്ലീഹായെ സംബന്ധിച്ചു പറയപ്പെടുന്ന കാര്യങ്ങൾ ഐതിഹ്യങ്ങളെ അടിസ്ഥാനമാക്കിയവയാണെങ്കിലും ഇൻഡോ പാർത്ഥ്യൻ രാജാവായ ഗോണ്ടഫോറസിനെ കുറിച്ചുള്ളവ കേവലം ഐതിഹ്യം മാത്രമല്ലെന്ന് പത്തൊൻപതാം നൂറ്റാണ്ടിന്റെ ഒടുവിൽ പഞ്ചാബിൽ നടത്തിയ ഗവേഷണം തെളിയിച്ചു കഴിഞ്ഞിട്ടുണ്ട്. 1834-നു ശേഷം ഗോണ്ടഫോറസിന്റെ പേരുകൾ ഉള്ള നാണയങ്ങൾ ഗ്രീക്കു ഭാഷയിലും, പാലി ഭാഷയിലും ഉള്ളവ പഞ്ചാബിലും അഫ്ഗാനിസ്ഥാനിലും കണ്ടെടുത്തതിലൂടെ ഒന്നാം നൂറ്റാണ്ടിൽ ഗോണ്ടഫോറസ് എന്നുപേരായ ഒരു ഭരണകർത്താവുണ്ടായിരുന്നു എന്നും അദ്ദേഹം തോമാശ്ലീഹായുടെ സമകാലീനനാണെന്നും വിശ്വസിക്കപ്പെടുന്നു. പാക്കിസ്ഥാനിലെ ലാഹോർ മ്യൂസിയത്തിൽ സൂക്ഷിച്ചിരിക്കുന്ന കല്ലിൽ കൊത്തിയ ലിഖിതത്തിൽ ഗോണ്ടഫോറസിന്റെ പേരും AD.46-ൽ അദ്ദേഹത്തിന്റെ ഭരണത്തിന്റെ 26-ാം വാർഷികം ആണെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. AD.52-ൽ കൊടുങ്ങല്ലൂരിൽ വന്നിറങ്ങിയ തോമാശ്ലീഹ യഹൂദ കോളനികളിൽ ക്രിസ്തു മതം പ്രചരിപ്പിക്കുകയും അതിന് ശേഷം തെക്കോട്ട് സഞ്ചരിച്ച് മല്യങ്കര, പാലയൂർ, പറവൂർ, ഗൊക്കമംഗലം, കൊല്ലം, നിരണം, ചായൽ തുടങ്ങി ഏഴര പള്ളികൾ സ്ഥാപിച്ചതായി ഐതിഹ്യം പറയുന്നുണ്ട്. ഇതിൽ തോമശ്ലീഹ സ്ഥാപിച്ച ഏഴര പള്ളികളിൽ അരപ്പള്ളി ആർത്താറ്റ് പള്ളിയാണ് എന്ന് (*അക്കാലത്ത് ഒരു കുരിശു പള്ളി*) ഒരു കൂട്ടരും, തിരുവാങ്കോട്ട പള്ളിയാണ് എന്ന് മറ്റൊരു കൂട്ടരും പറയന്നുണ്ട്. മേൽ പറഞ്ഞ സ്ഥലങ്ങളിൽ മാമൂദീസ ഏറ്റവരിൽ കള്ളി, കാളിയങ്കാൽ ശങ്കരപുരി, പകലോമറ്റം, എന്നീ നാല് കൂടുംബക്കാർ ആഢ്യബ്രഹ്മണ സമൂഹമായിരുന്നു. ചീരൻ, പുലിക്കോട്ടിൽ തുടങ്ങിയ ബുദ്ധ-ജൈന ക്രിസ്ത്യാനികളിൽ നിന്ന് പട്ടക്കാരെ നിയമിച്ചതായി പാലൂർ പാരമ്പര്യവും പകലോമറ്റം, ശങ്കരപുരി തുടങ്ങിയ ബ്രാഹ്മണ കുടുംബങ്ങളിൽ നിന്ന് പട്ടക്കാരെ നിയമിച്ചതായി കുറവിലങ്ങാട് പാരമ്പര്യവും അവകാശപ്പെടുന്നു. മലങ്കരയിലെ ആദ്യത്തെ മേലദ്ധ്യക്ഷന്മാരിൽ ഒന്നാം മാർത്തോമ മുതൽ ഒമ്പതാമൻ വരെയും പകലോമറ്റം തറവാട്ടിൽ നിന്നുള്ളവരായിരുന്നു എന്ന് കാണാവുന്നതാണ്. ഈ പള്ളികൾ സ്ഥാപിച്ച ശേഷം അദ്ദേഹം കിഴക്ക് തീരദേശത്ത് പോയി എന്നാണ് വിശ്വസിക്കപ്പെടുന്നത്.

തോമാശ്ലീഹാ ദക്ഷിണേന്ത്യയുടെ പൂർവ്വതീരത്തും സുവിശേഷമറിയിച്ചു. ശ്ലീഹായുടെ സുവിശേഷ വേല നിമിത്തം ഒരു ഹൈന്ദവരാജ കുടുംബത്തിലെ സ്ത്രീയും മകളും ക്രിസ്തുമതം സ്വീകരിച്ചു. ഇതിൽ കുപിതനായ മസ്ദായ് എന്നു പേരുള്ള രാജാവ് തോമാശ്ലീഹായെ തടവിൽ പാർപ്പിച്ചതായും പിന്നീട് ഒരു ശൂലത്താൽ കുത്തിക്കൊന്നതായും പറയപ്പെടുന്നു. AD.72 ഡിസംബർ 18-ാം തിയ്യതി കുത്തകയും 21-ാം തിയ്യതി രക്തസാക്ഷിയായി ഇഹലോകവാസം വെടിയുകയും ചെയ്തു. അദ്ദേഹത്തിന്റെ മൃതദേഹം മൈലാപ്പൂരിൽ കബറടക്കി. രണ്ടാം നൂറ്റാണ്ടിൽ ഈ തിരുശേഷിപ്പുകൾ ഉറഹായിലേയ്ക്കു (*എഡേസ്സ*) കൊണ്ടുപോവുകയും ചെയ്തു. സുറിയാനി ക്രിസ്ത്യാനികൾ ആണ്ടിൽ മൂന്നുപ്രാവശ്യം തോമാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ കൊണ്ടാടുന്നുണ്ട്. ഡിസമ്പർ 21-ാം തിയ്യതി രക്തസാക്ഷി മരണം പ്രാപിച്ചതിന്റെയും, ജൂലൈ 3-ാം തിയ്യതി തിരുശേഷിപ്പുകൾ ഉറഹായിലേയ്ക്കു കൊണ്ടുപോയതിന്റെയും പുതുഞായറാഴ്ച ശ്ലീഹായ്ക്കു ക്രിസ്തുവിലുള്ള വിശ്വാസ പ്രഖ്യാപനത്തിന്റെയും ഓർമ്മകളാണ് കൊണ്ടാടുന്നത്. തോമാശ്ലീഹായുടെ കാലശേഷം ഇന്ത്യയിലെ ക്രിസ്തീയ സഭയെ ആര് ഭരിച്ചുവെന്നതിന് മതിയായ ചരിത്ര ലിഖിതങ്ങളൊന്നുമില്ല. എന്നാൽ ക്രി.വ. 190-ൽ ഇന്ത്യയിലെ ക്രിസ്ത്യാനികളുടെ അപേക്ഷയനുസരിച്ച്, അലക്സാന്ത്രിയായിലെ ബിഷപ്പായ ഡമീട്രച്ചസ് പന്റേനസ് എന്ന മിഷനറിയെ അയച്ചതായും അദ്ദേഹം പ്രസ്തുത ക്രിസ്ത്യാനികളുടെ കൈവശം എബ്രായ ഭാഷയിൽ എഴുതപ്പെട്ട വിശുദ്ധ മത്തായിയുടെ സുവിശേഷത്തിന്റെ ഒരു പ്രതി കൊടുത്തതായും യുസിബിയസ്, ജറോം ആദിയായ പുരാതന ചരിത്രകാരന്മാർ പ്രസ്താവിയ്ക്കുന്നു.

## കുടിയേറി പാർപ്പ്

ചരിത്രത്തിന്റെ ഒരു പ്രത്യേക ഘട്ടത്തിൽ, ഈ സമൂഹം സിറിയൻ ക്രിസ്ത്യൻ ലോകവുമായി തീവ്രമായ ബന്ധത്തിൽ ഏർപ്പെടുന്നതിന് ഇടവന്നു. മലങ്കരയിലെ ക്രിസ്തീയ സഭ ചരിത്രത്തിൽ പിന്നീട് തിരശ്ശീല പൊങ്ങുന്നത് ക്നായ് തോമായുടെ വരവോടു കൂടിയാണ്. സസേനിയൻ വംശജനായ സാപ്പോർ (*ഷാപ്പോർ*) രണ്ടാമന്റെ (*എ.ഡി. 309-379*) ഭരണകാലത്ത് അതിരൂക്ഷമായ പീഡനം പേർഷ്യയിൽ ഉണ്ടായി. എ.ഡി. 315-ൽ റോമാ ചക്രവർത്തിയായ മഹാനായ കോൺസ്റ്റന്റയിൻ (*എ.ഡി. 274-337*) സാപ്പോർ രണ്ടാമന് ഒരു കത്തെഴുതിയിരുന്നു. അതിൽ ക്രൈസ്തവ മാർഗത്തെ ഏറ്റുപറയുന്നുവെന്നും,

പേർഷ്യയിലെ ക്രൈസ്തവരെ ഷാപ്പൂർ രണ്ടാമനെ ഏല്പിക്കുന്നുവെന്നും, സകല ദൈവിക നന്മകളും രാജാവിനും, ക്രൈസ്തവർക്കും ഉണ്ടാകട്ടെയെന്നും ആശംസിച്ചിരുന്നത് കാണാം. ചരിത്രകാരനായ യുസീബിയസ് താൻ എഴുതിയ Life of Constantine എന്ന ഗ്രന്ഥത്തിൽ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്.[1] Bedjan, Acts of the Martyrs and Saints, ഗ്രീക്കു ചരിത്രകാരനായ സോസോമന്റെ (*Sozomen*) Ecclesiastical History എന്നീ ഗ്രന്ഥങ്ങളിൽ പേർഷ്യൻ ക്രൈസ്തവരുടെ മേല്പറയപ്പെട്ട പീഡനം വിശദീകരിച്ചിട്ടുണ്ട്.[2] നാല്പതു സംവത്സരത്തോളം തുടർന്ന പീഡനത്തിൽ അറിയപ്പെടുന്ന പതിന്നായിരത്തോളം പേരും, ഈ സംഖ്യയ്ക്കുമപ്പുറത്ത് മറ്റ് അസംഖ്യം പേരും കൊല്ലപ്പെട്ടതായിട്ടാണ് സോസോമെൻ സാക്ഷിക്കുന്നത്.[3] ഇപ്രകാരം മതപീഡനം കഠിനമായതോടു കൂടി അനേകം ക്രൈസ്തവർ അതിദാരുണമായി കൊല്ലപ്പെട്ടു.

ഇക്കാലത്താണ് ഭാരതത്തിലേയ്ക്ക് പേർഷ്യയിൽ നിന്നുള്ള പ്രഥമ കുടിയേറ്റം ഉണ്ടാകുന്നത്. ഇവരുടെ ഭാരതത്തിലേക്കുള്ള ആഗമനം കച്ചവടത്തിനായിരുന്നുവെന്ന് പറയപ്പെടുന്നു. എന്നാൽ ഇവിടേയ്ക്കുള്ള അവരുടെ കുടിയേറ്റത്തിന്റെ ഉദ്ദേശ്യം മലങ്കരയിലെ പ്രേഷിത സാക്ഷ്യമാണെന്ന് ക്നാനായ സമുദായത്തിൽ നിലവിലുള്ള നല്ലോരോറൊശിലും പാട്ടിലും, മറ്റ് ചില പുരാതന പള്ളിപ്പാട്ടുകളിലും കാണാം. ഉദാ: കൈപ്പുഴപ്പള്ളിപ്പാട്ട്, നാലുപള്ളികളുടെ പാട്ട്. മേല്പറഞ്ഞ ലക്ഷ്യ സാധ്യതയ്ക്കായി സെലൂഷ്യാ-റ്റെസിഫോണിലെ അക്കാലത്തെ കാതോലിക്കായുടെ ആജ്ഞയിൻ പ്രകാരം കുടിയേറ്റം ഉണ്ടായതായും ഇതിൻപ്രകാരം കാണുന്നു. എ.ഡി. 345-ൽ ക്നായി തൊമ്മൻ അഥവാ കാനായിലെ തോമസ് എന്ന പേരോടു കൂടിയ യെരുശലേമിലെ കച്ചവടക്കാരന്റെ നേതൃത്വത്തിൽ ഒരു സംഘം ആളുകൾ കൊടുങ്ങല്ലൂർ അതായത് അന്നത്തെ മഹാദേവർ പട്ടണത്തിൽ വന്നെത്തിയെന്നാണ് പാരമ്പര്യം അവകാശപ്പെടുന്നത്.[4] ക്നായ് തോമയുടെ നേതൃത്വത്തിൽ സ്ത്രീകളും പുരുഷന്മാരും കുട്ടികളുമടക്കം 72 കുടുംബങ്ങൾ  കൊടുങ്ങല്ലൂരിലെത്തിച്ചേർന്നു. നാടുവാണിരുന്ന ചേരമാൻ പെരുമാളുടെ അനുമതിയോടെ കൊടുങ്ങല്ലൂർ പട്ടണത്തിന്റെ തെക്ക്

1. Eusebius, Life of Constantine in W.G Young; page; 276-277;
2. Bedjan, Acts of the Martyrs and Saints, page ; 277-279;
3. Sozomen, Ecclesiastical History; page; 280;
4. മാർത്തോമ്മ സഭ നൂറ്റാണ്ടുകളിലൂടെ, റ്റി.പി എബ്രഹാം; പുറം-62;

ഭാഗത്ത് കുടിയേറി പാർത്തു. കാനായിലെ തോമസും അദ്ദേഹത്തെ അനുഗമിച്ച ബിഷപ്പുമാരും സുറിയാനി സഭയുമായി സ്ഥിരമായ ബന്ധം സ്ഥാപിച്ചവരായിരുന്നു. ക്നായ് തോമയും കൂട്ടുകാരും കേരളത്തിൽ കുടിയേറി പാർത്തത് 9–ാം നൂറ്റാണ്ടിലാണെന്നു ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നുണ്ട്. പേഷ്യൻ സാമ്രാജ്യത്തിൽ നാലാം നൂറ്റാണ്ടോടു കൂടി ക്രിസ്ത്യനികൾ അനുഭവിയ്ക്കേണ്ടി വന്ന പീഡയേക്കുറിച്ചറിയുമ്പോൾ ക്നായ് തോമായുടെ പുറപ്പാട് നാലാം നൂറ്റാണ്ടിൽ തന്നെയായിരുന്നു എന്നു പറഞ്ഞിട്ടുള്ളതാണ് കൂടുതൽ വിശ്വാസയോഗ്യമായിരിയ്ക്കുന്നത്. ഇവരോടൊന്നിച്ച് ഉറഹായിലെ എപ്പിസ്കോപ്പയായ മാർ ഔസേഫും ഉണ്ടായിരുന്നു. ഈ വിദേശിയർക്ക് ചേരമാൻ പെരുമാൾ **മഹാദേവർ** എന്നു പേരായ ഒരു ചെറിയ പട്ടണവും ചില പ്രത്യേക സാമുദായിക പദവികളും കല്പിച്ച് കൊടുക്കുകയുണ്ടായി. ഈ പദവികളാണ് പ്രസിദ്ധമായ ചെപ്പേടിൽ രേഖപ്പെടുത്തിയിട്ടുള്ളത്. മഹാദേവർ പട്ടണം ഇവരുടെ മുഖ്യമായ കുടിയിരിപ്പും ആസ്ഥാനവുമായി തീർന്നു. ഇവരുടെ രാജാവായി വില്യാർവട്ടം തറവാട്ടിൽ നിന്നും ഒരാളെ വാഴിച്ചു. രാജാവിന്റെ ആ സ്ഥാനം ഉദയംപേരൂരായിരുന്നു. കാലാന്തരത്തിൽ ആ രാജകുടുംബം സന്തതി പരമ്പരയില്ലാതെ നാമാവശേഷമായി. ക്നായ് തോമയുടെ പിൻഗാമികളെ ഇന്നും തെക്കും ഭാഗക്കാർ എന്നു വിളിച്ചുവരുന്നു. റോമൻ കത്തോലിയ്ക്കരിലും യാക്കോബായക്കാരിലും ഇങ്ങനെ ഒരു വിഭാഗമുള്ളതായി കാണാം. ഇവർ ഇവരുടെ വംശശുദ്ധി പാലിയ്ക്കാനായിരിക്കാം ഇതര വിഭാഗങ്ങളുമായ് ഇന്നും വിവാഹബന്ധത്തിലേർപ്പെടാത്തത്. കൊടുങ്ങല്ലൂരുള്ള പുഴയുടെ തെക്കുഭാഗത്ത് ആദ്യം കുടിയേറി പാർത്തതിനാലാണ് ഇവർക്ക് *തെക്കും ഭാഗക്കാർ* എന്ന് പേരുണ്ടായത്. ക്നായ് തോമായും കൂട്ടുകാരും സിറിയായിൽ നിന്നുള്ളവരാകയാൽ ഇവർ *സുറിയാനിക്കാർ* എന്നു പേർ ലഭിച്ചുവെന്ന് ചിലരും, അതല്ല സുറിയാനിഭാഷ ആരാധനയ്ക്കായി ഉപയോഗിക്കുന്നു എന്നതിനാൽ *സുറിയാനിക്കാർ* എന്ന പേരുണ്ടായി എന്നും മറ്റു ചിലരും അഭിപ്രായപ്പെടുന്നു. റോമൻ കത്തോലിക്കരിൽ ആരാധനയ്ക്ക് ഉപയോഗിക്കുന്ന ഭാഷയെ അടിസ്ഥാനമാക്കി ചിലരെ ലത്തീൻ ക്രിസ്ത്യാനികൾ എന്നും മറ്റു ചിലരെ സിറിയൻ ക്രിസ്ത്യാനികൾ എന്നും വിളിക്കാറുണ്ട്. 9–ാം നൂറാണ്ടിലും (*എ.ഡി. 825*) പേർഷ്യയിൽ നിന്നും ക്രിസ്ത്യാനികൾ മലങ്കരയിൽ കുടിയേറിപ്പാർത്തിട്ടുണ്ട്. മാർവാൻ സബ്രീസോ എന്നു പേരായ കച്ചവടക്കാരന്റെ നേതൃത്വത്തിൽ മാർ

സപ്രോ, മാർ പ്രോദ്, എന്നീ മെത്രാന്മാരോടുകൂടി ഒരു സംഘം കൊല്ലത്ത് എത്തിച്ചേർന്നു. ഇവർക്കും അവിടത്തെ രാജാവു ചില പ്രത്യേക പദവികളടങ്ങിയ ചെപ്പേടുകൾ (*Copper plates*) നൽകിയിട്ടുണ്ട്. ഇവരുടെ പള്ളിക്കും, പള്ളിവസ്തുക്കൾക്കും രാജകീയ വേണാടിന്റെ സൈന്യത്തിന്റെ (*അന്നൂറ്റികൾ*) സംരക്ഷണം ലഭിച്ചിരുന്നു.

**സുന്നഹദോസുകൾ**

നാലാം നൂറ്റാണ്ടു മുതൽ ഏഴാം നൂറ്റാണ്ടുവരെ ക്രൈസ്തവ സഭയിൽ വിശ്വാസസംബന്ധമായ വാദപ്രതിവാദങ്ങൾ നടന്നുകൊണ്ടിരുന്നു. ത്രിത്വോപദേശം, ക്രിസ്തുവിന്റെ ദൈവത്വം മനുഷ്യത്വം മുതലായവയായിരുന്നു വാദമുഖങ്ങളിൽ ചിലത്. ഈ തർക്കങ്ങൾക്ക് പരിഹാരം കാണുന്നതിനായി ക്രൈസ്തവ സഭയിലെ മേലദ്ധ്യക്ഷന്മാർ പല സന്ദർഭങ്ങളിലും യോഗം ചേരുകയും തീരുമാനങ്ങളെടുക്കുകയും ചെയ്തിട്ടുണ്ട്. ഇപ്രകാരം ചേർന്ന യോഗങ്ങളെയാണ് സുന്നഹദോസുകൾ എന്നു പറയുന്നത്. ഇവയിൽ ആദ്യത്തെ മൂന്നു സുന്നഹദോസുകൾ നിഖ്യ, കുസ്തന്തീനോസ് പോലീസ്, എഫേസൂസ് എന്നീ സ്ഥലങ്ങളിൽ ചേർന്നവയാണ്. വിശുദ്ധ കുർബ്ബാന ക്രമത്തിൽ 5-ാമത്തെ തുബ്ദേനിൻ *നിഖ്യായിലും, കുസ്തന്തീനോസ് പോലീസിലും, എഫേസൂസിലും വെച്ചുണ്ടായ പുണപ്പെട്ടവയും പരിശുദ്ധങ്ങളുമായ മൂന്നു പൊതു സുന്നഹദോസുകളേയും.. ഓർക്കുന്നു* എന്ന് നമ്മൾ ചൊല്ലാറുള്ള സുന്നഹദോസുകളാണ് ഇവ. ക്രിസ്തീയ സഭ പൊതു സുന്നഹദോസുകളായാണ് ഇവയെ ഗണിച്ചുവരുന്നത്. എന്നാൽ പൗരസ്ത്യ സഭ (Chaldean Church) ആദ്യത്തെ രണ്ടു സുന്നഹദോസുകൾ മാത്രമേ സ്വീകരിയ്ക്കുന്നുള്ളു. ഈ സുന്നഹദോസുകൾ ഒരു വിശ്വാസ പ്രമാണം നിർമ്മിച്ചതു കൂടാതെ സഭാഭരണത്തിനു ഉതകുന്നതായ അനവധി കാനോനകളും (*ചട്ടങ്ങൾ*) ഉണ്ടാക്കിയിട്ടുണ്ട്.

**നിഖ്യായിലെ സുന്നഹദോസ്.**

ക്രി.വ. 325-ൽ അലക്സാന്ത്രിയായിലെ പട്ടക്കാരനായിരുന്ന അരിയുസ് ക്രിസ്തുവിന്റെ ദൈവത്വത്തെ നിഷേധിച്ചു. പുത്രൻ ഒരു സൃഷ്ടി മാത്രമാണെന്നും സൃഷ്ടാവല്ലെന്നും തന്മൂലം പിതാവിനോട് സമനല്ലെന്നും പിതാവിനെപ്പോലെ അനാദ്യന്തനല്ലെന്നും പിതാവ് മുമ്പനും പുത്രൻ പിമ്പനുമാണെന്നും മറ്റുമായിരുന്നു അരിയൂസിന്റെ ഉപദേശം. അലക്സന്ത്രിയായിലെ ബിഷപ്പായിരുന്ന അലക്സാണ്ടർ അതിനെ ശക്തമായി എതിർക്കുകയും ചെയ്തു. അവർ തമ്മിലുള്ള

അഭിപ്രായ വ്യത്യാസം വർദ്ധിച്ചുവന്നതിന്റെ ഫലമായി നിഖ്യായിൽ ഒന്നാമത്തെ പൊതു സുന്നഹദോസ് കൂടി. സഭയിൽ ഭിന്നതയുണ്ടാകുന്നത് സാമ്രാജ്യത്തിനു ക്ഷേമമല്ലെന്നു മനസ്സിലാക്കിയ റോമാ ചക്രവർത്തി കോൺസ്റ്റന്റയിൻ (*Constantine*) ആണ് ഇതിനു മുൻകയ്യെടുത്തത്. ഏഷ്യ മൈനറിലെ ബിഥിന്യായിലെ ഒരു പ്രധാന നഗരമായിരുന്നു നിഖ്യാ. ഈ സുന്നഹദോസിൽ സംബന്ധിച്ച 318 പിതാക്കന്മാരിൽ പലരും ക്രിസ്തുവിനെ പ്രതി പീഡയേറ്റവരും തന്മൂലം അംഗവൈകല്യം സംഭവിച്ചവരുമായിരുന്നു. അരിയൂസിന്റെ അബദ്ധോപദേശത്തിനെതിരായി പോരാടിയത് പരിശുദ്ധ അത്താനാസിയോസ് ആയിരുന്നു. യേശു മശിഹാ സാക്ഷാൽ ദൈവമാണെന്നും സാരാംശത്തിൽ പിതാവിനോട് സമനാണെന്നും താൻ പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവിനോടും ഭേദം കൂടാതെ സമത്വമുള്ളവനും തന്നാൽ സകലവും നിർമ്മിയ്ക്കപ്പെട്ടവനുമാണെന്നും സുന്നഹദോസ് തീരുമാനിച്ചു. അരിയൂസിനെയും കൂട്ടരേയും വിശുദ്ധ സഭയിൽ നിന്നും ബഹിഷ്കരിക്കയും ചെയ്തു. ഇന്നു നാം ഉപയോഗിച്ചുവരുന്ന വിശ്വാസപ്രമാണം 'നിഖ്യാ വിശ്വാസ പ്രമാണം' എന്ന പേരിലാണ് അറിയപ്പെടുന്നത്.

## കുസ്തന്തീനോസ് പോലീസിലെ സുന്നഹദോസ്

ക്രി.വ. 381 ൽ കുസ്തന്തീനോസ് പോലീസിലെ മെത്രാനായിരുന്ന മക്കദോനിയോസ് വിശുദ്ധ റൂഹാ പിതാവിനോട് സമനല്ലെന്നൊരു വേദവിപരീതം പ്രചരിപ്പിയ്ക്കുവാൻ ആരംഭിച്ചു. ഈ ഗൗരവമേറിയ വിഷയത്തെക്കുറിച്ച് ചർച്ച ചെയ്തു തീരുമാനം എടുക്കുവാനാണ് കുസ്തന്തീനോസ് പോലീസിൽ സുന്നഹദോസ് കൂടിയത്. തിയോഡോഷ്യയസ് ചക്രവർത്തിയായിരുന്നു ഈ സുന്നഹദോസ് വിളിച്ചുകൂട്ടിയത്. ഈ സുന്നഹദോസ് മക്കദോനിയോസിന്റെ ഉപദേശത്തെ തള്ളിക്കളയുകയും വിശുദ്ധ റൂഹാ ദൈവമാണെന്നും പിതാവിനോടും പുത്രനോടും ഏക സാരാംശമുള്ളവനാകുന്നു എന്നും നിശ്ചയിച്ചു. *സകലത്തെയും ജീവിപ്പിക്കുന്ന പിതാവും പിതാവിൽ നിന്നു പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനും, നിബിയന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരി*

*ച്ചവനുമായി ജീവനും വിശുദ്ധിയുമുള്ള ഏക റൂഹായിലും.......* എന്നു നിഖ്യ വിശ്വാസപ്രമാണത്തിൽ കൂട്ടിച്ചേർക്കയും ചെയ്തു.[5]

## എഫേസൂസിലെ സുന്നഹദോസ്

ക്രി.വ. 431–ൽ കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കീസായിരുന്ന നെസ്തോറിയസ് വിശുദ്ധ മറിയാമിനെ ദൈവമാതാവെന്നു സംബോധന ചെയ്യാൻ പാടില്ലെന്നും അവൾ കേവലം ഒരു മനുഷ്യ സ്ത്രീയാണെന്നും പ്രസംഗിച്ചു, എന്നുതന്നെയല്ല മറിയാം പ്രസവിച്ചതും സാധാരണ മനുഷ്യനായ യേശുവിനെയാണ് ദൈവത്തെയല്ല. യേശുവിൽ പിന്നീട് ദൈവത്വം വന്നു ഇങ്ങനെ മശിഹായിൽ ദൈവസ്വഭാവവും മനുഷ്യസ്വഭാവവും എന്നീ വ്യത്യസ്തങ്ങളായ രണ്ടു സ്വഭാവങ്ങളും, ദൈവം മനുഷ്യൻ എന്നിങ്ങനെ രണ്ട് ആളത്വങ്ങൾ ഉണ്ടെന്നും പഠിപ്പിച്ചു. ഈ വാദം സ്ഥാപിയ്ക്കുന്നതിനു വിശുദ്ധ മറിയാമിനെക്കുറിച്ച് അക്കാലം വരെയും ഉപയോഗിച്ചു വന്ന ദൈവമാതാവ് എന്നുവരുന്ന 'Theotokos' എന്ന പദം ഉപയോഗിയ്ക്കുന്നതിനും വിസമ്മതിയ്ക്കുകയും ചെയ്തു. നെസ്തോറിയസിന്റെ ഈ വാദത്തെയാണ് ഇരുസ്വഭാവവാദം എന്ന് പറയുന്നത്. എന്നാൽ അലക്സന്ത്രിയായിലെ കൂറിലോസ് ഈ വാദഗതിയെ ശക്തിയുക്തം എതിർക്കുകയാണ് ചെയ്തത്. അധികം താമസിയാതെ ക്രി.വ 431 ൽ എഫേസൂസിൽ സുന്നഹദോസ് കൂടുകയും നെസ്തോറിയന്റെ ഉപദേശങ്ങളെ തള്ളിക്കളയുകയും ചെയ്തു. ഈ സുന്നഹദോസ് വിളിച്ചു കൂട്ടിയത് റോമാചക്രവർത്തിയായ തിയോഡോഷിയസ് രണ്ടാമനായിരുന്നു. മശിഹായിൽ ഒരു ആളത്വമായും പൂർണ്ണ ദൈവത്വവും പൂർണ്ണ മനുഷത്വവും യോജിച്ചുള്ള ഒരു സ്വഭാവവും മാത്രമെയുള്ളൂവെന്നും വിശുദ്ധ മറിയാം ദൈവമാതാവ് തന്നെയെന്നും ഉറപ്പിച്ചു പ്രഖ്യാപിച്ചു. കൂറിലോസിന്റെ ഈ വാദത്തെ ഏകസ്വഭാവവാദം എന്നാണ് പറയുന്നത്. *വചനമായ ദൈവം ശരീരിയായിതീർന്നു...... പ്രസിദ്ധനായ മാർ കൂറിലോസും* എന്നു അഞ്ചാമത്തെ തുബ്ദേനിൽ പ്രസ്താവിച്ചിരിയ്ക്കുന്നതും മേൽപറഞ്ഞ കൂറിലോസിനെക്കുറിച്ചാണ്. മേൽ പറഞ്ഞ സുന്നഹദോസുകൾക്കും പുറമെ രണ്ടാം എഫേസൂസ്, കൽക്കദോന്യ തുടങ്ങി വേറെയും സുന്നഹദോസുകളുണ്ടെങ്കിലും അവ പൊതുവിന്നടുത്തവയല്ല.

---

5. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം-കെ.സി. വർഗ്ഗീസ്, പുറം-10;

## അദ്ധ്യായം 2

# പോർച്ചുഗീസുകാരുടെ ആഗമനം

### പതിനഞ്ചാം നൂറ്റാണ്ടിന്റെ പ്രാരംഭം

പോർച്ചുഗീസുകാർ പതിനഞ്ചാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ പുതിയ രാജ്യങ്ങളും, ജലപാതകളും കണ്ടുപിടിക്കുന്നതിൽ ഒന്നാം സ്ഥാനത്തായിരുന്നു. കപ്പൽ സഞ്ചാരത്തിനായി ജീവിതവും ധനവും ഉഴിഞ്ഞുവച്ച രാജകുമാരനായിരുന്നു അവിടത്തെ ഹെൻറി രാജകുമാരൻ (1394-1460). ബർത്തലോമിയോ ഡയസ് എന്ന പോർച്ചുഗീസുകാരൻ 1448-ൽ കപ്പൽ സഞ്ചാരം ചെയ്ത് ആഫ്രിക്കയുടെ തെക്കെയറ്റമായ ഗുഡ്ഹോപ്പ് മുനമ്പ് കണ്ടുപിടിച്ചുവെങ്കിലും ഇന്ത്യയിൽ എത്താൻ കഴിഞ്ഞില്ല. വാസ്കോഡിഗാമയ്ക്കാണ് അതിനുള്ള ഭാഗ്യം സിദ്ധിച്ചത്. പോർച്ചുഗീസ് നാവികനായ വാസ്കോഡിഗാമ സുഗന്ധ വ്യഞ്ജനങ്ങൾ വിളയുന്ന ഇന്ത്യയെക്കുറിച്ച് വളരെയധികം കേട്ടിരുന്നു. 1497 ജൂലൈ 8-ന് ലിസ്ബൺ പട്ടണത്തിനരികെയുള്ള നാലു കപ്പലുകളുമായി ഇന്ത്യയിലേക്ക് യാത്ര തിരിച്ചു. മിലിൻഡി തുറമുഖത്ത് എത്തിയപ്പോൾ കോഴിക്കോട്ടു നിന്നു സുഗന്ധദ്രവ്യങ്ങൾ കയറ്റിവന്ന കപ്പലുകൾ അവിടെ നങ്കൂരമിട്ടുകിടക്കുന്നത് കണ്ടു. അതിൽ മലബാറിൽ നിന്നുള്ള ക്രിസ്ത്യാനികൾ ഉണ്ടായിരുന്നതായി അറിവുകിട്ടിയ വാസ്കോഡിഗാമയുടെ അനുജൻ പൗലോഡിഗാമ മിലിൻഡി തുറമുഖത്ത് കണ്ട മലബാറുകാർ ക്രിസ്ത്യാനികൾ ആണോ എന്നറിയാൻ കന്യകമറിയാമിന്റെയും ഉണ്ണിയേശുവിന്റെയും ചിത്രങ്ങൾ കാണിച്ചപ്പോൾ അവർ തലവണങ്ങി എന്നു പൗലോഡിഗാമ പറയുന്നുണ്ട്. തുറമുഖ നഗരമായിരുന്ന മിലിൻഡിയെ ഭരിച്ചുവന്ന ഒരു സുൽത്താൻ നൽകിയ ഒരു നാവികന്റെ സഹായത്തോടു കൂടി ഗാമയുടെ സംഘം 1498 ഏപ്രിൽ 24-നു ഇന്ത്യൻ തീരത്തെ ലക്ഷ്യമാക്കി യാത്ര പുറപ്പെട്ടു. ഏതാണ്ട് ഒരു മാസത്തെ യാത്രക്ക് ശേഷം അതായത് 1498 മെയ് 20-ന് ഗാമയുടെ കപ്പലുകൾ കോഴിക്കോടിനു സമീപം വന്നടുത്തു.[6] വാസ്കോഡിഗാമ ഇന്ത്യയിൽ വന്നതോടുകൂടിയാണ് റോമൻ കത്തോലിക്ക സഭയ്ക്കു മലങ്കരയുമായുള്ള ബന്ധം ആരംഭിക്കുന്നത്. ഗോവയിലെ മെത്രാൻ അയച്ച ഒരു ഫ്രാൻസിസ്കൻ സന്യാസി കേരളത്തിൽ

---

6. ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്കാരവും, ഫാ. ജോസഫ് ചീരൻ-പുറം,133-136;

കൊടുങ്ങല്ലൂരും, വൈപിൻ കോട്ടയിലും, വൈദീക സെമ്മിനാരികൾ ആരംഭിച്ച് സുറിയാനി ഭാഷ അഭ്യസിപ്പിക്കുകയും ചെയ്തു. പക്ഷേ ഇതുകൊണ്ടൊന്നും ഫലമുണ്ടായില്ല, മാത്രാമല്ല പേർഷ്യയിൽ നിന്നും മെത്രാന്മാരും മറ്റും വന്നുചേരുന്നതിനു തടസ്സങ്ങൾ സൃഷ്ടിയ്ക്കുക യും ചെയ്തിരുന്നു. മാർ യൗസേഫ്, മാർ എബ്രഹാം, മാർ ശീമോൻ എന്നീ മെത്രാപോലീത്തമാർ പീഠനം ഏൽക്കുകയാൽ ആ കാലത്തു ണ്ടായിരുന്ന ബാബിലോൺ നെസ്തോറിയെൻകാർ മലങ്കര സഭയെ പകലോമറ്റം തറവാട്ടിലെ ഗീവർഗ്ഗീസ് അർക്കദിയാക്കോനെ ഏൽപ്പി ച്ച് 1597-ൽ പിൻവാങ്ങിപ്പോയി.[7]

## ആർച്ച് ബിഷപ്പ് അലക്സിസ് മെനെസിസ്സ്

1599 ജനുവരി 26-ന് ഗോവയിൽ നിന്നു കപ്പൽ മാർഗ്ഗം യാത്ര തിരിച്ച ആർച്ച് ബിഷപ്പ് അലക്സിസ് മെനെസിസ്സ് കൊച്ചി തുറമു ഖത്തു ഫെബ്രുവരി ഒന്നിനിറങ്ങി. നസ്രാണികളെ റോമാപാപ്പായുടെ കീഴിൽ കൊണ്ടുവരികയെന്നുള്ളതാണ് താൻ വന്നതിന്റെ പ്രധാന ഉ ദ്ദേശമെന്ന് മെനെസിസ്സ് മെത്രാൻ ജനങ്ങളെ അിറയിച്ചു. രണ്ടു വർഷം മലങ്കരയിലെ കാര്യങ്ങൾ ശരിയാക്കുന്നതിന് ശ്രമിച്ചു. റോമാ സിംഹാ സനത്തിന് എതിരായുള്ള മത്സരവും, ശീഹ്മ സംസ്കാരവും വളരെ ആഴത്തിലേയ്ക്കു വേരിറങ്ങി ഉറച്ചുകഴിഞ്ഞിരുന്നു എന്നതു കൊണ്ട് തന്റെ ശ്രമത്തിന് ആഗ്രഹിച്ച ഫലം കിട്ടിയില്ലെന്ന് അദ്ദേഹം തന്നെ സമ്മതിച്ചിട്ടുണ്ട്.[8] കൊച്ചി രാജാവിനെ മുഖം കാണിച്ചു കാഴ്ചകൾ സമർപ്പിച്ച് പാട്ടിലാക്കി നെസ്തോറിയൻകാരെ മലങ്കരയിൽ പ്രവേശി പ്പിക്കാതെ സഭയെ അനാഥയാക്കുവാനുള്ള എല്ലാ മുൻകരുതലുകളും അദ്ദേഹം എടുത്തിരുന്നു. പിന്നീട് മലങ്കരയിലെ പള്ളികൾ സന്ദർശി ച്ചു ബാബിലോൺ പാത്രിയർക്കീസിനെ അപഹസിച്ചു തുടങ്ങി. മാർ പാപ്പയെ പ്രശംസിച്ചു പ്രസംഗങ്ങൾ നടത്തി വീടുകൾ കയറിയിറങ്ങി ഇടവകകളിലെ പ്രമാണികൾക്കു വിലപിടിച്ച സമ്മാനങ്ങൾ നൽകി അനുനയവാക്കുകൾകൊണ്ട് പലരേയും സ്വാധീനിച്ചു. ഒരു സുന്നഹ ദോസ് വിളിച്ചു കൂട്ടുവാനായിരുന്നു മെനെസിസ്സിന്റെ അടുത്ത ശ്രമം.[9]

7. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം- കെ.സി. വർഗ്ഗീസ്, പുറം-17,18;
8. ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്കാരവും, ഫാ. ജോസഫ് ചീരൻ- പുറം,176;
9. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം-കെ.സി. വർഗ്ഗീസ്, പുറം-18;

## ഉദയംപേരൂർ സുന്നഹദോസ്

1599 ജൂൺ 20-നു ഉദയംപേരൂരിൽ ഏഴു ദിവസത്തോളം നീണ്ട ചരിത്ര പ്രസിദ്ധമായ സുന്നഹദോസ് (Diamper) ചേർന്നു. 133 പട്ടക്കാരും 20 ശെമ്മാശന്മാരും 660 പ്രതിപുരുഷന്മാരും ഇതിൽ സംബന്ധിച്ചിരുന്നു. മലങ്കരയിലെ നസ്രാണികളെ റോമായുടെ കീഴിൽ വരുത്തുക എന്നത് അലക്സിസ് മെനെസിസ്സിന്റെ ചിരകാലഭിലാഷമായിരുന്നു. ഇതിന്റെ പൂർത്തീകരണത്തിനായിട്ടാണ് ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടിയത്. തന്റെ ലക്ഷ്യത്തിൽ എത്തുന്നതിന് ആവശ്യമായ നിശ്ചയങ്ങൾ (*കാനോനാകൾ*) എല്ലാം തന്നെ വള്ളി പുള്ളി വ്യത്യാസം കൂടാതെ മെനെസിസ്സ് സ്വന്തം കൈകൊണ്ട് എഴുതി തയ്യാറാക്കി. പ്രസിദ്ധീകൃതമായിട്ടുള്ളവ പോർച്ചുഗീസ് ഭാഷയിൽ എഴുതി ശേഷം അവയെല്ലാം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി. സുന്നഹദോസിൽ ഭൂരിപക്ഷം ലഭിക്കുന്നതിനു വേണ്ടി ത്രിത്വോത്സവ ഞായറാഴ്ച പറവൂർ പള്ളിയിൽ വെച്ച് അമ്പതുപേരെ വൈദികസ്ഥാനത്തേക്ക് ഉയർത്തി. ഉദയംപേരൂരിൽ വെച്ച് പട്ടം കെട്ടിയ മുപ്പത്തിയെട്ടും, കടുത്തുരുത്തിയിൽ വച്ച് പട്ടം കൊടുത്തവരും ഈ അമ്പതും കൂടിയായപ്പോൾ ഉദയംപേരൂർ സുന്നഹദോസിൽ ഹാജരായ 153 വൈദികരിൽ മൂന്നിൽ രണ്ടു ഭാഗവും മെനെസിസ്സിന്റെ സൃഷ്ടികളായിരുന്നു. അങ്ങിനെ ഭൂരിപക്ഷം കരസ്തമാക്കിയ മെനെസിസ്സ് ജൂൺ ഒമ്പതാം തീയതി ഉദയംപേരൂരിൽ എത്തി. പ്രധാനന്മാരായ എട്ടു പട്ടക്കാരെ ഒരു ഗുപ്ത സംഘമായി നിയോഗിച്ച് താൻ തയ്യാറാക്കിയ കാനോനാകൾ നോക്കി അഭിപ്രായം പറയുന്നതിനാവശ്യപ്പെട്ടു.

നസ്രാണികളുടെ ആചാരങ്ങളെപ്പറ്റിയുള്ള കാനോനാകൾ പരിശോധിച്ചപ്പോൾ നാല് അൽമായക്കാരെ മെനെസിസ്സ് രഹസ്യമായി ആ സംഘത്തിൽ ചേർക്കുകയുണ്ടായി. ചില ആലോചനകൾക്കും വാദപ്രതിവാദങ്ങൾക്കും ശേഷം ആ രഹസ്യസംഘം മെനെസിസ്സ് തയ്യാറാക്കിയ നിശ്ചയങ്ങൾ (*കാനോനാകൾ*) എല്ലാം അംഗീകരിച്ചു. പാറേട്ടിന്റെ ഭാഷയിൽ "മെനെസിസ്സ് ജനിപ്പിച്ചതും, ഗൂഢസംഘം തലതൊട്ടതും ***കാനോനാകൾ*** എന്നു പേർവിളിക്കപ്പെട്ടതുമായ നിശ്ചയങ്ങളുടെ പിതൃത്വമാണ് ഉദയംപേരൂർ സുന്നഹദോസിന്റെ തലയിൽ കെട്ടിവച്ചത്"[10] അക്കാരണത്താൽ ഉദയംപേരൂർ സുന്നഹദോസിന്റെ

10. മലങ്കര നസ്രാണികൾ, വാല്യം 2, പുറം-304;

കാനോനാകളുടെ പിതൃത്വം അവർക്കു ലഭിക്കുകയും ചെയ്തു.[11] മുൻ കൂട്ടി എഴുതി തയ്യാറാക്കിയ തീരുമാനങ്ങൾ സുന്നഹദോസിൽ വെച്ച് ഒപ്പ് വെപ്പിച്ചു. ഇവയിൽ സുപ്രധാനമായതു, മലങ്കരയിലെ ക്രിസ്ത്യാ നികൾ മാർപാപ്പയുടെ കീഴിൽ വർത്തിച്ചുകൊള്ളാമെന്നുള്ള ഉടമ്പടി യാണ്.[12] ഇതിൽ ചിലർ നെറ്റിചുളിക്കയും മറ്റു ചിലർ പിറുപിറുക്കയും ചെയ്തുവെങ്കിലും അക്കാലത്തെ പറങ്കികളുടെ ശക്തിയെ ഭയന്നു പര സ്യമായി എതിർക്കുന്നതിനു ആരും തന്നെ മുതിർന്നില്ല. ഗീവർഗീസ് അർക്കദിയാക്കോൻ ഈ സുന്നനഹദോസിൽ സംബന്ധിച്ചിരുന്നില്ല. അർക്കദിയാക്കോനെ പാട്ടിലാക്കുവാൻ ഇട്ടുകൊടുത്ത ഇരകളൊന്നും തന്നെ വിഴുങ്ങുവാൻ സമ്മതിക്കായ്കയാൽ മെനെസിസ്സ് ഇക്കാര്യ ത്തിൽ പരാജയപ്പെടുകയത്രെ ചെയ്തത്. ഇപ്രകാരം തീരെ കെട്ടട ങ്ങാത്ത ഈ റോമ വിരോധമാകുന്ന തീപ്പൊരിയാണു പിന്നീട് ആളി ക്കത്തിയതും ചരിത്ര പ്രസിദ്ധമായ കൂനൻ കുരിശുസത്യത്തിനു കള മൊരുക്കിയതും.[13]

**കൂനൻ കുരിശു സത്യം**

മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികളെ റോമാ ആധിപ ത്യത്തിലാക്കുന്ന കൃത്യം ജസ്യൂട്ട് പാതിരിമാരെയേൽപിച്ചു മെനെസി സ്സ് ഗോവയിലേക്കു മടങ്ങി. എന്നാൽ ഈ പാതിരിമാരുടെ നയരഹി തമായ പേരുമാറ്റം റോമാ ആധിപത്യത്തോടുള്ള വിരോധം വർധിപ്പി ക്കുവാൻ മാത്രമേ ഉപകരിച്ചുള്ളൂ. 1653-ൽ 'അഹത്തള്ള' എന്നു പേ രായ ഒരു മെത്രാൻ മലങ്കര സഭയെ തേടിയെത്തി. (*വിദേശത്തു നിന്നും വന്നിരുന്ന മെത്രാന്മാരെ മലങ്കര നസ്രാണികൾ 'ബാവാ' എന്നാണ് വിശേ ഷിപ്പിച്ചു വന്നിരുന്നത്. ഇദ്ദേഹം പാത്രിയർക്കീസ് ബാവായോ കാതോ ലിക്കാ ബാവായോ ആയിരുന്നോ എന്നകാര്യം സംശയമാണ്*) ചരിത്രകാ രന്മാർ അഹത്തള്ളാ, ഇഗ്നാത്തിയോസ്, തിയഡോർ എന്നിങ്ങനെ പല പേരുകൾ കൊടുത്തിട്ടുണ്ടെങ്കിലും ഇതിൽ അഹത്തള്ളാ എന്ന പേരിനാണ് കൂടുതൽ പ്രചാരം സിദ്ധിച്ചത്. പേർഷ്യൻ ഉൾക്കടൽ പ്രദേശത്തെ പറങ്കി താവളങ്ങൾ കടന്നുവന്ന ഇദ്ദേഹം ആരായിരുന്നു എന്നതിനെപ്പറ്റി പല അഭിപ്രായങ്ങൾ ചരിത്രകാരന്മാരുടെ ഇടയിലു ണ്ട്. ചിലർ അദ്ദേഹം ഈഗുപ്തായ മെത്രാനാണെന്നും ചിലർ യാ ക്കോബായ മെത്രാനാണെന്നും പറയുന്നുണ്ട്.

11. ഗെഡസ്, പുറം-107,108;
12. ഇന്ത്യൻ ഓർത്തഡോക്സ് സഭചരിത്രവും സംസ്കാരവും, ഫാ. ജോസഫ് ചീരൻ, പുറം-218;
13. മലബാർ സ്വതന്ത്ര സു റിയാനി സഭ ചരിത്രം-കെ.സി. വർഗ്ഗീസ്, പുറം-19;

നെസ്തോറിയൻ പാത്രിയർക്കീസിന്റെ ഒരു പ്രതിനിധിയ്ക്ക് ലഭിച്ചേക്കാവുന്ന സ്വീകരണമാണ് അഹത്തള്ളായ്ക്കു മലങ്കര സഭ യിൽ നിന്നു ലഭിച്ചതെന്നാണ് ഇ.എം. ഫിലിപ്പോസ് അഭിപ്രായപ്പെടു ന്നത്. അഹത്തള്ളാ അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് പാ ത്രിയർക്കീസ് ആണെന്നും, സുറിയാനിക്കാരുടെ അടുക്കൽ വന്നുചേ രുന്നതിനായിട്ട് അദ്ദേഹം വന്നതാണെന്നും ഇദ്ദേഹത്തെ മലങ്കരയ്ക്ക് അയച്ചാൽ തൽക്കാലം നടന്നുവരുന്ന പറങ്കിയുടെ പാരമ്പര്യത്തിൽ നിന്നും വീണ്ടും സുറിയാനി പാരമ്പര്യം തന്നെ നടപ്പാകുമെന്ന് ഭയ പ്പെട്ടു പറങ്കിക്കൂട്ടം അദ്ദേഹത്തെ തടഞ്ഞു താമസിപ്പിച്ചു. ആ സമയ ത്ത് മലങ്കരയിൽ നിന്നുള്ള വൈദികർ മൈലാപ്പൂരിൽ ചെല്ലുകയും അദ്ദേഹത്തെ കാണുകയും ചെയ്തു എന്നാണ് ഇട്ടൂപ്പ് റൈറ്റർ അഭി പ്രായപ്പെടുന്നത്.[14] പല തരത്തിലുള്ള അഭിപ്രായങ്ങൾ ഇദ്ദഹത്തെ പറ്റി ചരിത്രകാരന്മാർ പറയപ്പെടുന്നുണ്ട്. ഈ മെത്രാനെ കൊച്ചിയിൽ ഇറങ്ങുവാൻ അനുവദിക്കാതെ പറങ്കികൾ തിരിച്ചയച്ചു എന്നും, അദ്ദേ ഹത്തെ അവർ കടലിൽ മുക്കി കൊന്നതായും ഒരു കിംവദന്തി നാട്ടി ലാകെ പരന്നു. ക്ഷുഭിതരായ മലങ്കര ക്രിസ്ത്യനികൾ തോമസ് അർ ക്കദിയാക്കാന്റെ നേതൃത്വത്തിൽ പറങ്കികളുടെ കൊച്ചി കോട്ടയിലേ ക്കു നീങ്ങി. പറങ്കികൾ ബന്ധനസ്ഥനാക്കി വെച്ചിരുന്ന അഹത്തള്ളാ യെ മോചിപ്പിക്കാനാണ് സുറിയനിക്കാർ പുറപ്പെട്ടതെന്നു മറ്റൊരു അഭിപ്രായമുണ്ട്. ഏകദേശം 25,000 പേരുണ്ടായിരുന്ന അവർ പറങ്കിക ളുടെ പീരങ്കികൾക്ക് മുമ്പിൽ ഭയപ്പെട്ടു. അവർ അവിടെ നിന്ന് പിൻ വാങ്ങി മട്ടാഞ്ചേരി പള്ളിയുടെ മുൻവശത്തുള്ള വിശാലമായ മൈതാ നത്തിൽ യോഗം ചേർന്നു. ഇനി മേലാൽ കത്തോലിക്കാ വിശ്വാസം സ്വീകരിക്കുന്നതല്ലെന്നു പള്ളിയുടെ മുറ്റത്തുള്ള കുരിശിനെ തൊട്ടു ഉടമ്പടി ചെയ്തു. ഇത്രയും വലിയ ജനാവലിക്ക് ഒരേ സമയത്ത് കുരി ശിനെ തൊട്ട് സത്യം ചെയ്യുവാൻ സാധ്യമല്ലാത്ത തിനാൽ കുരിശി ന്മേൽ ആലത്തു കയറുകൾ കെട്ടി അതിൽ പിടിച്ചു സത്യം ചെയ്ത താണ് 'കൂനൻ കുരിശുസത്യം' എന്നറിയപ്പെടുന്നത്.[15]

14. ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്കാരവും, ഫാ. ജോസഫ് ചീരൻ, പുറം-263;
15. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം -കെ.സി. വർഗ്ഗീസ്, പുറം-20;

## അദ്ധ്യായം 3

# മാർത്തോമമാരുടെ ആരംഭം 1653–1816

### അർക്കദിയക്കോൻ

1653 വരെ നീണ്ട ഈ അർക്കദിയക്കാൻ ഭരണത്തിന്റെ വേരുകൾ വിവിധ പാരമ്പര്യങ്ങളനുസരിച്ച് മാർ തോമാ ശ്ലീഹായുടെ കാലം വരെയോ ഏറ്റവും ചുരുങ്ങിയത് ക്നായി തൊമ്മന്റെ കാലം (*എ.ഡി. 340*) വരെയാണ് നീളുന്നത്. ജാതിക്കു തലവൻ, ജാതിക്കു കർത്തവ്യൻ എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്ന മലങ്കരയിലെ അർക്കദിയക്കോൻ വാഴ്ചയ്ക്ക് നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. അർക്കദിയക്കാൻ കൂലോദ് ഹിന്ദു (*ഇന്ത്യയൊക്കെയുടെയും അർക്കദിയക്കോൻ*) എന്ന ഈ സ്ഥാനിയുടെ അധികാരസീമ വളരെ വലുതായിരുന്നു. മലങ്കര നസ്രാണികളുടെ മേലുള്ള ആത്മീയവും ലൗകികവുമായ അധികാരങ്ങൾ സകലവും അർക്കദ്യക്കോനിൽ നിക്ഷിപ്തമായിരുന്നു. പൗരസ്ത്യ കൽദായ പാരമ്പര്യപ്രകാരമുള്ള കശ്ശീശാ അർക്കദിയക്കോന്മാരായിരുന്നു മലങ്കരയെ ഭരിച്ചിരുന്നത്. ദീർഘ കാലം അങ്കമാലി ആസ്ഥാനമാക്കി ഭരിച്ചിരുന്ന ഇവർ പകലോമറ്റം തറവാട്ടിൽ നിന്നും പരമ്പരയായി വാഴിക്കപ്പെട്ടു പോന്നവരാണ്. 1653–ൽ തോമാ അർക്കദിയക്കോനെ മാർത്തോമാ മെത്രാനായി വാഴിച്ചതോടെ മലങ്കരയിലെ അർക്കദിയക്കോൻ വാഴ്ചയും അവസാനിച്ചു.[16]

### മാർത്തോമമാർ

കൂനൻകുരിശ് സത്യത്തോടുകൂടി റോമൻ കത്തോലിക്ക സഭയുമായുണ്ടായിരുന്ന സർവ്വബന്ധങ്ങളും വിട്ട മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികൾ അന്യരെ ആശ്രയിക്കാതെ സ്വന്തം കാലിൽ തന്നെ നില്ക്കുന്നതിന് തീർച്ചയാക്കി. പക്ഷെ ഒരു മെത്രാച്ചനെ വാഴിക്കുവാൻ മററൊരു മെത്രാച്ചനെ ലഭിക്കുന്നതെവിടെ നിന്ന്.....? സമുദ്രത്തിന്റെ ആധിപത്യം കത്തോലിയ്ക്കക്കാരായ പറങ്കികളുടെ കൈവശം ഇരിക്കുന്നിടത്തോളം കാലം അന്ത്യോഖ്യായിൽ നിന്നോ എഡേസ്സയിൽ നിന്നോ ഒരു മെത്രാച്ചന് മലങ്കരയിൽ ഇറങ്ങുവാൻ അനുവദിക്കുകയില്ല എന്നത് തീർച്ചയാണ്. ഇങ്ങനെ ധർമ്മസങ്കടത്തിലകപ്പെട്ട

---

16. നസ്രാണി മാർഗ്ഗം - ചരിത്ര സാംസ്കാരിക പഠനങ്ങൾ, കുര്യൻ തോമസ്, പുറം-339;

മലങ്കരയിലെ സുറിയാനിക്കാർ പകലോമറ്റം തറവാട്ടിലെ തോമസ് അർക്കദിയാക്കോനെ 12 പട്ടക്കാർ ചേർന്ന് മെത്രാനായി വാഴിച്ചു തുടർന്ന് രാജകീയാനുമതിയും നേടി. ഇപ്രകാരം 1653 മുതൽ മലങ്കര സഭയെ തുടർച്ചയായി ഭരിച്ച നാട്ടുകാരായ 9 മെത്രാന്മാരാണ് **മാർത്തോമമാർ** എന്ന പേരിൽ അറിയപ്പെടുന്നത്. ഇവരെല്ലാം മാർത്തോമ ശ്ലീഹ മാമൂദീസാ മുക്കിയ പകലോമറ്റം തറവാട്ടിൽ നിന്നുള്ളവരാണെന്നാണു അവകാശപ്പെടുന്നത്.

1663-ൽ ലന്തക്കാർ പറങ്കികളെ തോല്പിച്ചു കൊച്ചി കോട്ട കൈവശപ്പെടുത്തിയതോടുകൂടി വിദേശിയരായ മേല്പട്ടകാർക്ക് മലങ്കരയിലിറങ്ങുവാനുള്ള തടസ്സങ്ങളെല്ലാം നീങ്ങി. തൽഫലമായി 1665-ൽ അന്തോഖ്യ പാത്രിയർക്കീസ് യരുശലേമിന്റെ മാർ ഗ്രീഗോറിയോസിനെ മലങ്കരയിലേക്കയച്ചു. ഇദ്ദേഹത്തിന്റെ പക്കൽ നിന്നും മാർത്തോമ ഒന്നാമൻ അഭിഷേകം പ്രാപിക്കുയും കൈവെപ്പിലുള്ള ന്യൂനത പരിഹരിക്കുകയും ചെയ്തു. പിന്നീട് മാർ ഗ്രീഗോറിയോസും മാർത്തോമ ഒന്നാമനും ചേർന്നു. മാർത്തോമ രണ്ടാമനെ വാഴിച്ചു. ഇദ്ദേഹത്തിന്റെ ഭരണകാലത്ത് മാർ ഗ്രിഗോറിയോസ് കാലം ചെയ്തപ്പോൾ 1685-ൽ സിറിയായിൽ നിന്ന് യൽദോ മാർ ബസേലിയോസും, മാർ ഈവാനിയോസും മലങ്കരയിലെത്തിച്ചേർന്നു. കുറച്ചു നാളുകൾക്കുള്ളിൽ മാർ ബാസേലിയോസ് കാലം ചെയ്തു കോതമംഗലത്ത് അടക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ ഓർമ്മയാണ് കന്നിമാസം 20-ന് പഴഞ്ഞി ഓർത്തഡോക്സ് പള്ളിയിൽ കൊണ്ടാടുന്നത്. 1686-ൽ മാർത്തോമ രണ്ടാമൻ കാലം ചെയ്തപ്പോൾ മാർ ഈവാനിയോസ് മാർത്തോമ മൂന്നാമനെ വാഴിച്ചു. 1688-ൽ മാർത്തോമ മൂന്നാമൻ കാലം ചെയ്തു. അതിനാൽ വീണ്ടും മാർ ഈവാനിയോസ് മാർത്തോമ നാലാമനെ വാഴിച്ചു. ഇദ്ദേഹത്തിന്റെ കാലത്ത് മാർ ഈവാനിയോസ് ദിവംഗതനായി. അതിനാൽ മാർത്തോമ നാലാമൻ മാർത്തോമ അഞ്ചാമനെ തനിയെ വാഴിച്ചു. 1751-ൽ സിറിയായിൽ നിന്നും മാർ ബസേലിയോസ് മപ്രിയാനയും യെരുശലേമിന്റെ മാർ ഗ്രീഗോറിയോസും, മറ്റു ചിലരും മലങ്കരയിലെത്തിച്ചേർന്നു. മാർത്തോമ അഞ്ചാമന്റെ അപേക്ഷ അനുസരിച്ചാണ് വിദേശീയർ എത്തിച്ചേർന്നതെങ്കിലും അവരുമായി രമ്യതയിൽ പ്രവർത്തിക്കാൻ മാർത്തോമായ്ക്ക് കഴിഞ്ഞില്ല. അതിനാൽ അദ്ദേഹം തനിയെ മാർത്തോമ ആറാമനെ വാഴിച്ചു. ഇദ്ദേഹമാണ് പിന്നീട് മാർ ദിവന്നാസിയോസ് എന്ന നാമം സ്വീകരിച്ച് വിദേശിയരായി ഐകമത്യപ്പെട്ടത്. എങ്കിലും ഈ സൗഹാർദ്ദ ബന്ധം

അധികകാലം നീണ്ടു നിന്നില്ല. അതിനാൽ അന്ത്യോഖ്യ പ്രതിനിധികളുടെ സഹകരണം കൂടാതെയാണ് മാർത്തോമ ഏഴാമനേയും, ഏഴാം മാർത്തോമ എട്ടാമനേയും വാഴിച്ചത്. എട്ടാമന്റെ സ്ഥാനാഭിഷേകം കാനോനികമല്ലെന്ന് ഒരഭിപ്രായമുള്ളതിനാൽ ഇതിന്റെ പേരിൽ സഭയിൽ ഭിന്നതകൾ ഉയർന്നുവന്നു. മാർത്തോമ എട്ടാമൻ തന്റെ പിൻഗാമിയായി മാർത്തോമ ഒമ്പതാമനെ വാഴിച്ചുവെങ്കിലും 1815-ൽ തൊഴിയൂര് മാർ ഫീലക്സിനോസ് രണ്ടാമനാൽ വാഴിക്കപ്പെട്ട പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസിയോസ് (*പഴയ സെമ്മിനാരി സ്ഥാപകൻ*) മാർത്തോമ ഒമ്പതാമനെ സ്ഥാനഭ്രഷ്ടനാക്കുകയാണുതുണ്ടായത്. ഇങ്ങനെ ഒന്നര നൂറ്റാണ്ടു കാലം മലങ്കര സഭാ നൗകയെ നയിച്ച മാർത്തോമമാർ എന്നന്നേക്കുമായി തിരോധാനം ചെയ്തു.[17]

**മാർ അന്ത്രയോസ് ബാവാ**

പടിഞ്ഞാറെ സമുദ്രതീരത്തു തെക്കുവടക്കായി നീണ്ടു കിടക്കുന്ന കേരളത്തിന്റെ മദ്ധ്യഭാഗത്തെ പ്രദേശമാണ് കൊച്ചി എന്നു പറയുന്നത്. ഈ ചരിത്രം AD 16-ാം ശതാബ്ദത്തിന്റെ ഉത്താരാർദ്ധത്തോടുകൂടിയാണ് ആരംഭിക്കുന്നതു. എന്നാൽ കാലക്രമത്തിൽ ഈ ഭൂഭാഗം ഏതാനും താലൂക്കുകളായി വിഭജിച്ചിക്കപ്പെട്ടതിൽ ഏറ്റവും തെക്കുള്ളതാണ് കൊച്ചി കണയന്നൂർ എന്നു വിളിക്കുന്നത്. ഈ താലൂക്കിലെ ഇപ്പോഴത്തെ തെക്കൻ വില്ലേജുകളിലൊന്നാണ് മുളന്തുരുത്തി. പുരാതന കാലത്തു ഇവിടെ സുലഭമായിരുന്ന മുളങ്കൂട്ടങ്ങൾ മൂലമാണ് മുളംതുരുത്ത് എന്നു പേരുണ്ടായതെന്ന ഒരു ഐതിഹ്യമുണ്ട്. പണ്ടത്തെ ചേരരാജ്യത്തിലെ അഞ്ചു രാജ്യങ്ങളിലൊന്ന് വേണാടായിരുന്നു. ആ രാജ്യത്തോടു തൊട്ടു കിടന്നിരുന്നതിനാൽ വേണുദ്വീപെന്ന പേരുണ്ടായതെന്നും ഐതിഹ്യമുണ്ട്.[18] പ്രധാനമായും സുറിയാനി ക്രിസ്ത്യാനികളുടെ വിദേശ വാണിജ്യബന്ധത്തിന്റെ ഫലമായിട്ടാണ് ക്രിസ്തുമതം കേരളത്തിൽ പ്രചരിച്ചതു.[19]

എ.ഡി 1676-ൽ തന്റെ സഹോദരന്മാരൊടൊപ്പം മാർ അന്ത്രയോസ് എന്നൊരു വിദേശ മേല്പട്ടക്കാരൻ കേരളത്തിലെത്തി. ഇവരിൽ ഒരാൾ റമ്പാനും മറ്റുള്ളവർ അഭയാർത്ഥികളുമായിരുന്നു. മാർ അന്ത്രയോസും സഹോദരന്മാരൊന്നിച്ചു മുളന്തുരുത്തി പള്ളിയിൽ

17. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം- കെ.സി. വർഗ്ഗീസ്, പുറം-23;

18. പി.പത്മനാഭമേനോൻ കൊച്ചിരാജ്യചരിത്രം, 1-ാം ഭാഗം പുറം-90;

19. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ചരിത്രം, ശ്രീ പി.എം പത്രോസ്, പുറം-3;

അധികകാലം പാർത്തിട്ടുണ്ട്. ഇദ്ദേഹം ഒരു ഉദര രോഗിയായിരുന്നു. ഇവിടെവച്ചു പല ചികിത്സകളും നടത്തിയെങ്കിലും അവയൊന്നും ഫലപ്രാപ്തിയിൽ എത്തിയില്ല. പിന്നീടു വൈദ്യനിയോഗപ്രകാരം മദ്യത്തിൽ ചില ഔഷധങ്ങൾ സേവിച്ചപ്പോഴാണ് ദീനം ആശ്വാസപ്പെട്ടത്. ചികിത്സയിലിരിക്കുമ്പോൾ ചിലയവസരങ്ങളിൽ ഔഷധവും ദുർല്ലഭമായി, ഔഷധത്തിൽ ചേർക്കാനുള്ള മദ്യവും കിട്ടാതെ വിഷമിക്കാൻ ഇടയായിട്ടുണ്ട്. രോഗത്തെ ഭയന്നും ആശ്വാസത്തെയോർത്തും ക്ഷണലഭ്യമായിരുന്ന മദ്യം തനിച്ചു ഉപയോഗിച്ചു തുടങ്ങി. ഇതിനാലുണ്ടായ രോഗശാന്തി അത്യത്ഭുതകരമായിരുന്നു. അതുകൊണ്ടു മദ്യം ക്രമമായി ഉപയോഗിക്കാതെ തരമില്ലെന്നായി. ഈ കാരണത്താലായിരിക്കാം അദ്ദേഹം വീഞ്ഞിൽ പ്രിയനായിരുന്നെന്നു സഭാചരിത്രകാരൻ രേഖപ്പെടുത്തിയിത്.[20] മുളന്തുരിത്തി പള്ളിയുടെ തൊട്ടു തെക്കുഭാഗത്തുള്ള ഒരു മദ്യക്കടയിൽ നിന്നായിരുന്നു മദ്യം കിട്ടിയിരുന്നതു. ആദ്യകാലത്തു പള്ളിച്ചിലവിന്മേലാണ് മദ്യം വാങ്ങിച്ചിരുന്നതു എന്നാൽ പിന്നീടു ഈ നടപടി ആക്ഷേപകരമെന്നു പള്ളിക്കാർക്കു തോന്നി. മദ്യം കിട്ടാത്ത അവസരങ്ങളിൽ ബവാ തനിയെ പോയി അതു വാങ്ങിച്ചു തുടങ്ങിയതു പള്ളിക്കാർക്കു തീരെ രസിച്ചിരുന്നില്ല. അതിനാൽ അവരിൽ ചിലർ കൂടി ബാവായെ മദ്യസേവയിൽ നിന്നു വിരമിപ്പിക്കാൻ ശ്രമിച്ചു. അവരുടെ ശ്രമങ്ങൾ ഫലിക്കില്ലെന്നായപ്പോൾ അവർ മറ്റൊരു മാർഗ്ഗം സ്വീകരിച്ചു. അതീവ ഭക്തനും പ്രാർത്ഥനയിൽ അതിശ്രദ്ധാലുവുമായിരുന്ന അദ്ദേഹത്തിന് പ്രാർത്ഥന പള്ളിയിൽ വെച്ചു തന്നെ നടത്തണമെന്നുള്ള ഒരു ദൃഢവൃതം ഉള്ളവനായിരുന്നു. മദ്യപിച്ചു വരുമ്പോൾ പള്ളി തുറന്നു കൊടുക്കരുതെന്ന് പള്ളി പ്രധാനികൾ ചേർന്ന് കപ്യാരെ ചട്ടം കെട്ടി. പതിവനുസരിച്ചു ഒരു ദിവസം പ്രാർത്ഥിക്കാനായി പള്ളിയിൽ ചെന്നപ്പോൾ വാതിൽ അടച്ചിരിക്കുന്നതായികണ്ട ബാവാ ഇത് ആരൊ തന്നെ ദ്രോഹിക്കാൻ ചെയ്തതാണെന്നു അനുമാനിച്ചു. അതിനാലുണ്ടായ കോപാലും, പ്രാർത്ഥനാസ്ഥലവും സമയവും തെറ്റിയതിനാലുണ്ടായ ശോക ഭാരത്താലും, ആസിദ്ധൻ പള്ളിവാതുക്കൽ ചെന്നു പള്ളിപ്രതിഷ്ഠകന്റെ നാമത്തിൽ **മാർത്തോമ്മനെ വാതിൽ തുറ** എന്നു മുട്ടിവിളിക്കയും മൂന്നാം പ്രാവശ്യം താനെ വാതിൽ തുറക്കുകയും അദ്ദേഹം അകത്തു കയറി പ്രാർത്ഥന നടത്തി സന്തുഷ്ടനായി മടങ്ങുകയും ചെയ്തുവെന്ന ഒരു

20. ഇട്ടൂപ്പു റൈറ്റർ പുറം-122; Christianity in Travancore by Agur, Page-65;

ഐതിഹ്യമുണ്ടു. ഇതിന് കൂട്ടു നിന്ന കപ്യാർ അടുത്ത ദിവസം തന്നെ മരണപ്പെട്ടു. കൗപിനാർദ്ധവം ഭക്ഷിച്ചു മരിച്ചതായും, കപ്യാർക്ക് ഈ അത്യാഹിതം സംഭവിച്ചതു അന്നു രാത്രി പള്ളിമേടയിൽ ഉറങ്ങിക്കിടന്ന അവസരത്തിലാണെന്നും, അതല്ല സ്വവസതിയിൽ വെച്ചാണെന്നും, ഇവയൊന്നുമല്ല മദോന്മത്തനായി കായൽ നീന്തിക്കടക്കാൻ ശ്രമിച്ചപ്പോൾ വെള്ളത്തിൽ വീണു അകാല മരണം പ്രാപിച്ചതാണെന്നും ഇതേപ്പറ്റി ഭിന്നാഭിപ്രായങ്ങൾ ഉണ്ട്. ഈ പ്രശ്നത്തിന്റെ സൂത്രധാരൻ അന്നത്തെ ഇടവകയിലെ ഒരു പട്ടക്കാരനായിരുന്നു എന്നറിഞ്ഞ ബാവാ സങ്കടത്തോടെ എന്റെ നിത്യകർമ്മം വിഘ്നപ്പെടുത്തുന്നതിനു ഉത്സാഹിച്ച നിനക്കു അന്ത്യകർമ്മത്തിനാരും എത്താൻ ഇടയാകാതിരിക്കട്ടെയെന്നു കരഞ്ഞുകൊണ്ടു പറഞ്ഞതായും ഇന്നും ആ പട്ടക്കാരന്റെ കുടുംബത്തിലെ പട്ടക്കാർക്ക് അന്ത്യകർമ്മം സ്വീകരിക്കാൻ ഇടയാകുന്നില്ലെന്നുള്ളതും സ്മരണീയമാണ്.

കടുത്തുരുത്തിക്കാർ ഈ പള്ളി സ്ഥാപിച്ച് ഇവിടെ നിന്നു മടങ്ങിപ്പോകുമ്പോൾ പള്ളിയുടെ താക്കോൽ മുതലായതു അക്കാലത്തെ പള്ളി പ്രധാനി പാലത്തുങ്കൽ തരകനെയാണ് ഏല്പിച്ചതെന്നു പ്രസ്താവമുണ്ട്. പള്ളിക്കാർക്ക് തന്നോടുള്ള നീരസം വർദ്ധിക്കുന്നു എന്നതിനാൽ മുളന്തുരുത്തിവാസം സുഖകരമല്ലെന്നു മനസ്സിലാക്കിയ ബാവാ അവിടെ നിന്ന് യാത്രക്കൊരുങ്ങിയപ്പോൾ ഈ തരകനാണ് പള്ളിയിൽ നിന്നു അദ്ദേഹത്തിന്റെ ചിലവിന് കൊടുത്തിട്ടുള്ള സംഖ്യ മടക്കി കിട്ടണമെന്ന് ആവശ്യപ്പെട്ടത്. മാത്രമല്ല പണം തിരികെ നൽകാതെ അദ്ദേഹത്തിന് പള്ളിയിൽ നിന്നു പോകാൻ കഴിയില്ലെന്നു കൂടി ശഠിച്ചു. തന്റെ കൈവശം യാതൊന്നും ഇല്ലെന്നുള്ള പരമാർത്ഥം തുറന്നു പറഞ്ഞെങ്കിലും അതു സമ്മതിച്ചില്ല. പണം തന്നില്ലെങ്കിൽ കാസാ വാങ്ങിക്കൊള്ളണമെന്നുള്ള പത്നിയുടെ തീരുമാനം അനുസരിച്ചു തരകൻ പ്രവർത്തിച്ചു. കാസാ കിട്ടിയതിൽ ആ സ്ത്രീയും അതിരില്ലാതെ സന്തോഷിച്ചു. ഒരു ദിവസം ആ പൂജാപത്രം മണ്ണു വാരിക്കളിക്കാൻ തരകന്റെ കുട്ടിക്ക് കൊടുത്തു. അതുപയോഗിച്ച ദിവസം തന്നെ അവരുടെ ആ ഏകസന്താനം സർപ്പത്തിന്റെ ദംശനമേറ്റു മരണമടഞ്ഞു. ഭാവിയിൽ ഉണ്ടായേക്കാവുന്ന വൈഷമ്യങ്ങളെ ഭയന്നു കാസാ ഉടൻ തന്നെ പള്ളിക്കു മടക്കിക്കൊടുക്കുകയും ചെയ്തു. ശീമ കാസയെന്നു പറയുന്ന ഇത് ഇന്നും പള്ളിമേമ്പൂട്ടിൽ ഉണ്ടു.[21]

---

21. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-9,10;

ബാവായും സഹോദരന്മാരും മുളന്തുരുത്തിൽ നിന്നും തിരിച്ചു കല്ലടയിൽ എത്തി. ഒരു ദിവസം അവിടത്തെ ആറ്റിൽ കുളിക്കുമ്പോൾ ബാവാ നിലവഴുതി വെള്ളത്തിൽ വീണു. എ.ഡി. 1682 കൊല്ല വർഷം 867 കുംഭം 19–നു ബാവാ ദിവംഗതനായി.[22] സഹോദരന്മാരിൽ റമ്പാൻ യാത്രാ മദ്ധ്യേ ചരമം പ്രാപിക്കയാൽ ചെന്നിത്തലയിലും സംസ്ക്കരിക്കപ്പെട്ടു. മാർ അന്ത്രയോസ് ബാവായെ കല്ലട വലിയ അപ്പൂപ്പൻ എന്നാണ് തെക്കൻ പ്രദേശങ്ങളിൽ വിളിച്ചു വരുന്നതു. അവിടത്തുകാർക്കു ഇദ്ദേഹത്തിന്റെ പേരിൽ അതിരറ്റ ഭയഭക്തി ബഹുമാനങ്ങളുണ്ട്.[23] ഇദ്ദേഹത്തെ മാർ അന്ത്രയോസു പാത്രിയർക്കീസാണെന്നാണ് സഭ ചരിത്രകാരൻ നാമകരണം ചെയ്തിരിക്കുന്നത്. മാർ അന്ത്രയോസിന്റെ മരണ ശേഷം ശേഷക്രിയാദികൾ കഴിയുന്നതുവരെ സഹോദരന്മാർ കല്ലടെ പാർത്തു. പിന്നീടു കുറെക്കാലം തെക്കും, വടക്കും പ്രദേശങ്ങളിലും, യാത്രാമദ്ധ്യേ കുറവിലങ്ങാടും അവിടെ നിന്നു തിരിച്ചു പലസ്ഥലങ്ങളിലും ചുറ്റി സഞ്ചരിച്ചു ഒടുവിൽ പിറവത്തെത്തി. അക്കാലത്തു മലങ്കര സഭയിൽ പല തരത്തിലുള്ള അനാചാരങ്ങളും നടപ്പുണ്ടായിരുന്നു. ക്രിസ്ത്യാനികളുടെ ശവക്കുഴികൾ തീർത്തിരുന്നതു പൂഴിക്കൊല്ലന്മാർ എന്നൊരു കൂട്ടരായിരുന്നു. സ്വസമുദായത്തിൽ നടപ്പിലിരുന്ന ഈ ഏർപ്പാടു നിർമ്മൂലമാക്കാൻ പരദേശികൾ അത്യുത്സാഹം ചെയ്തു. ഉപദേശം പ്രസംഗം എന്നിവകൊണ്ടു പ്രയോജനമൊന്നുമില്ലെന്നു മനസ്സിലാക്കിയ ഇവർ തന്നെ കുഴിവെട്ടാൻ മുമ്പിട്ടിറങ്ങി (*വാങ്ങിപ്പോയവരെ സംസ്ക്കരിക്കുക എന്നത് വി. സഭയുടെ ഒരു മനോഗുണ പ്രവൃത്തിയാണ്*). ഇതിന് ലഘുവായ പ്രതിഫലവും ലഭിച്ചിരുന്നതിനാൽ കാലക്രമത്തിൽ ഇതൊരു ആദായമാർഗ്ഗമായി മാറി. *പൂർവികരുടെ ഈ പ്രവർത്തനമാണ് തണങ്ങാടന്മാർ കുഴിവെട്ടികളാണെന്നൊരു പ്രസ്താവമുള്ളതിന്റെ കാരണം.* അക്കാലത്തു പള്ളിമേടകൾ **ശ്രാമ്പി** എന്നൊരു പേരിൽ കൂടി അറിയപ്പെട്ടിരുന്നു.

അങ്ങനെ പിറവത്തു നിന്നും തിരിച്ചു മുളന്തുരുത്തിയിലെത്തി. മുളന്തുരുത്തിയിൽ താമസിച്ചുവന്ന കാലയളവിൽ ഇവരിലൊരാൾ പാലസ്നാ (*പാലത്തിങ്കൽ*) എന്ന കുടുംബത്തിലെ ഒരു സ്ത്രീയെ വിവാഹം കഴിച്ചു.[24] അവിവാഹിതനായ സഹോദരനെപ്പറ്റി കൂടുതൽ അറിവൊന്നുമില്ല. വിവാഹിതനായ അവർക്ക് രണ്ടു പുരുഷ സന്താനങ്ങ

22. ഇട്ടൂപ്പു റൈറ്റർ പുറം-122;
23. മലങ്കര ഇടവകപത്രിക പുസ്തകം 20 കുഭം, ലക്കം, പുറം 27-28;
24. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-13;

ളുണ്ടായി. മൂത്തയാൾ തറവാട്ടിലും, തറവാട്ടിൽ പാർത്തയാളിന്റെ താവഴിക്കു തണങ്ങാടെന്നും (*തണങ്ങ് കാട് വെട്ടിതെളിച്ച ദേശം*) അനുജൻ അബ്രഹാം കാട്ടുമാങ്ങാട്ടേക്കും (*കാട്ടുമാങ്ങാ കാട് വെട്ടിതെളിച്ച ദേശം*) മാറിത്താമസിച്ചു. അബ്രഹാമിന്റെ പൗത്രനായ അബ്രഹാമിന് എട്ട് പുത്രന്മാരും രണ്ടു പുത്രിമാരും ഉണ്ടായിരുന്നു. പാറപ്പാട്ടിൽ യൗസേഫ്, ചാലിൽ കോര, തിലാക്കുളത്തിൽ യാക്കൂബ്, പുത്തൻപുരയിൽ പുരവത്ത്, കുരിയൻ (*വിലിയബാവാ അബ്രഹാം*), പുനയിടത്ത് പൈലി, ഗീവർഗീസ് (*ഇളയ ബാവാ*), കാട്ടുമങ്ങാട്ട് യൂഹാന്നാൻ, മാമല ഏലി, അയിനാട് ആച്ച, എന്നിവരായിരുന്നു ഇവർ. ഇളയമകൻ യൂഹന്നാൻ കുടുംബവീട്ടിൽ തന്നെ താമസിച്ചും വന്നു. ഇദ്ദേഹത്തിന്റെ പൗത്രൻ യോഹന്നാൻ എഴുതിവച്ച കൈയ്യെഴുത്തുകളിൽ നിന്നാണ് ഈ വിരവരണങ്ങൾ ലഭിച്ചിട്ടുള്ളത്. ഇവരിൽ അഞ്ചാമനായ അബ്രഹാമും ഏഴാമനായ ഗീവർഗീസും ആണ് പരിശുദ്ധ സഭയുടെ അടിസ്ഥാനത്തിന് കാരണക്കാരായി തീർന്ന പുണ്യപിതാക്കന്മാർ.[25] ഇന്നു മുളന്തുരുത്തിയിലുള്ള മിക്ക കുടുംബങ്ങളും ഈ താവഴികളുമായി ബന്ധവും ചാർച്ചയും ഉള്ളവരാണ്. പിൻകാലത്തു ഈ സഹോദരന്മാർ പള്ളിയിലെ ഭരണാധികാരികളായിത്തീർന്നു. ഈ കുടുംബാംഗങ്ങൾ ഇന്നും തങ്ങളുടെ കുടുംബപ്പേരോടു ചേർത്തു ശ്രാമ്പി എന്നു പറയാറുണ്ട്. ഇതിന്റെ കാരണം മുമ്പ് ചേർത്തിട്ടുണ്ട്.

## യൽദോ മാർ ബസ്സേലിയോസ് മഫ്രിയാനും മാർ ഇവാനിയോസു എപ്പിസ്കോപ്പായും

മാർ അന്ത്രയോസിന്റെ മരണാന്തരം എ.ഡി. 1685-ൽ യൽദോ മാർ ബസ്സേലിയോസ് മഫ്രിയാനും മാർ ഇവാനിയോസു എപ്പിസ്കോപ്പായും രണ്ടു അർമ്മനായ പട്ടക്കാരും ഒരു ഗ്രീക്കു പട്ടക്കാരനും കൂടി തലശ്ശേരിൽ വന്നു. പറങ്കികളെ ഭയന്നു ഇവർ കരവഴി തിരിച്ചു കോതമംഗലത്തെത്തി. 13-ാം ദിവസം കാലം ചെയ്ത അദ്ദേഹത്തെ അവിടെ കോതമംഗലം ചെറിയ പള്ളിയിൽ അടക്കി. (*ഇദ്ദേഹത്തിന്റെ ഓർമ്മയാണ് പഴഞ്ഞി ഓർത്തോഡോക്സ് പള്ളിയിൽ കന്നിമാസം 20-ന് (ഒക്ടോബർ 2,3) ആചരിക്കുന്നത്*). മാർ ഇവാനിയോസ് ഒരു ദയറായക്കാനായിരുന്നു. മാർ ബസ്സേലിയോസ് കാതോലിക്കായാൽ മെത്രാനായി അഭിഷേകം ചെയ്യപ്പെട്ട അദ്ദേഹം മലങ്കരയിൽ ചുറ്റി സഞ്ചരിച്ചു സുറിയാനി സഭാ വിശ്വാസ രീതിക്കും പാരമ്പര്യങ്ങൾക്കും അനുസൃതങ്ങളായ

25. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം- കെ.സി. വർഗ്ഗീസ്, പുറം-26,27;

ആചാരാനുഷ്ഠാനങ്ങൾ നടപ്പിൽവരുത്തി. പകലോമറ്റം തറവാട്ടിൽ നിന്നു ഒരാളെ മൂന്നാം മാർത്തോമ്മായായി വാഴിച്ചു. ഈ മെത്രാൻ അടുത്ത കൊല്ലം 1688 ഏപ്രിൽ 21-ന് കണ്ടനാട്ടുവച്ചു കാലം ചെയ്തു. അനന്തരം അദ്ദേഹത്തിന്റെ അനന്തിരവനെ നാലാം മാർത്തോമായായി വാഴിച്ച ശേഷം 1693 ചിങ്ങം 3-നു മുളന്തുരിത്തിയിൽ വച്ചു കാലഗതി പ്രാപിച്ചു. ഈ സമയത്താണ് എ.ഡി 1708-ൽ മാർ ഗബ്രിയേൽ എന്നൊരു മെത്രാൻ മലങ്കര സന്ദർശിച്ചത്. ഇദ്ദേഹവും മാർത്തോമാ നാലാമനുമായി നീരസത്തിനിടയായി. തന്റെ അനന്തിരവനെ 5-ാം മാർത്തോമ എന്ന പേരിൽ വാഴിച്ച ശേഷം മാർത്തോമാ നാലാമൻ മൃതിയടഞ്ഞു. ഈ മാർത്തോമാ മെത്രാന്റെ സ്ഥാനസാധുത്വത്തെപ്പറ്റി മലങ്കര സഭയിൽ അഭിപ്രായവ്യത്യാസമുണ്ടായി. ജനങ്ങൾ യോഗം കൂടി വിദേശത്തു നിന്നൊരു സുറിയാനി മെത്രാനെ വരുത്തുവാൻ തീരുമാനിച്ചു. രാജാധികാരികൾ ഇതിനോടു അനുകൂലിച്ചില്ല. അതിനാൽ ഹെസക്കിയേൽ എന്ന യഹൂദ കച്ചവടക്കാരനുമായി ആലോചിക്കയും അതിന്റെ ഫലമായി ബ്രസായിൽ നിന്നു മാർ ഈവാനിയോസ് മപ്രിയാനാ മലയാളക്കരയിലെത്തുകയും ചെയ്തു. മപ്രിയാനായും മാർത്തോമാ മെത്രാനും തമ്മിലുണ്ടായ നീരസം മൂലം അദ്ദേഹത്തെ തിരികെ കപ്പൽ കയറ്റി അയച്ചു.[26]

## ശാക്രള്ള മാർ ബാസ്സേലിയോസ് മപ്രിയാനായും, യരുശലേമിന്റെ മാർ ഗ്രീഗോറിയോസും

ഇതിന്റെ ഫലമായി പാത്രിയർക്കീസുബാവ തിരുമനസ്സിലെ നിയോഗമനുസരിച്ചു 1751-ൽ വിദേശത്ത് നിന്നും ശാക്രള്ള മാർ ബസ്സേലിയോസ് മപ്രിയാനായും, യരുശലേമിന്റെ മാർ ഗ്രീഗോറിയോസും, ഒരു റമ്പാനും രണ്ട് ശെമ്മാശന്മാരും കൂടി മലങ്കരയിലെത്തിച്ചേർന്നു. മാർ ബസ്സേലിയോസ് കൊച്ചി മട്ടാഞ്ചേരിയിൽ ഒരു ചെറിയ പള്ളി പണിയിച്ച്, അവിടെ താമസമാക്കി. ഇവരുടെ പക്കൽ മലങ്കര സഭക്കു അത്യാവശ്യമായ പച്ച സൈത്തു, വിശുദ്ധ മൂറോൻ, വിശുദ്ധ കുർബ്ബാന തക്സാ എന്നിവയും മാർത്തോമാ മെത്രാനെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മലങ്കര മെത്രാനായി വാഴിക്കാനുള്ള അധികാരപത്രവും പുതിയ സ്ഥാനിക്കുവേണ്ടതായ വടി, മുടി, സ്ലീബാ ആദിയായ സ്ഥാന ചിഹ്നങ്ങളും കൊടുത്തയച്ചിരുന്നു. ഇവർ കൊച്ചിയിലെത്തിയ വിവരം പള്ളിക്കരെവച്ചു മെത്രാനറിഞ്ഞു അത്യന്തം സന്തോ

26. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-13;

ഷിക്കയും അവരെ എതിരേറ്റു കണ്ടനാട്ടു കൊണ്ടുവരാനായി പട്ടക്കാരും പള്ളിപ്രതിനിധികളു മുൾപ്പെട്ട ഒരു സംഘത്തെ അങ്ങോട്ടു അയക്കുകയും ചെയ്തു. പണം കിട്ടാതെ പരദേശികളെ വിട്ടയക്കുന്നതല്ലെന്ന് അധികാരികൾ ശഠിച്ചു. അതിനാൽ മെത്രാനോടു കൊച്ചിയിലെത്താൻ അവർ ആവശ്യപ്പെട്ടു. ഒരുങ്ങി പുറപ്പെടാറായപ്പോൾ അദ്ദേഹത്തെ ബന്ധിക്കുന്നതിനും മറ്റും കമ്പനിക്കാരുടെ ആനുകൂല്യത്തോടെ കപ്പിത്താനും കൂട്ടരും പരിശ്രമിക്കുന്നതായി കേട്ട് അദ്ദേഹം ഭയന്നു റാക്കാട്ടു പള്ളിയിലേക്കു പൊയ്ക്കളഞ്ഞു. ഈവക സംഗതികളാലും മറ്റും അദ്ദേഹം തന്റെ അനന്തിരവനെ 6-ാം മാർത്തോമാ എന്ന പേരിൽ അഭിഷേകം ചെയ്തു. ഈ 6-ാം മാർത്തോമാ കമ്പനിക്കാരും മേല്പട്ടക്കാരുമായി രമ്യപ്പെടുകയും കപ്പൽ കൂലിയ്ടയക്കുകയും ചെയ്തു. ഇദ്ദേഹത്തെ മാർ ഗ്രീഗോറിയോസും, 1748-ൽ വന്ന മാർ ഈവാനിയോസും കൂടി മാർ ദീവന്നാസ്യോസു എന്ന പേരിൽ വാഴിക്കുകയും പാത്രിയർക്കാദമായിരുന്ന സാധനങ്ങൾ നൽകുകയും ചെയ്തു. ഇദ്ദേഹമാണു പിൻകാലത്ത് വലിയ മാർ ദീവന്നാസ്യോസ് അഥവാ ഒന്നാമത്തെ ദീവന്നാസ്യോസ് എന്ന പേരിൽ അറിയപ്പെടുന്നത്. മാർ ദീവന്നാസ്യോസു പ്രഥമൻ മലങ്കര സഭയെ ശരിയായി ഭരിച്ചു.[27] മാർ ദീവന്നാസ്യോസിന്റെ സ്ഥാനാരോഹണത്തോടു കൂടിയാണു ചരിത്രത്തന്റെ രാണ്ടാംഘട്ടം ആരംഭിക്കുന്നത്.

വിശുദ്ധ തോമ ശ്ലീഹായുടെ നാമത്തിൽ 1225-ൽ പണി കഴിച്ചതും മാർ ഇവാനിയോസ് ഹിദായത്തുള്ള, യെരുശലേമിലെ മാർ ഗ്രീഗോറിയോസ്, യൂഹാന്നോൻ, യൂയാക്കീം മാർ കൂറിലോസ്, എന്നിങ്ങനെ അനേകർ അന്ത്യവിശ്രമംകൊള്ളുന്നതും, പരിശുദ്ധനായ പരുമല കൊച്ചു തിരുമേനിയുടെയും, പൗലൂസ് മാർ കൂറിലോസ് തിരുമേനിയുടെയും (*പാണമ്പടി പള്ളി*) ഇടവകയായ മുളന്തുരുത്തി പള്ളിയിലെ അംഗങ്ങളായിരുന്നു കാട്ടുമങ്ങാട്ട് കുടുംബക്കാർ.[28] ചെറുപ്പം മുതലെ ആരാധനാവിഷയങ്ങൾ അതീവതല്പരരായിരുന്ന ഇവർ ഒന്നിച്ചു പള്ളിയിലെത്തുക പതിവായിരുന്നു. അക്കാലത്തു മുളന്തുരുത്തിപ്പള്ളിയിൽ താമസിച്ചിരുന്ന മാർ ഈവാനിയോസു എപ്പിസ്കോപ്പായുടെ അടുക്കൽ ഏതാനും ശെമ്മാശ്ശന്മാരും കുട്ടികളും സുറിയാനി അഭ്യസിച്ചുകൊണ്ടിരുന്നു. അബ്രഹാമിനും ഗീവറുഗീസിനും സുറിയാനി പഠി

27. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ചരിത്രം, ശ്രീ പി.എം.പത്രോസ്, പുറം-16;
28. പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവാമാർ, കൊച്ചുമോൻ എം.പി, പുറം-7;

ക്കാൻ വലിയ ആശയുണ്ടായിരുന്നു. ബാവായൊന്നിച്ചു പ്രാർത്ഥനയുടെ സമയങ്ങളിൽ പള്ളിയിൽ പോകയെന്നതു ഇവർക്കു വളരെ സന്തോഷവും ഒപ്പം നിർബന്ധമായിരുന്നു. ഇരുവരും വിദ്യാർത്ഥികൾ സുറിയാനി ഗീതങ്ങളും മറ്റും ചൊല്ലുന്നതു കേട്ടു പഠിക്കുമായിരുന്നു. ഒരു ദിവസം വിദ്യാർത്ഥികൾ ഒരു സുറിയാനി ഗീതം രാഗം തെറ്റിച്ചു ചൊല്ലിയത് ഈ കുട്ടികൾ തിരുത്തിക്കൊടുത്തു. ശരിയായ രാഗത്തിൽ സുറിയാനി ഗീതം ചൊല്ലിയതാരെന്ന് അന്വേഷിച്ച അദ്ദേഹം ഈ കുട്ടികളാണെന്നറിഞ്ഞപ്പോൾ അവരെ അടുക്കൽ വിളിച്ചു അവർ പഠിച്ചിട്ടുള്ള ഏതാനും ഗീതങ്ങൾ ചൊല്ലിച്ചു. സന്തുഷ്ടനായ അദ്ദേഹം അടുത്തയവസരത്തിൽ ഈ പള്ളിയിൽ വച്ചു അബ്രഹാമിനു ആദ്യം ശെമ്മാശ്ശപട്ടം നൽകി. പിന്നീട് അബ്രാഹം ശെമ്മാശ്ശൻ കത്തനാർ പട്ടവും സ്വീകരിച്ചു. സുറിയാനി ഭാഷയിൽ അസാമാന്യ പാണ്ഡിത്യമുള്ള ഒരു നല്ല മല്പാനായിത്തീർന്ന അബ്രാഹം കത്തനാർ ഏതാനും ശെമ്മാശ്ശന്മാരേയും കുട്ടികളെയും ചേർത്തു സുറിയാനി പഠിപ്പിച്ചു വന്നു. അബ്രാഹം കത്തനാർ കാലക്രമത്തിൽ ഒരു മികച്ച നാട്ടു കാര്യസ്ഥനും പ്രസിദ്ധനായ വൈദ്യനുമായി. ഇദ്ദേഹത്തിന്റെ ശിഷ്യഗണങ്ങളിൽ പലരും സമർത്ഥന്മാരായ പട്ടക്കാരായും തീർന്നു.[29] മല്പാനായ അബ്രാഹം കത്തനാർ നിസ്വാർത്ഥനും പ്രാർത്ഥനാ ജീവിതത്തിൽ മാത്രം സംതൃപ്തിയടഞ്ഞ ഒരു ദേഹവുമായിരുന്നു. അബ്രാഹം കത്തനാരേയും അദ്ദേഹത്തിന്റെ പരിശ്രമങ്ങളേയും പറ്റി കേൾവിപ്പെട്ട ബാസ്സേലിയോസ് ബാവ അദ്ദേഹത്തെ വിളിപ്പിച്ച് ശെമ്മാശന്മാരെ സുറിയാനി പഠിപ്പിക്കുന്നതിനായി ചുമതലപ്പെടുത്തി. ഇദ്ദേഹത്തെ ഒരു എപ്പിസ്കോപ്പയായി വാഴിക്കണമെന്നുള്ള ആഗ്രഹം മാർ ബസ്സേലിയോസിനുണ്ടായിരുന്നു. അദ്ദേഹം അബ്രഹാം കശീശയ്ക്കു മട്ടാഞ്ചേരി എലിശീമ പള്ളിയിൽ വെച്ച് റമ്പാൻ സ്ഥാനം നൽകി. 1764 തുലാമാസം 9-നു അദ്ദേഹം കാലം ചെയ്തു. ഇദ്ദേഹം കുന്നംകുളത്ത് ചിറളയം പള്ളിയിൽ അല്പകാലം തമാസിയ്ക്കുവാനിടയായിട്ടുണ്ട്. ഇദ്ദേഹത്തിന്റെ ഓർമ്മ തുലാമാസം 9-നു ഇന്നും ആ പള്ളിയിൽ ആഘോഷപൂർവ്വം കൊണ്ടാടുന്നു.

29. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-16;



**MAR KOORILOSE BAVA**
**KATTUMANGATTU (1772-1802)**
**FOUNDER OF MALABAR INDEPENDENT**
**SYRIAN CHURCH,THOZHIYUR**

### അദ്ധ്യായം 4

## മാർ കൂറിലോസ് ബാവ

മാർ ബസ്സേലിയോസ് കാതോലിക്കയുടെ കാലശേഷം മലങ്കരയുടെ പൂർവ്വീക വിശ്വാസത്തിന് ഉലച്ചിൽ തട്ടുമോ എന്ന ശങ്കയുളവാക്കുന്ന അവസ്ഥയിലേയ്ക്കാണ് സംഗതികൾ നീങ്ങിക്കൊണ്ടിരുന്നത്. കൂനൻകുരിശ് സത്യം കഴിഞ്ഞ് അധികകാലം ചെല്ലുന്നതിനു മുൻപ് തന്നെ മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികൾ ഓരോരുത്തരായി റോമൻ കത്തോലിയ്ക്കാ വിശ്വാസത്തിലേക്ക് മടങ്ങി തുടങ്ങി. മലങ്കര മെത്രാപ്പോലീത്തായായ മാർത്തോമ 5-ാമൻ തന്നെയും കത്തോലിയ്ക്കാ വിശ്വാസം സ്വീകരിക്കുവാനുള്ള കൂടിയാലോചനകൾ മിക്കവാറും, പൂർത്തിയായി. പക്ഷേ വി. കുർബ്ബാനയ്ക്ക് അമീറാ (*പുളിപ്പുള്ള അപ്പം*) ഉപയോഗിയ്ക്കുന്നതിന് മാർപാപ്പ അനുവദിയ്ക്കുകയില്ലെന്ന ഏകകാരണത്താലാണ് മുൻപറഞ്ഞ ആലോചന സഫലീകൃതമാകാഞ്ഞത്, എന്നാലും ഏതൊരു നിമിഷത്തിലും മലങ്കര സഭ കത്തോലിയ്ക്ക വിശ്വാസത്തിലേയ്ക്ക് വഴുതി വീഴുവാനെളുപ്പമായിരുന്നു. ഇങ്ങനെയിരിക്കെ മലങ്കരയുടെ പൂർവ്വീകവിശ്വാസത്തിന്റെ നിലനില്പിന് വിശ്വാസസ്ഥിരതയുള്ള ഒരാളെ കണ്ടുപിടിച്ച് സഭയുടെ മേലദ്ധ്യക്ഷനാക്കണമെന്ന് മാർ ഗ്രിഗോറിയോസ് നിശ്ചയിച്ചിരുന്നു. മാർത്തോമ ആറാമൻ (*വലിയ മാർ ദിവന്നാസ്യോസ്*) 1799-ൽ കത്തോലിയ്ക്ക സഭയിൽ ചേർന്നതായും തത്തമ്പള്ളിയിൽ പത്തീറ (*പുളിപ്പില്ലാത്ത അപ്പം*) വെച്ച് കുർബ്ബാന ചൊല്ലിയതായും, ഇപ്രകാരം പ്രവർത്തിച്ചത് തരക പ്രഭുക്കളുടെ ഭീഷണി മൂലമാണെന്നും അധികം താമസിയാതെ തന്നെ മാതൃസഭയിലേക്ക് തിരിച്ചു വന്നുവെന്നും പറയുന്നു.[30] ശാക്രള്ള മാർ ബസ്സേലിയോസ് ജീവിച്ചിരിയ്ക്കുമ്പോൾ തന്നെ മുളന്തുരുത്തി, കരിങ്ങാശ്ര, മുതലായ വടക്കൻ ഇടവകക്കാർ കാട്ടുമങ്ങാട്ടെ അബ്രഹാം മല്പാനെ മെത്രാനാക്കണമെന്ന് കണ്ടനാട് കൂടിയ സഭായോഗത്തിൽ വെച്ച് അദ്ദേഹത്തെ അറിയിച്ചു.[31] അധികം താമസിയാതെ കാട്ടുമങ്ങാട്ടെ അബ്രഹാം ദയറോയെ (*റമ്പാനെ*) മാർ ഗ്രീഗോറിയോസ് "**മാർ കൂറിലോസ്**" എന്ന അഭിധാനത്തിൽ മട്ടാഞ്ചേരി എലിശീമ പള്ളിയിൽ വെച്ച് മെത്രാനായി അഭിഷേകം ചെയ്തു.

---

30. മലങ്കര നസ്രാണികൾ വോളിയം-3, പുറം-83
31. കാട്ടുമങ്ങാട്ടെ ചരിത്രം എസ്.പി കുരുവിള, പുറം-2

താൻ സ്ഥാനം നൽകിയ മാർ കൂറിലോസിനു പൊതു സ്വീകരണം ലഭിക്കുന്നില്ലെന്നും മലങ്കര മെത്രാനും മറ്റും അദ്ദേഹത്തിന്റെ ബദ്ധവിരോധികളാണെന്നും ക്രമേണ മാർ ഗ്രിഗോറിയോസിന് മനസ്സിലായിത്തുടങ്ങി. അതുകൊണ്ട് മാർ കൂറിലോസിനെ തന്നാൽ കഴിയുന്നവിധം സഹായിക്കണമെന്നു അദ്ദേഹം നിശ്ചയിച്ചു. ഇദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന പണം മരിക്കുന്നതിനു മുമ്പു മാർ കൂറിലോസിനു നൽകണമെന്നു അദ്ദേഹം നിശ്ചയിച്ചു. തന്റെ സുഖക്കേടിനെയും ആഗ്രഹത്തേയും പറ്റി അന്നു കൊച്ചിക്കോട്ടയിൽ ലന്തക്കമ്പനി കുമുദോരായിരുന്ന അഡ്റിയാൻ മോയൻസിനെ അറിയിച്ചു. ഗവർണ്ണർ തന്റെ സെക്രട്ടറിയായ എബ്രഹാം റുഡോൾഫ് ഷട്ട്സിനെ ഏതാനും അരനുചരന്മാരോടുകൂടി പള്ളിയിലേക്കയച്ചു. താൻ രോഗിയും, ക്ഷീണിതനു മായിരിക്കയാൽ തന്റെ കൈവശമുള്ള സ്വത്തുക്കൾ മാർ കൂറിലോസിനു ഇഷ്ടദാനം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നുവെന്നും ഈ വിവരങ്ങൾക്ക് ഒരു മരണശാസനം രേഖപ്പെടുത്തണമെന്നും ബാവാ അറബിയിൽ പ്രസ്താവിച്ചു. സെക്രട്ടറിയുടെ ദ്വിഭാഷിയായിരുന്ന സാറൻ പോളും പുള്ളുരുത്തിക്കാരൻ സെയിതു അഹമ്മതു തങ്ങളും കൂടി വിവരം സെക്രട്ടറിയെ അറിയിച്ചു. ഇതുപ്രകാരം ഒരു മരണശാസനമെഴുതി ബാവായെക്കൊണ്ട് ഒപ്പിടുവിച്ചു. കമ്പനി റൈട്ടർമാരായ ജൂവാനി സുബോസും ഫ്രാൻസി സുറിബെട്ടും ആയതു സാക്ഷിപ്പെടുത്തി, ഒരു പത്താക്ക കൊണ്ടു മുദ്രയും വെച്ചു മിസ്റ്റർ ഷട്ട്സും ഒപ്പിട്ടു. ഈ മരണ ശാസനത്തിന്റെ പകർപ്പു കമ്പനിക്കാരുടെ റിക്കാർഡു സഞ്ചയത്തിൽ 27–ാം നമ്പറായി ഫയൽ ചെയ്കയും ചെയ്തു (Ancient Dutch Records). മാർ ഗ്രിഗോറിയോസു തന്റെ മുതലിൽ 12 പത്താക്കു മട്ടാഞ്ചേരി സുറിയാനി പള്ളിയിൽ ഭിക്ഷാടനാർത്ഥം വരുന്ന ശെമ്മാശ്ശന്മാർക്കും 12 പത്താക്ക പള്ളിപ്പുറത്തെ ദീനപ്പുര വകയ്ക്കും നീക്കിവച്ചതൊഴിച്ച് തന്റെ കൈവശമുള്ള പൊന്നും, വെള്ളിയും, കടവും, ധനവും, അടിമയും, തന്റെ സ്ഥാനചിഹ്നങ്ങളായ വടി, മുടി, സ്ലീബായുൾപ്പെടെ രണ്ടായിരം പത്താക്കിലധികം വിലയുള്ള വസ്തുക്കൾ സകലതും മാർ കൂറിലോസിന് (*മരണശാസനം എഴുതിയിരിക്കുന്നതു ജോർജ്ജ് കൂറിലോസിനാണെന്ന് കാണുന്നു. മാർ കൂറിലോസിനെ കുരിയൻ കത്തനാരെന്നും വിളിച്ചിരുന്നു.*) അവകാശപ്പെടുത്തി കൊടുത്തിരിയ്ക്കുന്നു എന്നും മേലാൽ മാർ കൂറിലോസിനും ഇതുപോലെ പിൻഗാമിയെ നിയമിച്ചു മരണപത്രമെഴുതാൻ ഇതിനാൽ

അധികാരം നൽകിയിരിക്കുന്നുയെന്നുമാണു ഇതിലെ താല്പര്യം.[32] മാർ കൂറിലോസിന്റെ സ്ഥാനാരോഹണത്തിന് ശേഷം അദ്ദേഹം വടക്ക് കൊച്ചിരാജാവിന്റെ അധികാരപരിധിയിലുള്ള പള്ളികളുടെയെല്ലാം ആത്മീയ മേലദ്ധ്യക്ഷനായിത്തീർന്നു. മലങ്കരയിൽ ഇപ്രകാരം ഒരാളെ അഭിഷേകം ചെയ്യുന്നതിൽ മാർത്തോമ ആറാമന്റെ അറിവോ, അംഗീകാരമോ ഉണ്ടായിരുന്നില്ല. അക്കാലത്ത് നടന്ന മെത്രാഭിഷേകത്തിൽ ഇക്കാലത്തെ മെത്രാഭിഷേകങ്ങളിൽ കാണുന്നതു പോലെയുള്ള തിരഞ്ഞെടുപ്പ്, ഇതര ഔദ്യോഗിക ചടങ്ങുകൾ, ക്രമീകരണങ്ങൾ എന്നിവയൊന്നും ഇല്ലായിരുന്നുവെന്നുള്ളത് സന്ദർഭോചിതമായി പറയേണ്ടിയിരിക്കുന്നു. എന്തു തന്നെയായാലും വിദേശ മെത്രാൻ നല്കിയ ഔദ്യോഗിക കൈവെപ്പിൽ മാർത്തോമ ആറാമനോ, മറ്റാർക്കെങ്കിലുമോ യാതൊരുവിധ ആക്ഷേപവും ഉന്നയിക്കുവാൻ ഉണ്ടായിരുന്നില്ല. പക്ഷേ ഒരേസമയം മലങ്കര സഭയിൽ രണ്ടു മെത്രാന്മാരുടെ സാന്നിദ്ധ്യം സ്ഥിതിഗതികൾ വഷളാക്കുവാൻ പര്യാപ്തമാണ്. മാത്രമല്ല, ഉദ്ദേശശുദ്ധിയോടെ നൽകിയതാണ് ഈ കൈവെപ്പ് എങ്കിലും മലങ്കരസഭാദ്ധ്യക്ഷന്റെ അംഗീകാരം കൂടാതെയുള്ള മെത്രാഭിഷേകം എന്ന നിലയിൽ മലങ്കര സഭയുടെ ഉൾഭരണസ്വാതന്ത്ര്യത്തിന്മേലുള്ള വിദേശ മെത്രാന്റെ കൈകടത്തലായാണ് ഇതിനെ പരിഗണിക്കപ്പെട്ടത്. ആകയാൽ തന്റെ അധികാരത്തെ ചോദ്യം ചെയ്ത നടപടിയായി മാർ കൂറീലോസിന്റെ മെത്രാഭിഷേകത്തെ മാർത്തോമാ ആറാമൻ കണ്ടു.[33]

മുളന്തുരുത്തിയിലും സമീപപ്രദേശങ്ങളിലും മാർ കൂറിലോസിന് ജനപ്രീതി അനുദിനം വർദ്ധിച്ചുവരുന്നതായി മനസ്സിലാക്കിയ മാർ ദിവന്നാസ്യോസ് കണ്ടനാട്ട് അക്കാലത്ത് പ്രബലനായിരുന്ന കരവട്ട് അയ്പോര തരകന്റെ സഹായത്തോടു കൂടി മാർ കൂറിലോസിന്റെ സ്ഥാനസാധുത്വത്തെ ചോദ്യം ചെയ്യുകയും, മേൽപറഞ്ഞ സംഗതി ഡച്ചു കമ്പനിയാൽ നിയമിക്കപ്പെട്ട പഞ്ചായത്തിന്റെ (*നാട്ടുകോടതി*) മുമ്പിൽ തീർപ്പിനു വരികയും ചെയ്തു. 'സ്ഥാനം കൊടുക്കപ്പെട്ടു പോയിട്ടുള്ളതിനാൽ ആ സ്ഥാനത്തിൽ, ശേഷം മെത്രാപ്പോലീത്തന്മാരുടെ ആജ്ഞയിൽ കീഴിലിരുന്ന്, ചിലവു വാങ്ങിച്ച് താമസിച്ചുകൊള്ളണമെന്നായിരുന്നു' ഈ തീർപ്പ്. ഇതിനു പുറമെ മാർ ദിവന്നാസ്യോസ്

32. ഇട്ടൂപ്പ് റൈറ്റർ പുറം-132

33. മലങ്കര മാർത്തോമ്മാ സുറിയാനി സഭ നൂറ്റണ്ടുകളിലൂടെ, എബ്രഹാം റ്റി പി. പുറം-196;

തിരുവിതാകൂറിലെ സർവ്വാധികാര്യക്കാരെയും കൂട്ടിക്കൊണ്ടുവന്ന് കൊച്ചിയിലെ തമ്പുരാനെ നിർബന്ധിച്ച് മാർ കൂറിലോസിന് നൽകിയിരുന്ന തീട്ടുരം പിൻവലിപ്പിച്ചു, എന്നുതന്നെയല്ല അദ്ദേഹത്തിന്റെ ഭരണാധികാരത്തിലിരുന്ന പള്ളികളത്രയും പിടിച്ചെടുക്കുകയും ചെയ്തു. ഭരണമൊഴിഞ്ഞ മാർ കൂറിലോസ് കരിങ്ങച്ശ്രയും കണ്ടനാട്ടും താമസിച്ചത് ഒരു തടവുകാരന്റെ നിലയിലായിലായിരുന്നു. യാതൊരു വിധ സ്വാതന്ത്ര്യവും അനുവദിക്കപ്പെട്ടിരുന്നില്ല. ഒരവസരത്തിൽ തന്റെ ജീവന് അപായം വരുമോ എന്നുതന്നെയും സംശയിക്കേണ്ടിവന്ന അദ്ദേഹം തന്റെ പക്കലുണ്ടായിരുന്ന വിലപിടിപ്പുള്ള വസ്ത്രങ്ങളും സ്വർണ്ണോപകരണങ്ങളും കൊടുത്ത് തടവിൽ നിന്നും മോചനം നേടുകയാണുണ്ടായത്. കണ്ടനാട്ടു നിന്നും രക്ഷപ്പെട്ട മാർ കൂറിലോസ് സ്വദേശമായ വെട്ടിയ്ക്കലെത്തി, നഷ്ടപ്പെട്ട ആ രോഗ്യം വീ ടുക്കുവാനായി ചികിത്സയിലും സ്വജനങ്ങളുടെ സ്നേഹ ശുശ്രൂഷയിലും അല്പനാളുകൾ കഴിച്ചുകൂട്ടി. അവർ പൊതുജനങ്ങളുടെ ശല്യമില്ലാത്തതും പ്രാർത്ഥനയ്ക്കും ധ്യാനത്തിനും ഉതകുന്നതുമായ ഒരു സ്ഥലം അന്വേഷിച്ചുകൊണ്ടിരുന്നു.

**വെട്ടിക്കൽ ദയറാ**

ചികിത്സക്കായി മുളന്തുരുത്തിയിലെത്തിയ മാർ കൂറീലോസ് എതിരാളികളെ ഭയന്നു പള്ളിയിൽ താമസിക്കാതെ അനുജനോടൊപ്പം കാട്ടുമങ്ങാട്ടു പാർത്തു. ദീനം ആശ്വാസപ്പെട്ടപ്പോൾ മാർ ഗ്രിഗോറിയോസു ബാവായിൽ നിന്നു മരണപത്രം മൂലം ലഭിച്ച പണത്തിൽ ഏതാനും ഭാഗം വിനിയോഗിച്ചു മട്ടാഞ്ചേരിപ്പള്ളിയുടെ അറ്റകുറ്റപ്പണികൾ നടത്തി. അനന്തരം മാർ ഗ്രിഗോറിയോസു ബാവായുടെ കബർ ഭംഗിയായി പണിയിച്ചു. ഈ പള്ളി ബാവാമാർ പണിയിച്ചതായിരുന്നു. അദ്ദേഹത്തിന്റെ ഓർമ്മ ദിവസം കൊണ്ടാടേണ്ടതിനു വേണ്ട ചിലവിനുള്ള പണവും പള്ളിയിൽ ഏല്പിച്ചു. ക്രമേണ ദീനം ആശ്വാസപ്പെട്ടു തുടങ്ങിയതോടെ, സ്വഗൃഹത്തിലെ വാസം ശുഭകരമല്ലെന്നു മനസ്സിലാക്കിയ ഇവർ വെട്ടിയ്ക്കൽ തങ്ങൾക്ക് താമസിക്കാൻ പറ്റിയ ഒരു സ്ഥലമാണെന്നു മനസ്സിലാക്കി. ഒരു കാലത്തു ധാരാളം ജനങ്ങൾ തിങ്ങിപ്പാർത്തിരുന്നതും, കച്ചവടം നടന്നിരുന്നതും, ഒരു വ്യവസായ കേന്ദ്രവുമായിരുന്ന വെട്ടിക്കൽ അക്കാലത്തു ഒരു ഒഴിച്ചിടപ്പെട്ട വനത്തിന് സമാനമായിത്തീർന്നിരുന്നു. ശത്രുക്കളെ ഭയന്നു സ്ഥിരപാർപ്പില്ലാതെ അലഞ്ഞു സഞ്ചരിച്ചിരുന്ന ഇവരുടെ കൈവശമുണ്ടായിരുന്ന ജംഗമങ്ങൾ അറിവും ബന്ധുത്വവുമുള്ള മുളന്തുരുത്തിയിലുള്ള വീടുകളി

ലാണു സൂക്ഷിച്ചിരുന്നതെന്ന് പറയപ്പെടുന്നുണ്ട്. ഇദ്ദേഹം ഒരു ഉത്തമ പുരോഹിതനും നിഷ്കളങ്ക ഹൃദയനുമായിരുന്നു. സത്യം, ദയ, നീതി എന്നിത്യാദി സൽഗുണങ്ങളാൽ പ്രശോഭിതമായ ഇദ്ദേഹം ഒരു മാതൃകാപുരുഷൻ തന്നെയായിരുന്നു.

അനുജൻ ഗീവറുഗീസു കത്തനാരുടെ സ്വഭാവ പ്രകൃതികൾ ഇദ്ദേഹത്തിന്റേതിൽ നിന്നു വളരെ വ്യത്യസ്തമായിരുന്നു. ഒരു ഭക്തനും സദാ ധ്യാനനിരതനും ആയിരുന്ന അദ്ദേഹം ഏഴു നേരത്തെ പ്രാർത്ഥനകളിൽ ഒരിക്കലും സമയനീക്കം വരുത്താതെ കഴിച്ചിരുന്നു. ഉപവാസം ഇദ്ദേഹത്തിന്റെ ഒരു പ്രത്യേക വ്രതമായിരുന്നു. ഇറ്റിറ്റു വീഴുന്ന കണ്ണീർ കണങ്ങളോടുകൂടിയല്ലാതെ പ്രസന്നവദനനായി ഇദ്ദേഹത്തെ കാണാൻ സാധിച്ചിരുന്നില്ല. ഇവർ ഇരുവരും കാറ്റാടി റമ്പാനും കൂടി പ്രത്യേക പ്രാർത്ഥനയും ഉപവാസവുമായി ദിവസങ്ങൾ കഴിച്ചുവന്നു. ഇപ്പോഴത്തെ വെട്ടിയ്ക്കൽ ദയറാപള്ളിക്കു സമീപം പന്നിക്കുറവൻകാവെന്ന ഒരു സ്ഥലം ഉണ്ട്. അവിടെ ഒരു തറയും ചില ബിംബങ്ങളുടെ അവശിഷ്ടങ്ങളും കാണാനുണ്ട്. അതിപുരാതനമെന്നു തോന്നുന്ന തറയോടടുത്തു കല്പടവുകൾ കെട്ടി ഇറക്കിയിട്ടുള്ള ഒരു കുളവും അതിന്റെ മദ്ധ്യത്തിലൊരു കിണറുമുണ്ട്. ഈ തറ ഒരു കാവായിരുന്നു. ***കാട്ടുമാങ്ങാ*** എവിടെ കിട്ടുമെന്നു കണ്ടനാട്ടു വച്ചു വഴക്കു കാലത്തു മാർ ദീവന്നാസ്യോസ് പരിശുദ്ധ ബാവായോട് പുച്ഛ സ്വരസത്തിൽ ചോദിക്കയും ആയതു പന്നിക്കുറവൻ കാവിൽ സുലഭമാണെന്നു സധൈര്യം മറുപടി പറഞ്ഞതായും കേൾവിയുണ്ട്.

ഇവർ വെട്ടിയ്ക്കൽ പാർത്തിരുന്ന കാലത്തു അവിടെ അടുത്തു ഒരു മലയിൽ നിന്നു ഒരു ഭയങ്കരമായ അലർച്ച കേൾക്കുന്നത് പതിവായിരുന്നു. നാഴികകളും ദിവസങ്ങളും എണ്ണിക്കഴിച്ചിരുന്ന മാർ കൂറിലോസു ഇതെപ്പറ്റി വലിയ തോതിൽ പ്രാധാന്യം നൽകിയില്ലയെങ്കിലും അനുജൻ ഗീവറുഗീസു കത്തനാർക്കു ചില സംശയങ്ങളുണ്ടായി. അദ്ദേഹം യഥാകാലം വേണ്ടതായ അന്വേഷണങ്ങൾ നടത്തി. അവിടെ വലിയൊരു പാലമരം ഉണ്ടെന്നും കുറെക്കാലമായി ഒരു ഭയങ്കര സർപ്പം അതിൽ അധിവസിച്ചുകൊണ്ട് ചില സമയങ്ങളിലും പ്രത്യേക ദിവസങ്ങളിലും പുറപ്പെടുവിക്കുന്ന ശബ്ദമാണു അതെന്നും കേൾക്കാനിടയായി. സർപ്പം വസിച്ചിരുന്നതു അവിടെയുള്ള ഒരു പാറക്കെട്ടിലായിരുന്നെന്നും പറയുന്നുണ്ട്. ജനങ്ങളിൽ ചിലർ അതിനെ ആരാധിക്കുകയും മറ്റു ചിലർ അതിനു വഴിപാടുകൾ കഴിക്കയും

ചെയ്തിരുന്നു. ഭാര്യയുടെ പേരിലുണ്ടായ ഏതോ സംശയനിവാരണാർത്ഥം ഒരു പാണ്ടിത്തട്ടാൻ അടുത്ത നാളിൽ അവിടെയെത്തി ചിലതെല്ലാം പ്രവർത്തിച്ചു മടങ്ങിയിരുന്നു. പരീക്ഷണവേളയിൽ ആ സ്ത്രീ ഭയന്നു നിലവിളിച്ചുകൊണ്ട് 'എന്റെ പാമ്പെ ഞാനും പെണ്ണ്, നീയും പെണ്ണാണെ' എന്നുള്ള അപേക്ഷയോടെ പാറക്കെട്ടിനുള്ളിലുള്ള ദ്വാരത്തിൽ കൈവെച്ചെന്നും സർപ്പത്തിന്റെ ദംശ മേൽക്കാതെ മടങ്ങിയെന്നും കേൾക്കാനിടയായി. ഗീവറുഗീസു കത്തനാർക്കു ഈവക സംഗതികൾ ഒട്ടുംതന്നെ രസിച്ചതേയില്ല. "പാലയിലായാലും കൊള്ളാം പാറക്കെട്ടിലായാലും കൊള്ളാം പാമ്പിനെ അവിടെ നിന്നു ഓടിക്കുമെന്നു" അദ്ദേഹം ശപഥം ചെയ്തു. ഇതിനായി അദ്ദേഹം നാല്പതു ദിവസത്തേയ്ക്ക് ഒരു പ്രത്യേക വൃതമെടുത്തു. വിശുദ്ധ കുർബാനാനന്തരം ദിവസവും കാറ്റാടി റമ്പാനൊന്നിച്ച് അവിടെച്ചെന്നു ധൂപം വെച്ചുവന്നു. ഏതാനും ദിവസം കഴിഞ്ഞപ്പോൾ ഈ വിവരം മാർ കൂറീലോസറിഞ്ഞു. തങ്ങളുടെ ഈ അജ്ഞാതവാസക്കാലത്തു ഇപ്രകാരമുള്ള പ്രവർത്തനങ്ങൾ നമ്മുടെ നിലനില്പ്പിന് അപകടകരമാണെന്നു സഹോദരനെ നിർബന്ധിച്ചെങ്കിലും പ്രയോജനമുണ്ടായില്ല. പതിവു പോലെ ധൂപം വെക്കാൻ നാല്പതാം ദിവസം പുറപ്പെട്ടു. ഇന്നു ധൂപം കഴിഞ്ഞാൽ ചില വിശേഷതകൾ ഉണ്ടായേക്കാമെന്നും ഭയന്നു പിന്നോട്ടു നോക്കരുതെന്നും കാറ്റാടി റമ്പാനെ പ്രത്യേകം ചട്ടം കെട്ടി. ധൂപാനന്തരം മടങ്ങുമ്പോൾ ഒരു വലിയ പാലക്കൊമ്പ് വലിയ ശബ്ദത്തോടുകൂടി ഒടിഞ്ഞു താഴെ വീണു. മറക്കുടമുഴുപ്പിൽ ഒരു തീക്കട്ട താഴെ വീണു ചിന്നിച്ചിതറിയെന്നും ഒരു പറച്ചിലുണ്ട്. ഈ സംഭവസമയത്തു അവിടെ ശക്തിയായ ഒരു കാറ്റുണ്ടായെന്നും അതിന്റെ ഒരു വാങ്ങൽ കത്തനാരുടെ ഒരു വശത്തു തട്ടിയെന്നും അന്നുമുതൽ ആ ശരീരഭാഗത്തിനു അല്പമൊരസുഖം ആരംഭിച്ചെന്നും ആയതു പിന്നീടു തളർവാതമായിതീർന്നെന്നും സംസാരിച്ചു വരുന്നു. സഹചരനായ കാറ്റാടി റമ്പാൻ ഈ ബഹളങ്ങൾക്കിടയിൽ പുറകോട്ട് തിരിഞ്ഞു നോക്കിയെന്നും അന്നുരാത്രി ആരോടും പറയാതെ ഏകനായെവിടെക്കൊ പൊയ്ക്കളഞ്ഞെന്നും കുറെക്കാലം ചിത്തഭ്രമം പിടിപെട്ടു നടന്നിരുന്നെന്നും ഒടുവിൽ ഇസ്ളാം മതം സ്വീകരിച്ചു കൊച്ചിയിൽ വെച്ചു കാലഗതി പ്രാപിച്ചെന്നുമാണ് ഒരു കേൾവിയുള്ളത്.

**തേവനാൽത്തടം**

വെട്ടിക്കൽ ദയറായിൽ നിന്നു ആലങ്ങാട്ടേക്കുള്ള അതൃത്തി റോഡിന്റെ കിഴക്കുഭാഗത്തു നാലു വശവും മലയാൽ ചുറ്റപ്പെട്ടു കിടക്കുന്ന ഒരു മലഞ്ചെരിവാണു ഈ സ്ഥലം. ഈ സംഭവത്തോടു കൂടി ഇവരുടെ അജ്ഞാതവാസം വെളിപ്പെട്ടുപോയി. അതിനാൽ ഇവർ പിന്നീടു തേവനാൽ തടത്തിൽ പോയി പാർത്തു. (*എന്നാൽ ഈ സംഭവം നടന്നത് വെട്ടിയ്ക്കൽ കുരിശുപള്ളിയിലെ അജ്ഞാതവാസം വെളിപ്പെട്ടപ്പോൾ തേവനാൽ തടത്തിൽ ചെന്നു പാർത്തെന്നും അവിടെവച്ച് ഉണ്ടായതെന്നുമുള്ള ഒരു ജനസംസാരം കൂടിയുണ്ട്.*) ഈ സ്ഥലത്തു കാട്ടു കല്ലുകളും മറ്റും ഉപയോഗിച്ചു ഒരു ചെറിയ പള്ളിയും അതിന്റെ തൊട്ടടുത്തൊരു മുറിയും, അല്പം വടക്കു മാറി ഒരു കിണറും കുഴിപ്പിച്ചു കുറേക്കാലം അവിടെ പാർത്തു. വെട്ടിയ്ക്കൽ കുരിശുപള്ളിക്കു സമീപം തേവനാൽ തടത്തിൽ മാർ ബഹനാം സഹദായുടേയും സഹോദരി സാറായുടേയും നാമത്തിൽ ഒരു പള്ളി കാട്ടുമങ്ങാട്ട് മാർ കൂറിലോസു സ്ഥാപിച്ചിട്ടുള്ളതായി അഞ്ഞൂർ പള്ളിയുടെ ശേഖരണത്തിൽ അദ്ദേഹത്തിന്റെ കൈപ്പടയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ പരിശുദ്ധ ബാവാമാർ തേവനാൽ തടത്തിൽ നിന്നു പോയ ശേഷം ഇവയെല്ലാം ജീർണ്ണിച്ചു നാമവശേഷമായി. പരിശുദ്ധ പരുമല മാർ ഗ്രിഗോറിയോസു തിരുമേനി (*ചാത്തുരുത്തിൽ തിരുമേനി*) കാട്ടുമങ്ങാട്ട് മാർ കൂറിലോസ് ബാവായെ ഏറ്റവും ഭക്ത്യാദരവോടുകൂടി സ്മരിച്ചിരുന്നു. അദ്ദേഹം റമ്പാനായിരുന്ന കാലത്ത് വെട്ടിക്കൽ ദയറായിലാണ് താമസിച്ചിരുന്നത്. ആ അവസരങ്ങളിൽ അദ്ദേഹം കാട്ടുമങ്ങാട്ടെ മാർ കൂറിലോസിന്റെ അജ്ഞാതവാസ സങ്കേതമായിരുന്ന തേവനാൽ തടത്തിലെ ദയറാ സന്ദർശിക്കുകയും ദീർഘ സമയം അവിടെ ധ്യാനനിരതനായി കഴിച്ചുകൂട്ടുകയും ചെയ്തിരുന്നു.[34] തന്റെ പൂർവികരുടെ സങ്കേതസ്ഥാനമായിരുന്ന ഈ സ്ഥലത്തു ഒരു പള്ളിയും മുറിയും പണികഴിപ്പിക്കുവാൻ അത്യുത്സാഹം ചെയ്തു. ഇതിലേക്കായി ഏതാനും കല്ലുകളും മറ്റും ശേഖരിച്ചുവെങ്കിലും പണി നടന്നില്ല. ദയറാ ശെമ്മാശ്ശൻ എന്ന പേരിൽ മിക്കവർക്കും പരിചിതനും, തന്റെ ആയുഷ്ക്കാലം മുഴുവൻ ദയറാ വാസിയുമായിരുന്ന കുനപ്പിള്ളിൽ കുരിയാക്കോസു ശെമ്മാശ്ശന്റെ പേർക്കു ആ സ്ഥലം പേരിനു മാത്രമുള്ള ഒരു പ്രതിഫലം പറ്റിക്കൊണ്ടു കൈവശക്കാരനായ മുരീക്കൽ തീറുകൊടുത്തു. മുരിക്കന്റെ കാരണവർ മാർ കൂറിലോസിന്റെ വിശ്വസ്ത ഭൃത്യനും

34. പരുമല കൊച്ചു തിരുമേനി, പി.എൻ ചാക്കോ; പുറം-31;

അനുചരനുമായിരുന്നു. ദയറാ ശെമ്മാശ്ശനും തേവനാൽ തടത്തിൽ പള്ളിയും മുറിയും പണിവാൻ അത്യുത്സാഹം ചെയ്തെങ്കിലും അതിനും സാധിച്ചില്ല. കെട്ടിടത്തിന്റെ തറ അദ്ദേഹം കെട്ടിച്ചു. എന്നാൽ കാലപ്പഴക്കത്താൽ അതും ക്ഷയിച്ചു.

ഇങ്ങിനെയിരിക്കുന്ന കാലത്താണ് ബാവാന്മാരുടെ കുടുംബത്തിലെ ഒരാളായ കുനപ്പിള്ളിൽ അബ്രാഹം കത്തനാർ അഞ്ഞൂരിൽ നിന്നു സ്വഭവനത്തിലെത്തിയത്. ഓലിയിൽ കുടുംബത്തിൽപ്പെട്ട ഇദ്ദേഹം തൊഴിയൂർ സഭയിൽ ചേർന്ന് തൊഴിയൂർ സഭയുടെ 8-ാമത്തെ മെത്രാനായിരുന്ന പുലിക്കോട്ടിൽ ഗീവർഗീസ് മാർ കൂറിലോസ് (*കരുമാംകുഴി*) മെത്രാപ്പോലീത്തായിൽ നിന്ന് 1903-ൽ ചാലിശ്ശേരി സെന്റ് ഔഗേൻ പള്ളിയിൽ വെച്ചാണ് കശീശാപട്ടം സ്വീകരിച്ചത്. തന്റെ പൂർവ്വികരുടെ അഭയസ്ഥാനം സുരക്ഷിതമാക്കണമെന്നു നിശ്ചയിച്ചു ദയറാ ശെമ്മാശ്ശനിൽ നിന്ന് അദ്ദേഹം ആ സ്ഥലം തീറുവാങ്ങി. അദ്ദേഹത്തിന്റെ നിരന്തരമായ പരിശ്രമഫലമായിട്ടാണ് ഇപ്പോൾ തേവനാൽ തടത്തിലുള്ള പള്ളിയും അതോടു ചേർന്നുള്ള മുറികളും മറ്റും സ്ഥാപിച്ചിട്ടുള്ളത്. ഈവകക്കു ഒരുനല്ല സംഖ്യ അബ്രാഹം കത്തനാർ ചിലവഴിച്ചിട്ടുണ്ട്. 1930 (1105 കുഭം 6) ഔഗേൻ മാർ തീമൊഥെയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പള്ളിയുടെ കൂദാശ നടത്തി. പഴയ തറയിൽ നിന്നു ഏകദേശം ഒരു ഫർലോങ്ങു തെക്കുമാറിയാണ് ഇപ്പോഴത്തെ പള്ളിയും മറ്റും സ്ഥാപിച്ചിരിക്കുന്നതു. പഴയ തറയിൽ ഒരു ചെറിയ പള്ളിയും അതിന്റെ മുൻഭാഗത്തു ഒരു മരക്കുരിശും സ്ഥിതി ചെയ്യുന്നു. പുതിയ പള്ളി പണിയുന്നതിനു മുമ്പു ഈ കെട്ടിടത്തിലായിരുന്നു വിശുദ്ധ കുർബാന അനുഷ്ഠിച്ച് വന്നിരുന്നതു. മാർ ബഹനാൻ സഹദായുടെ നാമത്തിലാണു പുതിയ പള്ളിയും സ്ഥാപിച്ചിരിക്കുന്നത്. ഈ പള്ളിയലെ മദ്ബഹായിലുള്ള ത്രോണോസു മാർ ബഹനാൻ സഹദായുടേയും തെക്കും വടക്കുമുള്ളവ യഥാക്രമം മാർ ഗീവറുഗീസു സഹദായുടേയും മാർ തോമ്മാശ്ലീഹായുടേയും പരിശുദ്ധ നാമങ്ങളിൽ ആണ് കൂദാശ ചെയ്യപ്പെട്ടിരിക്കുന്നത്.

തേവാനാൽ തടത്തിലെ അജ്ഞാത വാസക്കാലത്തു മാർ കൂറീലോസ് ബാവായും ഗീവറുഗീസു കത്തനാരും സുറിയാനി ഭാഷയിൽ പല പുസ്തകങ്ങളും പകർത്തി എഴുതിയിട്ടുണ്ട്. ഇവയിലധികവും വലിയ ബാവയുടെ കൈപ്പടയാണ്. ഗീവറുഗീസു കത്തനാർക്കു സുറിയാനിയും ഗർസോനിയും നല്ലവശമായിരുന്നു. മലയാള പദങ്ങൾ

സുറിയാനി ഭാഷാലിപികൾ ഉപയോഗിച്ചു എഴുതുന്നതിനാണ് ഗർ സോനി എന്നു പറയുന്നതു. പട്ടം കൊടയുടെ ക്രമങ്ങൾ അടങ്ങിയ പുസ്തകം, വിശുദ്ധ വേദപുസ്തകം ആണ്ടടക്കമുള്ള പെരുന്നാളു കൾക്കും മറ്റു വിശേഷ ദിവസങ്ങൾക്കും എല്ലാ ഞായറാഴ്ചകൾക്കും പ്രത്യേകമായുള്ള പ്രസംഗങ്ങൾ അടങ്ങിയ പുസ്തകം എന്നിവയാ ണു ഈ ശേഖരത്തിൽ പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ. ഇവ ഒന്നിച്ചുള്ള ഒരു പെങ്കിസാ പുസ്തകത്തിൽ അവസാന ഭാഗത്തു അതു തേവാനാൽ തടത്തിൽ വെച്ചു എഴുതിയതാണെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. ഇങ്ങ നെ നോമ്പും പ്രാർത്ഥനയുമായി കുറേക്കാലം തേവനാൽ തടത്തിൽ പാർത്ത ശേഷം കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളിലെ സഞ്ചാരവും അജ്ഞാതവാസവും കൂടുതൽ അപകടകരമായിത്തീരുമെന്ന സന്ദേ ഹം അവരിൽ ജനിച്ചു. അതിനാൽ പൊന്നാനിയിലുള്ള ഒരു പൂർവ്വ സ്നേഹിതനു തങ്ങളുടെ സ്ഥിതിഗതികളെ വിവരിച്ചും അദ്ദേഹം മുഖാന്തിരം അവിടെ എവിടെയെങ്കിലും ഒരഭയസ്ഥാനം ലഭിക്കാൻ എന്തെങ്കിലും മാർഗ്ഗവുമുണ്ടോയെന്നു എഴുതി ചോദിച്ചു. ഈ വിവരം പുലിക്കോട്ടിൽ യൗസേപ്പു മാർ ദീവന്നാസ്യോസു തിരുമേനിയുടെ കാരണവനായ ഇട്ടൂപ്പു കത്തനാർ അറിയുന്നതിനിടയായി.[35]

വലിയ ബാവായുടെ വാത്സല്യശിഷ്യരിൽ ഒരുവനായിരുന്ന അദ്ദേഹം തന്റെ ഗുരുനാഥന് നേരിട്ട ക്ലേശത്തെയോർത്ത് അത്യന്തം പരിതപിച്ചു. തന്നാൽ കഴിയുന്ന വിധത്തിലുള്ള എല്ലാവിധ സഹായ സഹകരണങ്ങളും ഗുരുവിന് ചെയ്തുകൊടുക്കണമെന്നു തീരുമാ നിച്ച അദ്ദേഹം വിവരങ്ങൾ അറിവാനായി കരിങ്ങാച്ചിറപ്പള്ളിയിലെ ത്തി. ഭയന്നു ഒളിച്ചോടേണ്ട ആവശ്യമില്ലെന്നും സുഖസൗകര്യങ്ങളോ ടെ മാന്യതയോടെ തന്റെ സ്വദേശത്തു പാർക്കുന്നതിനുവേണ്ടതായ എല്ലാ ഒരുക്കങ്ങളും താൻ പൂർത്തിയാക്കിയിട്ടുണ്ടെന്നും അദ്ദേഹം അറിയിച്ചു. തേവനാൽ തടത്തിൽ നിന്നും ബാവായെ കുന്നംകുള ത്തേയ്ക്കു ക്ഷണിച്ചു. അദ്ദേഹം സന്തോഷപൂർവ്വം ആ ക്ഷണം സ്വീ കരിച്ചു.[36] അതിനാൽ സഹോദരന്മാർ തേവനാലിൽ നിന്നു സ്വഭവന മായ കാട്ടുമങ്ങാട്ടെത്തി കുറെ ദിവസം അവിടെ പാർത്തു. ഇതിനിട യിൽ കുന്നംകുളം യാത്രക്കുവേണ്ടതായ ഒരുക്കങ്ങളെല്ലാം ചെയതു പൂർത്തീകരിച്ചു. വള്ളം കയറാനും മറ്റും സൗകര്യം ഉണ്ടായിരുന്ന

35. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-28-36;
36. വർഗ്ഗീസിന്റെ ലഘു ചരിത്രം പുറം-77;

തിനാൽ കാട്ടുമങ്ങാട്ടു നിന്നും ത്‌ലാക്കുളത്തിലെത്തി ഏതാനും ദിവസം പാർത്തു.[37] ഇങ്ങിനെയിരിക്കെ അടുത്ത ഒരു ദിവസം രാത്രി യിൽ ഇരുവരുംകൂടി വള്ളം വഴി കരിങ്ങാച്ചിറെ ചെല്ലുകയും മുൻകൂട്ടി ഏർപ്പാടു ചെയ്തിരുന്ന പ്രകാരം ഇട്ടൂപ്പുകത്തനാർ ഒരുമിച്ചു കുന്നം കുളത്തേക്ക് യാത്ര തിരിക്കുകയും ചെയ്തു (*കൈയ്യെഴുത്ത് പ്രതി*).



ബാവാമാരുടെ കൈയ്യെഴുത്ത് പ്രതിയിൽ നിന്നും.

37. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-37;

മാർ കൂറിലോസും ഗീവർഗീസ് റമ്പാനും കുന്നംകുളത്തെത്തി. കിഴക്കെ അങ്ങാടിയിലെ പനക്കൽ എന്ന പ്രസിദ്ധമായ ഒരു കുടുംബത്തിന്റെ പുറകിലുള്ള ഇരുനിലമാളിക കെട്ടിടത്തിലാണ് അവർ താമസിച്ചത്.[38] കുന്നംകുളത്ത് പുലിക്കോട്ടിൽ കുടുംബവും, പനയ്ക്കൽ കുടുംബവും തൊട്ടയൽക്കാരായിരുന്നു. പനക്കൽ കുടുംബത്തിനേറെ വസ്തുവകകളുണ്ടായിരുന്നു. പുലിക്കോട്ടിൽ കത്തനാർ അടുത്തുള്ള ആർത്താറ്റ് പള്ളി വികാരിയെന്നനിലയിൽ മാർ ദീവന്നാസ്യോസിന്റെ ഭരണത്തിൻ കീഴിൽ ആയിരുന്നതുകൊണ്ട് മെത്രാപ്പോലീത്ത തനിക്കും തന്റെ കുടുംബത്തിനുമെതിരെ നടപടിയെടുക്കാതിരിക്കാൻ മാർ കൂറിലോസിന്റെ ചുമതല പനക്കൽ കുടുംബത്തെയാണ് ഏൽപിച്ചത്.

എങ്കിലും, കുന്നംകുളം കൊച്ചി രാജ്യത്തിന്റെ കീഴിൽ ആയിരുന്നതുകൊണ്ട് അത് രാജാവിന്റേയും മാർ ദീവന്നാസ്യോസിന്റേയും അധികാരപരിധിയിലായിരുന്നു. അക്കാരണത്താൽ അവരുടെ പരിധിക്കപ്പുറത്തുള്ള ഒരു സ്ഥലം തിരഞ്ഞെടുക്കാൻ തീരുമാനിച്ചു. അങ്ങനെ കുന്നംകുളത്തിന് 5 കിലോമീറ്റർ പടിഞ്ഞാറു മാറിയുള്ള അഞ്ഞൂർ ഗ്രാമം തിരഞ്ഞെടുത്തു. കോഴിക്കോട് സാമൂതിരിയുടെ പ്രദേശത്തിന് തെക്ക് തീരപ്രദേശത്തുള്ള സ്ഥലത്തായിരുന്നു ഈ ഗ്രാമം. ഇവിടെ നിന്ന് തെക്കു വടക്കായാണ് കൊച്ചി രാജ്യത്തിന്റെയും സാമൂതിരിയുടെ പ്രദേശത്തിന്റേയും അതിർത്തി കിടക്കുന്നത്. അതിർത്തിപ്പാലം എന്നു പറയുന്ന പാലവും, പിന്നെ പുതിയ വഴിയും അഞ്ഞൂരിൽ ഇപ്പോഴും കാണാവുന്നതാണ്. വാമൊഴിയനുസരിച്ച് മാർ കൂറിലോസ് ഈവഴിയല്ല അഞ്ഞൂരിൽ വന്നത്. (*അന്ന് ഈ വഴിയില്ലായിരുന്നു*) ഉൾപ്രദേശത്തെ വയലുകളും പുഴകളും കടന്നാണ് അദ്ദേഹം എത്തിയത്.[39] പോകും വഴി പെങ്ങാമുക്ക്, കാട്ടകാമ്പാൽ, മുതലായ അയൽ പ്രദേശങ്ങൾ സന്ദർശിക്കുവാനിടയായി. കോൾ കൃഷിക്കാരായ തദ്ദേശവാസികൾ തങ്ങൾ അനുഭവിച്ചുവരുന്ന കീടശല്യത്തെക്കുറിച്ച് ഇളയ ബാവായെ അറിയിക്കുകയും അവരുടെ സങ്കടത്തിൽ മനസ്സലിഞ്ഞ ബാവാ അവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തുകയും ചെയ്തു. തന്മൂലം സിദ്ധിച്ച നന്മയെ ആ നാട്ടുകാർ ഇന്നും നന്ദിപുരസ്സരം സ്മരിക്കുന്നുണ്ട്. കാട്ടുമങ്ങാട്ടെ ഇളയ ബാവായുടെ

---

38. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-45;

39. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്ക്, പുറം-253;

ഓർമ്മപ്പെരുന്നാളിൽ (*മേയ് 29-നു*) അവർ തൊഴിയൂർ ഭദ്രാസനപ്പള്ളിയിൽ അന്നദാനം നടത്തിവരുന്നു.[40]



**കാട്ടുമങ്ങാട്ട് ബാവാമാർ ഉപയോഗിച്ചിരുന്ന പട്ടംകൊട പുസ്തകം (ശുശ്രൂഷാക്രമം)**

40. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-46;

## അദ്ധ്യായം 5

# തൊഴിയൂർ ഭദ്രാസന ദൈവാലയത്തിന്റെ സ്ഥാപനം

മാർ കൂറിലോസ് ബാവായും അനുജൻ ഗീവർഗ്ഗീസും കുന്നംകുളത്തു ഇട്ടൂപ്പുകത്തനാരുടെ അതിഥികളായിപ്പാർത്തു. എന്നാൽ പരാശ്രയം സുഖപ്രദമല്ലെന്നു തോന്നിയ അദ്ദേഹം സ്വന്തമായി ഒരു ചെറിയ പള്ളി എവിടെയെങ്കിലും വേണമെന്ന ആലോചന ഇട്ടൂപ്പുകത്തനാരെ അിറയിച്ചു. അദ്ദേഹവും അതു ഉചിതമെന്ന് സമ്മതിച്ചു. കുന്നംകുളം വാസത്തിലൂടെ പൊന്നാനിയിലുണ്ടായിരുന്ന സ്നേഹിതനുമായുള്ള പൂർവ്വ പരിചയത്തെ ദൃഢീകരിക്കാൻ സാധിച്ചു.

## മലബാർ സ്വതന്ത്ര സുറിയാനി സഭയും, നാറാണത്ത് മൂപ്പൻമാരും

പൊന്നാനി താലൂക്കിന്റെ ഏകദേശം തെക്കെ അറ്റത്താണ് പഴയ വന്നേരിയിൽ ഉൾപ്പെട്ട നാറാണത്ത് തറവാട് സ്ഥിതി ചെയ്യുന്നത്. (*ഇപ്പോഴത്തെ പൂക്കോടംശം തൊഴിയൂർ ദേശത്ത്*) പഴയ തറവാട്ട് പുരയുടെ അവശിഷ്ടങ്ങൾപോലും ഇപ്പോൾ നഷ്ടപ്പെട്ടിരിക്കുന്നു. ലക്ഷ്മിയും സരസ്വതിയും ഒന്നിച്ചനുഗ്രഹിച്ച തറവാടായിരുന്നു നാറാണത്ത്. നാറാണത്ത് ഭ്രാന്തനെ സാംസ്കാരിക കേരളത്തിന് സംഭാവന ചെയ്ത ഈ നാറാണത്തു മന ഉളിയന്നൂർ പെരുന്തച്ചൻ രക്ഷാകർത്തൃസ്ഥാനവും വഹിച്ചിരുന്നുവത്രേ. (*തൊഴിയൂരിനടുത്ത് ഇപ്പോഴത്തെ ഉള്ളിശേരിയായിരുന്നു ഉളിയന്നൂർ തച്ചന്റെ ആസ്ഥാനമെന്നാണ് വിശ്വസിക്കപ്പെടുന്നത്.*) പൂക്കൈതകടവിന് തെക്കോട്ടുള്ള മുഴുവൻ സ്ഥലങ്ങളും പഴയ വന്നേരിനാട് അക്കാലത്ത് സാമൂതിരിയുടെ സാമന്തനായിരുന്ന കോട്ടപ്പടി പുന്നത്തൂർ തമ്പുരാന്റെ അധീനതയിൽ ആയിരുന്നു. കൊച്ചിയുമായി നടത്തിയ യുദ്ധത്തിന്റെ ഫലമായാണ് ഈ പ്രദേശം സാമൂതിരിയുടെ അധീശാവകാശത്തിൻ കീഴിലായത്. ഈ യുദ്ധം മൂലം കൊച്ചി തമ്പുരാന് തന്റെ സ്വരൂപാസ്ഥാനമായ പെരുമ്പടപ്പിൽ നിന്ന് തൃപ്പൂണിത്തുറയിലേക്ക് ആസ്ഥാനം പോലും മാറ്റേണ്ടിവന്നു. പൂക്കൈതകടവത്ത് സുശക്തമായ കോട്ട കെട്ടിയ സാമൂതിരി വന്നേരി പ്രദേശം പുന്നത്തൂർ തമ്പുരാനെ ഏല്പിക്കുകയും, പൊന്നാനി തുറമുഖമടക്കമുള്ള പ്രദേശങ്ങൾ തന്റെ നാവിക സേനയുടെ ആസ്ഥാനങ്ങളിലൊന്നാക്കി മാറ്റുകയും ചെയ്തു.

പാരമ്പര്യമായിത്തന്നെ ആയോധന വിദ്യകളിലും, മതാദികളിലും അതിനിപുണരായിരുന്ന നാറാണത്ത് തറവാട്ടുകാരായിരുന്നു പുന്നത്തൂർ തമ്പുരാന്റെ സർവ്വസൈന്യാധിപസ്ഥാനം അലങ്കരിച്ചിരുന്നത്. നാറാണത്ത് തറവാട്ടുകാർക്ക് സാമൂതിരിപ്പാടിൽ നിന്നും കല്പിച്ച് **മൂപ്പൻ** എന്ന സ്ഥാനവും ഉണ്ടായിരുന്നു. പുന്നത്തൂർ രാജവംശത്തിൽ പുതിയ രാജക്കന്മാർ അരിയിട്ടു വാഴ്ച നടത്തുന്ന ഘട്ടങ്ങളിൽ പുതിയ രാജാവിന്റെ അഭിഷേകം കഴിഞ്ഞാൽ ആദ്യത്തെ ചടങ്ങ് ഏഴു പറ നെല്ലും ഒരു കുത്തുമുണ്ടും നാറാണത്ത് തറവാട്ടിലെ കാരണവർക്ക് രാജാവ് സ്വന്തം കൈകൊണ്ടു തന്നെ എടുത്ത് കൊടുക്കുന്നതായിരുന്നു. ബ്രാഹ്മണർക്ക് അവകാശപ്പെട്ടതായ ദാനങ്ങൾ പോലും എന്തിന് അരിയിട്ടുവാഴ്ചക്ക് കാർമ്മികത്വം വഹിക്കുന്ന നാട്ടു തമ്പുരാക്കന്മാർക്കുള്ള ദക്ഷിണ പോലും ഇതിന് ശേഷമേ പതിവുള്ളു. ദാനം സ്വീകരിച്ചു കഴിഞ്ഞാലുടൻ തന്നെ നാറാണത്ത് മൂപ്പൻ തന്റെ ഉടവാൾ തിരുമുമ്പിൽ സമർപ്പിക്കുകയും, അഭിഷിക്തനായ പുതിയ രാജാവ് ആ വാളെടുത്ത് വീണ്ടും നാറാണത്ത് മൂപ്പനെ ഏല്പിക്കുകയുമായിരുന്നു പതിവ്. അതേപോലെ തന്നെ ദേശത്ത് ആരെയെങ്കിലും വധശിക്ഷക്ക് വിധിക്കുന്നതിന് മുമ്പ് നാറാണത്തു മൂപ്പനുമായി കൂടിയാലോചിക്കാനും രാജാവ് ബാധ്യസ്ഥനായിരുന്നു. നാറാണത്ത് തറവാട്ടിലേക്ക് ചേർന്നിരുന്ന മിക്കവസ്തുവഹകളും സാമൂതിരിയോ പുന്നത്തൂർ തമ്പുരാനോ ചാർത്തിക്കൊടുത്ത വയാണ്.

മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ സ്ഥാപകരായ കാട്ടുമങ്ങാട്ട് ബാവാമാർ മലബാറിൽ അഞ്ഞൂര് എന്നു പേരായ ഗ്രാമത്തിൽ താമസിച്ചു വരുന്ന കാലത്ത് പ്രശസ്തനായിരുന്ന ഹൈദ്രോസ്കുട്ടി മൂപ്പനായിരുന്നു നാറാണത്തെ കാരണവർ. കാട്ടുമങ്ങാട്ട് ബാവാമാർ അനാഥരായി അഞ്ഞൂരിൽ ഇപ്പോഴത്തെ അങ്ങാടിയിലുള്ള പള്ളി നിൽക്കുന്ന സ്ഥലത്ത് ഒരു കുടിലിൽ ധ്യാനത്തിലും പ്രാർത്ഥനയിലും മുഴുകിയിരുന്ന കാലത്ത് നാറാണത്ത് തറവാട്ടിലെ ഒരു കുട്ടിയെ പേപ്പട്ടി കടിച്ചു. പല പ്രബലന്മാരായ വൈദ്യന്മാരും മന്ത്രവാദികളും, ആലത്തിയൂര് തമ്പി, കുഞ്ഞൂക്കാരൻ മുഹമ്മദ് വൈദ്യൻ, ഇരുമ്പിളിയത്തെ വൈദ്യന്മാർ തുടങ്ങിയവരടക്കം ശ്രമിച്ചുവെങ്കിലും, കുട്ടിയുടെ അബോധാവസ്ഥ വിട്ടുമാറിയില്ല. അപ്പോഴാണ് ധ്യാനനിമഗ്നരായിരിക്കുന്ന അഞ്ഞൂരിലെ സന്യാസിമാരെപ്പറ്റി ആരോ തറവാട്ട് കാരണവരായ ഹൈദ്രോസ്കുട്ടി മൂപ്പനോട് പറഞ്ഞത്. ഉടൻ തന്നെ അദ്ദേഹം ആളയച്ച് അവരെ വിവരം അറിയിക്കുകയും സങ്കടനിവൃത്തിക്കായി

അപേക്ഷിക്കുകയും ചെയ്തു. സംപ്രീതനായ പരിശുദ്ധ ബാവാ അബോധാവസ്ഥയിൽ കിടന്നിരുന്ന കുട്ടിയുടെ തലയെടുത്ത് സ്വന്തം മടിയിൽ വെച്ച് പ്രാർത്ഥനാനിരതനാവുകയും, ഇളയ ബാവാ വിശുദ്ധ കുർബാന ചൊല്ലുകയും കുർബ്ബാനാനന്തരം രണ്ടു ഗുളികകൾ വെള്ളത്തിൽ ചാലിച്ച് (*കണ്ണീരിൽ ചാലിച്ച്  നൽകിയെന്ന വാമൊഴി പാരമ്പര്യം കൂടി പറയുന്നുണ്ട്*) കുട്ടിയുടെ വായിൽ ഒഴിച്ചു കൊടുക്കുകയും, അബോധാവസ്ഥയിലായിരുന്ന കുട്ടി അത്ഭുതകരമാം വിധം ഗുളിക കലക്കിയ വെള്ളം ഒരു തുള്ളി പോലും കളയാതെ കുടിക്കുകയും ചെയ്തു. വീണ്ടും പ്രാർത്ഥനാനിമഗ്നനായിരുന്ന തിരുമേനിയെ ഉണർത്തിയത് ആ കുട്ടിയുടെ കരച്ചിലായിരുന്നു. അതോടെ അസുഖം മാറി എഴുന്നേറ്റിരുന്ന കുട്ടിയെ പരിശുദ്ധ ബാവാ തലയിൽ കൈവെച്ചനുഗ്രഹിച്ചു. കുഞ്ഞിപ്പോക്കർ എന്നായിരുന്നു ഈ കുട്ടിയുടെ പേര്.[41] പള്ളിയിൽ സ്ഥാപിച്ച പ്രത്യേക മേശയിലായിരുന്നു വിശുദ്ധ കുർബ്ബാന അനുഷ്ഠിച്ചിരുന്നത്. ഈ മേശയായിരുന്നു അദ്ദേഹത്തിന്റെ പ്രാർത്ഥനാ സങ്കേതം. അദ്ദേഹത്തിന്റെ പ്രാർത്ഥനയുടെയും കുർബ്ബാനയുടേയും അവസരങ്ങളിൽ ധാരമുറിയാതെ ഒഴുകിക്കൊണ്ടിരുന്ന കണ്ണീർ തുള്ളികൾ വീണു ഈ മേശ ഈറനായിത്തീർന്നിരുന്നു. ഗുളിക തയാറാക്കിയതു ഈ മേശയിൽ നിന്നായിരുന്നെന്നാണ് കേൾവി.[42] തിരുമേനിയുടെ അത്ഭുത ചികിത്സയിൽ സംപ്രീതനായ ഹൈദ്രോസ്കുട്ടി മുപ്പൻ പ്രത്യുപകാരമായി എന്താണ് ചെയ്യേണ്ടതെന്ന് തിരുമേനിയോട് ചോദിക്കുകയും തിരുമേനി തനിക്കാസ്ഥാനമായി ഒരു പള്ളി സ്ഥാപിക്കാൻ ആവശ്യമായ സ്ഥലം ആവശ്യപ്പെടുകയും ചെയ്തു. ഉടൻ തന്നെ ഹൈദ്രോസ്കുട്ടി മൂപ്പൻ തൊഴിയൂർ ഭദ്രാസന ദൈവാലയം നില്ക്കുന്ന സ്ഥലം പല്ലക്കിൽ കയറ്റി കാണിച്ചു കൊടുക്കയും ചെയ്തു.

അക്കാലത്തെ സാമൂതിരിയുടെ പ്രധാന സേവകനും കൊട്ടാരം സർവാധിയുമായിരുന്ന ഹൈദ്രോസുകുട്ടി മൂപ്പന്റെ സഹായത്താൽ പുന്നത്തൂർ രാജാവിന്റെ അനുവാദപ്രകാരം തോഴിയൂരു ദേശത്തു കരം ഒഴിവായി 500 ദണ്ഡു സമചതുരം വിസ്തൃതമായ ഒരു തെങ്ങിൻ തോപ്പും, പള്ളി പണിയാനുള്ള ധനസഹായവും നൽകി.[43] പരേതനായ കുഞ്ഞുകുട്ടി സാഹിബിന്റെ വീട്ടിൽ പഴയ ആധാരങ്ങൾ

41. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989-ഏപ്രിൽ 16, അഡ്വ. പി.പി. കുഞ്ഞഹമ്മദ്
42. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-40;
43. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-38;

തിരയുമ്പോൾ ദ്രവിച്ചു തുടങ്ങിയ ഒരു ആധാരത്തിന്റെ വസ്തു വിവര പട്ടികയിൽ **കാട്ടുമങ്ങാട്ടച്ചന് ദാനം ചെയ്ത വഹകളുടെ ബാക്കി വഹകളിൽപ്പെട്ട.......** എന്നൊരു പരാമർശം കാണാൻ ഈ ലേഖകന് അവസരമുണ്ടായിട്ടുണ്ട്.[44] ബാവായുടെ നിർദ്ദേശമനുസരിച്ച് കുന്നംകുളത്ത് എത്തിയ സമയം തനിക്കഭയം നൽകിയ പനയ്ക്കൽ താരു എന്നയാളുടെ പേരിലാണ് ഈ സ്ഥലം എഴുതി വാങ്ങിയത്. ഇന്നും പള്ളിവക തെങ്ങിൻ തോപ്പിൽ കിഴക്ക് വശത്തുള്ള ഒരു പറമ്പ് **പനയ്ക്കൽ പറമ്പ്** എന്ന പേരിലാണ് അറിയപ്പെടുന്നത്. പെസഹ ദിവസം അന്നദാനം നടത്തുന്നതിന് ഒന്നര ഏക്കറോളം വരുന്ന ഒരു നെൽവയൽ പള്ളിയ്ക്കു ദാനമായി നൽകിയിട്ടുള്ളതും ഈ വീട്ടുകാരാണ്. അങ്ങനെ എ.ഡി. 1772 ഇടവം 15 നു ഇപ്പോഴത്തെ തൊഴിയൂർ പള്ളിക്കും അതോടു ചേർന്ന മേടയ്ക്കും ശിലാസ്ഥാപനം ചെയ്തു.[45] സ്ഥലം സ്വാധീനപ്പെട്ട ഉടനെത്തന്നെ അവിടെ ഒരു കുരിശു സ്ഥാപിച്ചു. ഇതാണ് മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ അടിത്തറ. ഇന്നും ആ തെങ്ങിൻ തോപ്പിലാണ് പള്ളി നിൽക്കുന്നത്.[46] തൊഴിയൂർ പള്ളിയുമായി യുയാക്കീം മോർ കൂറിലോസ് മെത്രാപ്പോലീത്താ മദ്രാസ് ഹൈക്കോർട്ടിൽ നടത്തിയ വ്യവഹാരത്തിൽ തൊഴിയൂർ മെത്രാനായ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസ് മെത്രാപോലീത്ത 4-ാം രേഖയായി ഹാജരാക്കിയിട്ടുള്ളത് ഈ ഭൂമിയുടെ തീറാധാരമാണ്, കൂടാതെ ഇതു സംബന്ധിച്ച് ഒരു ശിലാഫലകം തൊഴിയൂർ പള്ളിയിൽ ഉണ്ടായിരുന്നതായും പഴമക്കാർ പറയുന്നതിനെ തൊഴിയൂർ ഇടവകയിലെ പരേതനായ വടക്കച്ചൻ എന്ന് അറിയപ്പെടുന്ന വി.വി. ജോസഫ് കശീശ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.[47]

ഹൈദ്രോസ് കുട്ടി മൂപ്പൻ പുന്നത്തൂർ രാജാവിന്റെ പടനായകനായിരിക്കെയാണ് സാമൂതിരിയെ ടിപ്പുസുൽത്താൻ ആക്രമിച്ചത്. ദേശാഭിമാനിയായിരുന്ന ഹൈദ്രോസ് കുട്ടി മൂപ്പന്റെ കരുത്തുറ്റ നേതൃത്വത്തിന്റെ കീഴിൽ ആദ്യമൊക്കെ ടിപ്പുസുൽത്താനെ തടുത്തു നിർത്താൻ സാമൂതിരിക്ക് കഴിഞ്ഞുവെങ്കിലും, ആയോധനനിപുണരായ മൈസൂർ മഹാസൈന്യത്തിനു മുമ്പിൽ അവസാനം സാമൂതിരിക്ക് അടിയറവ് പറയേണ്ടിവന്നു. ഈ യുദ്ധത്തിൽ ഹൈദ്രോസ് കുട്ടി മുപ്പൻ

44. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989-ഏപ്രിൽ 16, അഡ്വ. പി.പി. കുഞ്ഞഹമ്മദ്
45. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-46;
46. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്ക്, പുറം-254;
47. താപസനായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, ശ്രീ പി.എം. പത്രോസ്, പുറം-38;

വീരമൃത്യു വരിക്കുകയും ചെയ്തു. അദ്ദേഹത്തെ ചാവക്കാടിനടുത്തുള്ള മണത്തല ജുമാഅത്ത് പള്ളിയിലാണ് കബറടക്കിയത്. അദ്ദേഹത്തിന്റെ ചരമദിനം ഇപ്പോഴും വളരെ വിപുലമായ തോതിൽ ആഘോഷിക്കപ്പെട്ടുവരുന്നു. അതാണ് **മണത്തല നേർച്ച** യെന്ന പേരിൽ അറിയപ്പെടുന്നത്. വലിയ ബാവായുമായി ആത്മബന്ധം പുലർത്തിയിരുന്ന ഹൈദ്രോസ്കുട്ടി മൂപ്പൻ വൈദ്യശാസ്ത്രത്തിൽ അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ചതായി പറയുന്നുണ്ട്. ഈ ആത്മബന്ധത്തിന്റെ ഓർമ്മയായിരിക്കണം തൊഴിയൂർ മെത്രാപ്പോലീത്തമാരുടെ അഭിഷേക വേളകളിൽ നാറാണത്ത് മൂപ്പന്മാർ സന്നിഹിതരാവുക പതിവായിരുന്നു. ബാവായുടെ ഓർമ്മദിനത്തിൽ ഇവർക്ക് പ്രത്യേക സദ്യവട്ടങ്ങൾ ക്രമീകരിച്ചിരുന്നു എന്നും പറയപ്പെടുന്നു.[48] ഈ പാരിതോഷികത്തിന്റെ പ്രാധാന്യം 1798-ലെ മലബാറിനെ കുറിച്ച് ഒരു ഈസ്റ്റ് ഇന്ത്യ കമ്പനി ഉദ്യോഗസ്ഥൻ പരാമർശിക്കുന്നുണ്ട്. ഭൂമിയുടെ വില ഭീമവും എന്നാൽ അവശ്യവസ്തുക്കൾക്ക് വിലകുറവുമായിരുന്നു. എത്ര വില കൊടുത്താലും ഭൂമിയെ വാങ്ങാൻ കഴിയുമായിരുന്നില്ല. പ്രമാണി നൽകിയത് അത്രമാത്രം വിലയുള്ള ആസ്തിയായിരുന്നു.[49] മാർ കൂറിലോസ് തൊഴിയൂരെ സ്ഥലം വാങ്ങിയത് മാർ ഗ്രിഗോറിയോസിൽ നിന്നു കിട്ടിയ പണം കൊണ്ടാണെന്ന് ചില വ്യക്തികൾ ഇടയ്ക്കിടെ പറയാറുണ്ട്. ഇതിന് മൂന്ന് മറുപടികളാണ് നൽകുന്നത്.

ഒന്നാമതായി, 1773 ലാണ് മാർ ഗ്രിഗോറിയോസ് മരിക്കുന്നത്. എന്നാൽ 1772ലാണ് സെന്റ് ജോർജ് ഭദ്രാസ ദൈവാലയം സ്ഥാപിച്ചത്. രണ്ടാമതായി, കാട്ടുമങ്ങാട്ട് മെത്രാന്മാർക്ക് ഭൂമി ദാനം ചെയ്തതാണെന്നു പറയുന്ന പ്രമാണങ്ങൾ ആ മുസ്ലീം കുടുംബം ഇപ്പോഴും സൂക്ഷിക്കുന്നുണ്ട്. മൂന്നാമതായി, അത് മാർ കൂറിലോസിന്റേയും സഹോദരന്റേയും സ്വകാര്യസ്വത്തായിരുന്നെങ്കിൽ അവർ അത് സ്വന്തം കുടുംബത്തിലൊരാൾക്ക് കൈമാറുമായിരുന്നു. മാർ കൂറിലോസ് ഇളയ ബാവാ തൊഴിയൂരിൽ നിന്ന് പോവുകയും പിന്നീട് കാലം ചെയ്ത ശേഷം കാട്ടുമങ്ങാട്ട് കുടുംബസ്വത്തിന് അവകാശവാദം ഉന്നയിച്ചിട്ടേയില്ല. നേരെ മറിച്ച്, 1904വരെ കാട്ടുമങ്ങാട്ട് കുടുംബവും മലബാർ സ്വതന്ത്ര സുറിയാനി സഭയും തമ്മിൽ ഒരു ബന്ധവും ഉണ്ടായിട്ടില്ല. 1904ൽ, കാട്ടുമങ്ങാട്ട് കുടുംബത്തിലെ ഒരകന്ന താവഴിയിലെ അംഗ

48. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989-ഏപ്രിൽ 16 -അഡ്വ. പി.പി. കുഞ്ഞഹമ്മദ്
49. മുർദോക്ക് ബ്രൗൺ- 10/R/H/456c, Page-485;

മായ വെട്ടിക്കൽ ഓലിയിൽ കൂനപിള്ളിൽ അബ്രഹാം തൊഴിയൂർ സഭയിൽ ചേർന്ന്, മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ എട്ടാമത്തെ മേലദ്ധ്യക്ഷനായിരുന്ന ഗീവർഗീസ് മാർ കൂറിലോസ് (*കരിമാംകുഴി തിരുമേനി 1898–1935*) മെത്രാപ്പോലീത്തായിൽ നിന്ന് ചാലിശ്ശേരി സെന്റ് ഔഗീൻസ് പള്ളിയിൽ വെച്ച് കത്തനാർ പട്ടം സ്വീകരിച്ച് കുറെക്കാലത്തേക്ക് തൊഴിയൂർ സഭയിൽ ചേർന്ന് പ്രവർത്തിക്കുകയും അവസാനം സ്വന്തം ഗ്രാമത്തിലേക്ക് മടങ്ങുകയും ചെയ്തു.

പള്ളി സ്ഥാപിച്ചിരുന്ന സ്ഥലം ഒരു ചുടുകാടായിരുന്നു എന്നാണ് പറയപ്പെടുന്നത്. പള്ളിക്കു കല്ലിട്ട ശേഷം പകൽ പണി തീർക്കുന്ന ഭാഗങ്ങൾ അടുത്തദിവസം പൊളിഞ്ഞു കിടക്കുകയെന്നതു ഒരു പതിവായിരുന്നു. ഇതിനാൽ ബാവാക്ക് അത്യധികമായ മനോവിഷമത്തിനും ദ്രവ്യ നഷ്ടത്തിന്നും ഇടയായി തീർന്നു. പള്ളിയും മറ്റും ഓലക്കെട്ടിടങ്ങളായി ഉണ്ടാക്കാനുണ്ടായ കാരണവും ഇതായിരുന്നുപോലും. ഇക്കാരണത്താൽ തന്നെ അദ്ദേഹം പ്രാർത്ഥനയിൽ മുഴുകിയിരുന്നു. ഈ സമയത്താണ് ഒരു നിയോഗമെന്നോണം കുട്ടിയുടെ സുഖക്കേടു നിശ്ശേഷം ആശ്വാസപ്പെട്ടതു കണ്ടു ആ മുഹമ്മദീയ പുരോഹിതന്മാർ അത്യധികം സന്തോഷിച്ചു മെത്രാച്ചനു എന്തെങ്കിലും പ്രത്യുപകാരം ചെയ്യണമെന്നു തീരുമാനിച്ചെത്തിയത്. മെത്രാന്റെ പള്ളിപണിയേയും സംഭവിച്ചിരുന്ന വിഘ്നകാരണങ്ങളേയും പറ്റി അറിഞ്ഞ അവർ, പള്ളിപണിക്കു ആവശ്യമായ തടി മുഴുവനും കോഴിക്കോട്ടു തങ്ങളും, പണം ചാവക്കാട്ട് തങ്ങളും കൊടുത്തു. ബാവായുടെ കണ്ണുനീരിന് ദൈവം പ്രസാധിച്ചു എന്നു തന്നെ പറയാം. ഇവരുടെ ഈ പ്രവൃത്തിക്കു ശേഷം പണിപ്പാടുകൾക്കു യാതൊരുനാശവും സംഭവിച്ചുമില്ല. ഇന്നും അഞ്ഞൂർ പള്ളി വളപ്പിൽ നിന്നു അനുവാദം കൂടാതെ യാതൊരു സാധനങ്ങളും ആർക്കും എടുത്തു കൂടെന്നും അതിന് വിപരീതമായി പ്രവർത്തിക്കുന്നവരുടെ അനുഭവം അപകട സമ്പൂർണ്ണമാണെന്നും പറയുന്നുണ്ട്.

അഞ്ഞൂരു വച്ചു മുളന്തുരുത്തി ഇടവകക്കാരായ മങ്കിടി, ചാമക്കാടൻ, എന്നീ കുടുംബാംഗങ്ങളായ രണ്ടു പേർക്കു ശെമ്മാശ പട്ടം കൊടുത്തിട്ടുണ്ട്. അനുജൻ ഗീവറുഗീസു റമ്പാനു മെത്രാൻ സ്ഥാനവും നൽകി. അദ്ദേഹത്തെ മാർ കൂറിലോസു ദ്വിതീയൻ എന്ന പേരിൽ പിൻഗാമിയാക്കി. അനുജൻ യോഹന്നാന്റെ പുത്രൻ അബ്രഹാമിനു കത്തനാരു പട്ടവും നൽകി. ഇദ്ദേഹമായിരുന്നു ബാവാമാർ ഇരുവരു

ടേയും സെക്രട്ടറി ആയിരുന്നത്. സഹോദര പുത്രനു പട്ടം കൊടുത്ത ശേഷം വലിയ ബാവ അധികകാലം ജീവിച്ചിരുന്നില്ല. മങ്കിടി ശെമ്മാശ്ശൻ കത്തനാരാകുന്നതിനു മുമ്പേ മരണമടഞ്ഞു. പിന്നീടു ആ കുടുംബത്തിൽ പട്ടക്കാർ ആരുമുണ്ടായിട്ടുമില്ല. കുന്നംകുളം പള്ളിമേടയുടെ തട്ടിൻ പുറത്തു നിന്നു കണ്ടു കിട്ടിയ ഒരു സുറിയാനി കയ്യെഴുത്തു പ്രതിയിൽ നിന്നാണു ഈ വിവരങ്ങൾ സംഗ്രഹിച്ചിട്ടുള്ളത്. അഞ്ഞൂർ പള്ളിയുടെ ചരിത്രത്തിൽ കാട്ടുമങ്ങാട്ടു ബാവാമാർക്കു അദ്വിതീയമായ ഒരു സ്ഥാനമാണുള്ളത്. ആ പള്ളിയിൽ അനന്തരകാലത്തു തുടർച്ചയായി ഒരു മെത്രാൻ ഉണ്ടായിരിക്കേണ്ടതാണെന്നു യോഗക്കാരും മെത്രാന്മാരും കൂടി നിശ്ചയിക്കയും ആ മെത്രാന്റെ നിത്യച്ചിലവു ആവശ്യാദികൾ നടക്കാൻ വേണ്ടി പള്ളിയുടെയും വസ്തുക്കളുടെയും ആധാരവും മറ്റും തോഴിയൂർ മെത്രാച്ചന്റെ പേരിൽ ആക്കുകയും ചെയ്തു. ഇങ്ങിനെ അവിടെ മെത്രാന്മാർ തുടരെ ഉണ്ടായിവന്നതിനാലാണു ആദ്യകാലത്തു അപ്രധാനമായിരുന്ന തോഴിയൂർ കാലക്രമത്തിൽ ഒരു മെത്രാസന ഇടവകയായിത്തീർന്നു ഇപ്പോഴത്തെ പ്രശംസാർഹമായ നിലയിലെത്തിയത്.[50]

സമീപത്തുള്ള സുറിയാനി വൈദീകരുമായി ബാവാമാർ നല്ല ബന്ധം പുലർത്തിയിരുന്നു. വൈദികരോടൊപ്പം ഒട്ടേറെ സുറിയാനി കുടുംബങ്ങളും അദ്ദേഹത്തോടൊപ്പം ചേർന്നുവെന്ന് തൊഴിയൂർ പാരമ്പര്യം പറയുന്നു. ഉദാഹരണമാണ് തൊഴിയൂരിൽ നിന്ന് അഞ്ച് കിലോമീറ്റർ മാറി കൊച്ചി രാജ്യാതിർത്തിക്കുള്ളിലെ ആർത്താറ്റ് പള്ളിയുമായുള്ള ബന്ധം. 1856 വരെ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ മെത്രാപ്പോലീത്തമാർ ആർത്താറ്റ് പള്ളിയിലെ വികാരിമാരായിരുന്നു. 1862 വരെ ആർത്താറ്റ് പള്ളിയിലേയും തൊഴിയൂരെ പള്ളിയിലേയും വൈദികർ ആരാധനകളിൽ ഒരുമിച്ച് പങ്കെടുത്തിരുന്നുവെന്നും അവരുപയോഗിച്ച ആരാധനാ പുസ്തകം മറ്റു യാക്കോബായക്കാരിൽ നിന്ന് വ്യത്യസ്തമായതായിരുന്നു വെന്നും ആർത്താറ്റ് പള്ളിയുടെ ചരിത്രത്തിൽ പി.സി. കുഞ്ഞാത്തു രേഖപ്പെടുത്തിയതായി പറയുന്നു.[51] 1794-ൽ വലിയ ബാവായുടെ അനുജൻ ഗീവർഗീസ് റമ്പാനു മാർ കൂറിലോസ് എന്ന പേരിൽ മെത്രാൻപട്ടം നൽകി. 1802 ജൂലായ് 10-നു (*മിഥുനം 27-നു*) വലിയ ബാവ കാലം ചെയ്കയും

---

50. മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ, ഇ.എം.ഫിലിപ്പ്, പുറം-194;

51. വർഗ്ഗീസ് ലഘുചരിത്രം, പുറം-17;

മദ്ബഹായിൽ വടക്ക് ഭാഗത്തും കബറടങ്ങുകയും ചെയ്തു. തന്നെ മെത്രാനായി വാഴിച്ച യരുശലേമിന്റെ മാർ ഗ്രീഗോറിയോസ് തിരുമേനിയും മിഥുനം 27-നു തന്നെയാണ് കാലം ചെയ്തിട്ടുള്ളത്. വലിയ ബാവായുടെ ഓർമ്മപ്പെരുന്നാൾ ജൂലൈ 10-നു ആഘോഷപൂർവ്വം കൊണ്ടാടിവരുന്നു. കൂടാത അന്നേദിവസം നടത്തുന്ന പ്രാത്ഥനകളിലും വിശുദ്ധ കുർബാനയിലും അദ്ദേഹത്തിന്റെ ജന്മദേശമായ മുളന്തുരുത്തിയിൽ നിന്നും ധാരാളം പേർ സംബന്ധിക്കാറുണ്ട്.

## കാട്ടുമങ്ങാട്ടെ മാർ കൂറിലോസ് ശക്തൻ തമ്പുരാന് അയച്ച ഒന്നാമത്തെ കത്ത്.

'തിരുമനസ്സറിവാൻ' കൂറിലോസ് മെത്രാന്റെ സങ്കടപ്രകാരം ആകുന്നത്.

മലയാളത്തിൽ മാർഗ്ഗം ഉണ്ടായിട്ട് 1744 കാലം ആയി. അറിയിച്ച ആളു തന്നെ കൊല്ലം, പാലോരു കൊടുങ്ങല്ലൂരു, പാറോര്, പള്ളിപ്രം, നിരണം, ചായൽ ഇങ്ങനെ ഏഴു കുരിശുപള്ളിയും വച്ച് കത്തങ്ങളേയും ഉണ്ടാക്കി. അദ്ദേഹം പോയ ശേഷം (ശേഷം) മലയാളത്തിൽ ഉണ്ടായിരുന്ന കത്തങ്ങൾ മരിച്ചാറെ മാർഗ്ഗമരിയാദകളുടെ വഴി നടത്തുവാൻ കത്തങ്ങൾ ഇല്ലായ്കകൊണ്ട് 243 കാലം മനസ്സുമുട്ടി പാർക്കുമ്പോൾ അപ്രകാരം നസ്രാണികളുടെ തലസ്ഥാനത്തെ അറികകൊണ്ടു അവിടെനിന്നും മെത്രാനേയും കത്തങ്ങളേയും നസ്രാണികളേയും കത്തങ്ങളേയും കല്പിച്ചയച്ചു. അവരു മലയാളത്തിൽ വന്നു ചെറകോൽ പെരുമാൾ (ചേരമാൻ പെരുമാൾ) തമ്പുരാൻ തിരുമനസ്സുകൊണ്ടു പദവികളും കൊടുത്തു. അന്നു മുതൽ കൊല്ലം 824-ാമതു വരേയും പരദേശത്തു നിന്നും മെത്രാന്മാരു വന്നു മലയാളത്തിലുള്ള പള്ളികൾ പതിച്ചുവന്നതല്ലാതെ മലയാളത്തിൽ മെത്രന്മാർ ഉണ്ടായിട്ടില്ല. കൊല്ലം 824-ാമാണ്ടിൽ മലയാളത്തിലേക്ക് കല്പിച്ചയച്ച മെത്രാനെ കൊച്ചിയിൽ വെച്ചു പോർത്തുഗിസുകാരാ അപായം വരുത്തുകകൊണ്ടു മലയാളത്തിലുള്ള നസ്രാണികൾ എല്ലാവരും കൂടി പോർത്തുഗീസുകാരെ നമ്മുടെ അനന്തരവകാലത്തും അനുസരിക്കില്ലാ എന്നുവച്ചു സത്യവും ചെയ്തു. ഈ ആവലാതികൾ ഒക്കയും തിരുമനസ്സറിയിച്ചപ്പോൾ പണ്ടാരകാര്യം അന്വേഷിക്കാൻ കല്പിച്ചു ആക്കിയിരുന്ന 'അക്കദിയാക്കാൻ' എന്നു പേരുള്ള ചെമ്മായിനെ 'മെത്രാൻ' എന്നു പേരു വിളിച്ചുകൊള്ളത്തക്കവണ്ണം 824-ാ മതിൽ കല്പിച്ചു മോതിരവും ഇടുവിച്ചു നടത്തുകയും ചെയ്തു. പെരുമ്പടപ്പു വലിയ തമ്പുരാൻ കല്പിച്ചിട്ടത്രെ തൊമ്മൻ ചെമ്മായിനേയും മെത്രാനാക്കി നടത്തിയത്. ആയതിപ്പോൾ 143 കാലവും ആയി. (ഈ ഹർജ്ജിയുടെ കാലം കൊല്ലം 941 ആകുന്നു.) ഇതിനുമുമ്പും മലയാളത്തിൽ മെത്രാന്മാരും ഉണ്ടായിട്ടില്ല. 926-ൽ പരദേശത്തു നിന്നു വന്ന മെത്രന്മാരെ..........ൽ കൂറിലോസ് മെത്രാന് പട്ടവും സ്ഥാനവും തികച്ചു കൊടുത്തു

പെരുമ്പടപ്പിൽ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് കല്പിച്ചനുവദിച്ചു മോതിരവും ഇടിച്ചു. മലകര പുത്തൻകൂറിലുള്ള പള്ളി ഇടവക ഒക്കെയും മെത്രാന്റെ സ്ഥാനങ്ങൾ നടത്തികൊള്ളത്തക്കവണ്ണവും കല്പിച്ചു തീട്ടൂരവും കൊടുത്തു നടത്തിച്ചു പോരുകയും ചെയ്തു. മുമ്പിൽ കല്പിച്ചു നടത്തിയ തൊമ്മൻ മെത്രാന്റെ അനന്തരവൻ എന്നും വച്ച് ഇരിക്കുന്നവൻ തൃഷാപ്പിസ്വരൂപത്തിങ്കലെ (രാജ്യത്തിലെ) പൊതിമാടൻ അവിടത്തെ സർവ്വാധികാര്യക്കാരേയും കൂടി കൊണ്ടുവന്നു പെരുമ്പടപ്പിൽ വലിയ തമ്പുരാൻ തിരുമനസ്സറിയിച്ചു. സിദ്ധാന്തിച്ചു പാർക്കകൊണ്ടും ബലം ഉള്ളവരാകകൊണ്ടും കൂറിലോസു മെത്രാന്റെ പള്ളികൾ ഒക്കയും പൊതിമാടനും കൊടുക്കയും ചെയ്തു. അതു പെരുമ്പടപ്പു രാജ്യത്തുള്ള പള്ളിക്കാര് അനുസരിക്കായ്കകൊണ്ട് ഹേമം ചെയ്തു പൊതിമാടനെ അനുസരിപ്പികുകയും ചെയ്തു.........

(ഈ കത്തിന്റെ അന്ത്യഭാഗം)

തൃഷാപ്പിസ്വരൂപം നടത്തിവരുന്ന കാര്യം, ആകുന്നു എന്നും പോർത്തുഗീസുകാർ മെത്രാനെ പുത്തൻകൂറുകാരുടെ പള്ളിയ്ക്കു വിചാരിക്കാവൂ എന്നും പെരുമ്പടപ്പ് വലിയ തമ്പുരാൻ കല്പിച്ചാക്കിയ പുത്തൻകൂറുകാരന് പെരുമ്പടപ്പ് രാജ്യത്തിലുള്ള പുത്തൻകൂറ് കാര്യവും ഇല്ലെന്നും, തള്ളി വിചാരിച്ചുകൂടാ എന്നും തൃഷാപ്പിസ്വരൂപം കല്പിച്ചാൽ അത് ഒരു സ്ഥാനത്ത് കേട്ടാലും, നേരായി വരുമെന്നു തോന്നുന്നില്ല. പെരുമ്പടപ്പ് സ്വരൂപം അറിയാതെ തൃഷാപ്പിയിൽ നിന്നു ആക്കിയ ആളാകകൊണ്ടു പൊതിമാടന് അനുസരിച്ച് നടക്കാൻ ഒരു രാജ്യത്തു നസ്രാണികൾക്ക് സംഗതിയില്ലല്ലോ. വിശേഷിച്ചും നാം മറ്റു രാജ്യത്തു പോയി ബുദ്ധിമുട്ടി പാർക്കകൊണ്ടും വേണ്ടുന്നതിനും ആളും കോളും ഇല്ലായ്കകൊണ്ടും അന്ത്യകാലം അടുക്കക്കൊണ്ടും തിരുമനസ്സുണ്ടായിട്ട് കീഴിൽ രക്ഷിപ്പാൻ തക്കവണ്ണം തിരുമനസ്സുണ്ടായിരിക്കുക വല്ലേ്യ മനോഗുണം ഇത് പട്ടാങ്ങു.[52]

## കാട്ടുമങ്ങാട്ടെ മാർ കൂറിലോസ് ശക്തൻ തമ്പുരാനു സമർപ്പിച്ച രണ്ടാമത്തെ ഹർജി.

.....വെട്ടിയ കോട്ടയ്ക്കു പുറത്ത് ഇരുപതിൽ ചില്വാനം പള്ളികളുണ്ടല്ലോ. ആയത് ഒക്കെയും പഴയകൂറ്റ് ആകുന്നു. വടക്കേ അറ്റത്തെ തലപ്പള്ളിയിൽ അരപ്പള്ളിക്കാരെ പുത്തൻകൂറായിട്ടിള്ളൂ. അതിന്നു "ചാട്ടുകുളങ്ങരെ പള്ളി എന്നു പേരാകുന്നു. അതിന്നു വടക്ക് പള്ളികളും മാപ്പിളമാരും ഇല്ല. മൂന്ന് കുരിശുപള്ളിയും ഉണ്ട്. തിരുമനസ്സ് ഉണ്ടായിട്ട് വടക്കെ അറ്റത്തെ ചാട്ടുകുളങ്ങരെ പള്ളിക്കാരെ നമുക്ക് ആക്കി വച്ചുതരണം. വിചെഴിച്ച് കൊച്ചുതമ്പുരാന്റെ രാജ്യത്ത് ഇരിക്കുന്ന മെത്രാൻ ആവലാതിക്ക് വരുമല്ലോ..... ഇങ്ങനെ ആറുകൂട്ടം, അവൻ നമ്മെ അപായം വരുത്തും

52. ശക്തൻ തമ്പുരാൻ, പുറം-387;

*എന്ന് തോന്നിയപ്പോൾ, നാം കൊടുത്തു തടവ് ഒഴിച്ചു. നാം വടക്കോട്ട് പൊകയും ചെയ്തു.... തിരുമനസ്സിൽ ബോധിച്ച തുപോലെ, നമുക്കു വടക്കെ അറ്റത്തു ചാട്ടുകുളത്തെ പള്ളി എടവകക്കാരെ കല്പിച്ചുതന്നാൽ മതി. മുമ്പ് പുത്തൻകൂറ്റും പുറത്തുള്ള പള്ളികൾ ഒക്കെയും കല്പിച്ചു നമ്മെക്കൊണ്ടു നടത്തിച്ചപ്പോൾ, 5000 പുത്തൻ, പണ്ടാരത്തിലേക്കു നാം ആവലാതി കൂടാതെ കൊടുത്തു... എന്റെ തമ്പുരാനെ കാണാൻ വളരെ ആഗ്രഹം ഉണ്ട്. ആയസ്സും സ്വസ്ഥതയും വർദ്ധിച്ചിരിക്കട്ടെ.*[53]

## ആർത്താറ്റ് പള്ളി ഇടവകക്കാരും തൊഴിയൂരും.

ആർത്താറ്റ് പള്ളി അഞ്ഞൂരിന് ഏറ്റവുമടുത്ത സുറിയാനി പള്ളിയായിരുന്നു. എന്നാൽ ഇത് കൊച്ചി അതിർത്തിക്കുള്ളിൽ ആയിരുന്നു. കാട്ടുമങ്ങാട്ടെ മാർ കൂറിലോസും ചാട്ടുകുളം(*ആർത്താറ്റ്*) പള്ളി ഇടവകക്കാരും മാർ കൂറിലോസ് മെത്രാനായി അവരോധിയ്ക്കപ്പെട്ടപ്പോൾ പെരുമ്പടപ്പ് സ്വരൂപത്തിൽ നിന്നും (*കൊച്ചി രാജാവിൽ നിന്നു*) കൊച്ചി രാജ്യത്തുള്ള പുത്തൻകൂറു ക്രിസ്ത്യാനികളുടെ മേലദ്ധ്യക്ഷനായി അംഗീകരിച്ചുകൊണ്ടു ലഭിയ്ക്കയുണ്ടായ തീട്ടൂരം വലിയ മാർ ദീവന്നാസിയോസിന്റെ പ്രേരണയാൽ പിൻവലിക്കയുണ്ടായി. ഇതിനെ തുടർന്നാണ് അദ്ദേഹം അഞ്ഞൂര് അഭയം പ്രാപിച്ചത്. അഞ്ഞൂരും പിന്നീട് തൊഴിയൂരും താമസിച്ചുവരുന്ന സമയത്ത്(*മിക്കവാറും ടിപ്പുവിന്റെ ആക്രമണത്തിനു മുമ്പ്*) ചാട്ടുകുളങ്ങര(*ആർത്താറ്റ്*) പള്ളിക്കാരെ തന്റെ ഭരണത്തിൽ കീഴിലാക്കിതരണമെന്ന് അപേക്ഷിച്ച് അന്നത്തെ കൊച്ചി രാജാവായ ശക്തൻ തമ്പുരാന് ഒരു അപേക്ഷ സമർപ്പിച്ചതായി ശ്രീ പുത്തേഴത്ത് രാമമേനോൻ എഴുതിയ ശക്തൻ തമ്പുരാൻ എന്ന പുസ്തകത്തിൽ കാണുന്നു. എന്നാൽ മെത്രാന്റെ അപേക്ഷ അനുവദിക്കുകയുണ്ടായില്ല.[54] മറ്റൊരു പ്രദേശത്തെ മെത്രാന് തന്റെ രാജ്യത്തിലെ ഒരു പള്ളി വിട്ടുകൊടുക്കുന്നതിന് രാജാവ് തയ്യാറായിക്കാണില്ല. എങ്കിലും, കൂറിലോസ് വിവരിക്കുന്ന സാഹചര്യം ആർത്താറ്റിന്റെ ചരിത്രത്തിന് ചേരും. മേൽ പറഞ്ഞ അപേക്ഷ ശക്തൻ തമ്പുരാൻ അനുവദിച്ചതായി ചരിത്ര രേഖകളൊന്നും തന്നെയില്ല. അതേ സമയം തന്നെ മാർ കൂറിലോസിന്റെ അപേക്ഷ നിരസിച്ചതായുള്ള തെളിവുകളൊന്നും കാണുന്നില്ല. എങ്കിലും തുടർന്നുള്ള ചരിത്ര രേഖകൾ പരിശോധിച്ചപ്പോൾ കാട്ടുമങ്ങാട്ടെ മാർ കൂറിലോസിന്റെ പിൻഗാമി

53. പുത്തേഴത്ത് രാമമേനോൻ, ശക്തൻ തമ്പുരാൻ മൂന്നാം പതിപ്പ് 1989, പുറം-289;
54. ആത്താർറ്റ് പള്ളിചരിത്രം, ശ്രീ പി.സി. കുഞ്ഞാത്തു, പുറം-41;

കൾ ചാട്ടുകുളങ്ങര പള്ളി ഇടവകക്കാരെ ഭരിച്ചിട്ടുണ്ടെന്നും അനുമാനിയ്ക്കുവാൻ വകയുണ്ട്. ചാട്ടുകുളം പള്ളി വികാരിയായിരുന്ന കുന്നംകുളത്തെ കിടങ്ങൻ ഗീവർഗ്ഗീസ് കത്തനാരെയാണു പിന്നീട് തൊഴിയൂരെ മെത്രാപ്പോലീത്തയായി വാഴിച്ചത്. ഇദ്ദേഹമാണ് പിന്നീട് മലങ്കരയുടെ ചരിത്രത്തിൽ സുപ്രധാനമായ പങ്കുവഹിച്ച കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സീനോസ്.[55] മാർ പീലക്സിനോസിന്റെ സ്ഥാനാഭിഷേകം തന്നെ ചാട്ടുകുളം, പഴഞ്ഞി, കുന്നംകുളം എന്നീ ഇടവകകളിലെ വൈദീകരുടേയം, ജനങ്ങളുടേയും സാന്നിദ്ധ്യത്തിലാണ് നടന്നത്.[56] മാർ പീലക്സിനോസ് മെത്രാപ്പോലീത്തയാണ് കുന്നംകുളം പുലിക്കോട്ടിൽ ഉട്ടുപ്പ് റമ്പാനെ 991 മീനമാസം 9-ാം തിയ്യതി **ദീവാന്നാസിയോസ്** എന്ന സ്ഥാനനാമത്തിൽ ആർത്താറ്റ് പള്ളി ഇടവകയിൽ പെട്ട പഴഞ്ഞി[57] പള്ളിയിൽ വെച്ച് വാഴിച്ചത്.[58] തൊഴിയൂർ മെത്രാപ്പോലീത്ത ഗീവർഗ്ഗീസ് മാർ കൂറിലോസ് ഒരു പിൻഗാമിയെ വാഴിയ്ക്കാതെ കാലം ചെയ്തപ്പോൾ ആർത്താറ്റ് പള്ളി യോഗക്കാരാണു ഉടൻ അവിടെ ചെന്നു പള്ളിയിലെ വിലപിടിച്ച സാധനങ്ങളെ മേൽപൂട്ട് മാളികയിൽ വെച്ച് പൂട്ടി മുദ്രവെച്ചു താക്കോൽ അന്ന് ആർത്താറ്റ് പള്ളിയുടെ വികാരിയായിരുന്ന ആലത്തൂക്കാരൻ പനയ്ക്കൽ യോസേഫ് കശീശ്ശയെ ഏൽപിച്ചത്.[59] അതായത് ആർത്താറ്റ് പള്ളിയും തൊഴിയൂർ പള്ളിയും ചേർന്നാണ് ഭരണ കാര്യങ്ങൾ നടത്തിയിരുന്നത് എന്നത്കൊണ്ടാവാം ഇത്തരത്തിൽ ചെയ്തതെന്ന് നമുക്ക് അനുമാനിക്കേണ്ടിയിരിക്കുന്നു. പിന്നീട് തൊഴിയൂര് മാർ കൂറിലോ സ് എന്ന സ്ഥാനനാമത്തിൽ മെത്രാപ്പോലീത്തയായി വാഴിയ്ക്കപ്പെ ട്ടതു മുൻപറഞ്ഞ ആർത്താറ്റ് പള്ളിയുടെ വികാരിയായിരുന്ന പനയ്ക്കൽ(*ആലത്തൂക്കാരൻ*) യൗസേഫ് കശീശ്ശയാണ്. അന്ത്യോഖ്യൻ പ്രതിനിധിയായി വന്ന യുയാക്കീം മാർ കൂറിലോസ് തൊഴിയുരെ സ്വത്തിനു വേണ്ടി കൊടുത്ത കേസിൽ തോറ്റു പോയപ്പോൾ "അഞ്ഞൂർ പള്ളി ഒരു സ്വതന്ത്ര പള്ളിയായി നമ്മുടെ ഇടവകയിൽ നിന്നും പിരിഞ്ഞു പോകു വാൻ ഇടവന്നു."[60] എന്നും, "ഈ പള്ളിയും (അഞ്ഞൂര്) ആർത്താറ്റ് പള്ളിയും യോജിച്ചു നമ്മുടെ ഇടവക വികാരിമാർ കർ

55. ആർത്താറ്റ് പള്ളി ചരിത്രം, ശ്രീ പി.സി. കുഞ്ഞാത്തു; പുറം-225;
56. G.B.Howard, പുറം-64;
57. ആർത്താറ്റ് പള്ളി ചരിത്രം, ശ്രീ പി.സി. കുഞ്ഞാത്തു; പുറം-45;
58. ആർത്താറ്റ് പള്ളി ചരിത്രം, ശ്രീ പി.സി. കുഞ്ഞാത്തു; പുറം-64;
59. ആർത്താറ്റ് പള്ളി ചരിത്രം, ശ്രീ പി.സി. കുഞ്ഞാത്തു പുറം-72;
60. ആർത്താറ്റ് പള്ളി ചരിത്രം, ശ്രീ പി.സി. കുഞ്ഞാത്തു പുറം-74;

 മ്മം നടത്തിയിരുന്നു''[61] എന്നും ശ്രീമാൻ കുഞ്ഞാത്തു പറയുന്നതിൽ നിന്നും തൊഴിയൂരും ആർത്താറ്റും ഒരേ ഭരണത്തിന്റെ കീഴിലായിരുന്നുവെന്നു സംശയലേശമെന്യേ പറയാൻ കഴിയും.[62] മാർ കൂറിലോസ് ശക്തൻ തമ്പുരാന് സമർപ്പിച്ച അപേക്ഷയുടെ ഫലമായിട്ടോ, മേൽ പറഞ്ഞ ഇടവകക്കാർ അന്നും, ഇന്നും പ്രദർശിപ്പിച്ചിട്ടുള്ളതും പ്രദർശിപ്പിക്കുന്നതുമായ സാഹോദര്യത്തിന്റെയും ക്രിസ്തീയ സ്നേഹത്തിന്റെയും ഫലമായിട്ടോ ആയിരിക്കാം ഒരിടയനും തന്റെ ആട്ടിൻ കൂട്ടവും എന്നകണക്കെ സുദൃഢമായൊരു ഉഷ്മളബന്ധം കാട്ടുമങ്ങാട്ടെ മാർ കൂറിലോസിന്റെ പിൻഗാമികളും ചാട്ടുകളും, കുന്നംകുളം, പഴഞ്ഞി മുതലായ പള്ളി ഇടവകക്കാരും തമ്മിൽ ഒരു നൂറ്റാണ്ട് കാലം നിലനിന്നിട്ടുള്ളത്.

*(യാക്കോബായക്കാരും കുറച്ച് കാലങ്ങൾക്കു ശേഷം മാർത്തോമക്കാരും തമ്മിൽ ആർത്താറ്റ് പള്ളിക്കു വേണ്ടി വ്യവഹാരം നടക്കുന്ന സമയം മാർത്തോമ സഭയുടെ ആവശ്യാർത്ഥം അവർക്ക് ലഭിച്ചിരുന്ന ഊഴത്തിൽ നിന്നും പട്ടക്കാരെ ആർത്താറ്റ് പള്ളിയിൽ വിശുദ്ധ കുർബ്ബാന ചൊല്ലുവാൻ അയച്ചിരുന്നതായും കേട്ടിട്ടുണ്ട്).*

61. ആർത്താറ്റ് പള്ളി ചരിത്രം, ശ്രീ പി.സി. കുഞ്ഞാത്തു, പുറം-29;

62. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-53;



**H.G GEEVARGHESE MAR KOORILOSE KATTUMANGATTU (1802-1808)**

### അദ്ധ്യായം 6

# മാർ കൂറിലോസ് രണ്ടാമൻ അഥവാ തൊഴിയൂരെ യരമിയാ

മനുഷ്യനെ നിഴലെന്ന പോലെ മാർ കൂറിലോസിനെ തന്റെ സഹോദരനായ ഗീവർഗ്ഗീസ് വിട്ടുപിരിയാതെ അനുഗമിച്ചിരുന്നു. മാർ ബാസ്സേലിയോസ് കാതോലിക്ക കാലം ചെയ്യുന്നതിനു മുമ്പ് തന്നെ അദ്ദേഹത്തിനു റമ്പാൻ പട്ടം നൽകിയിരുന്നു. കാട്ടുമങ്ങാട്ടെ സഹോദ ന്മാർ തരണം ചെയ്യേണ്ട പ്രതികൂല സാഹചര്യങ്ങളെ ദിവ്യാത്മാവി നാൽ മുൻകൂട്ടി കണ്ട്, ഈ കൂട്ടായ്മ അവരെ സഹായിക്കുമെന്ന് കരു തിയായിരിക്കാം മാർ ബാസ്സേലിയോസ് ഇപ്രകാരം പ്രവർത്തിച്ചത്. 1794-ൽ മാർ കൂറിലോസ് തന്റെ സഹോദരൻ ഗീവർഗീസ് റമ്പാന് ഗീവർഗീസ് മാർ കൂറിലോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി സ്ഥാനഭിഷേകം നൽകി. മാർ കൂറിലോസ് ഒന്നാമൻ കാലം ചെയ്ത പ്പോൾ സഹോദരൻ മാർ കൂറിലോസ് രണ്ടാമൻ ഭരണം ഏറ്റെടുത്തു. എങ്കിലും ഒരു രോഗിയായിരുന്ന അദ്ദേഹത്തിന് ഭരണകാര്യത്തിൽ ഒ ട്ടും തന്നെ താല്പര്യമുണ്ടായിരുന്നില്ല. സദാ പ്രാർത്ഥനയിലും ധ്യാന ത്തിലും മുഴുകിയിരുന്ന അദ്ദേഹം നിറഞ്ഞ കണ്ണുകളോടെയാണ് പല പ്പോഴും കാണപ്പെട്ടിരുന്നത്. യറമിയ പ്രവാചകൻ ഇസ്രായേൽ ജനത യ്ക്കു വേണ്ടി കണ്ണുനീരോടെ പ്രാർത്ഥിച്ചിരുന്നതു പോലെ ഇദ്ദേഹം തന്റെ ആടുകൾക്കു വേണ്ടി നിരന്തരം പ്രാർത്ഥിക്കുക പതിവായി രുന്നു. തേവനൽ തടത്തിലെ അജ്ഞാത വാസകാലത്ത് ആ നാട്ടു കാർക്ക് ഭയഹേതുവായി തീർന്ന സർപ്പത്തെ നിർമൂലമാക്കുവാൻ 40 ദിവസത്തെ പ്രാർത്ഥനയ്ക്കും ഉപവാസത്തിനും മുന്നിട്ടിറങ്ങിയതും ഇദ്ദേഹമായിരുന്നു. സഹദേന്മാർ ഏതു പ്രകാരമാണോ ആദിമ കാല ത്തെ ക്രിസ്തീയ സഭയെ നനച്ചു വളർത്തിത് അതുപോലെ ഈ ഭക്ത ന്മാരുടെ കണ്ണുനീർ ഈ എളിയ സഭയെ ഇന്നും വാടാതെ നിലനിർ ത്തുന്നതിന് പ്രചോദനമായിഭവിക്കുന്നു. സഹോദരനായ വലിയ ബാ വായൊന്നിച്ചു തേവനൽ തടത്തിൽ താമസിച്ചിരുന്ന കാലത്ത് സുറി യാനിയിലുള്ള ഒരു പുതിയ നിയമം എഴുതിയിട്ടുണ്ട്. ആ പുസ്തകം ഇന്നും തൊഴിയൂരെ ഭദ്രാസന അരമനയിലെ ലൈബ്രറിയിൽ സൂക്ഷി ച്ചിരിപ്പുണ്ട്.



**ജോസഫ് മാർ ഈവാനിയോസ് (1806)**

സ്ഥാനാഭിഷേകത്തിനു ശേഷം മാർ കൂറിലോസ് ദ്വിതിയൻ തന്റെ പിൻഗാമിയായി കോട്ടയത്തെ പനവേലിൽ (*കണിയാംപുള്ളി*) കുടുംബത്തിലെ യൗസേഫ് കശ്ശീശ്ശയെ ജോസഫ് മാർ ഈവാനി യോസ് എന്ന പേരിൽ മെത്രാനാക്കിവാഴിച്ചു. കാട്ടുമങ്ങാട്ടെ അബ്ര ഹാം മാർ കൂറിലോസ് ബാവായുടെയും സഹോദരൻ ഗീവർഗീസ് മാർ കൂറിലോസ് ഇളയ ബാവായുടെയും ഒപ്പമുണ്ടായിരുന്ന കണിയാം പിള്ളിയിലെ ജോസഫ് കശ്ശീശ യാണ് ഇദ്ദേഹം. വാമൊഴിയനുസരിച്ച് മാർ ദിവന്നാസിയോസിന്റെ കീഴിൽ കോട്ടയത്ത് വൈദീകനായിരുന്നു ഈ ജോസഫ് എന്നും എന്നാൽ ചില നീരസങ്ങൾ മൂലം തൊഴിയൂരെ ത്തുകയായിരുന്നു എന്നും പറയുന്നുണ്ട്.[63] മാർ കൂറിലോസ് ഒന്നാമൻ ശക്തൻ തമ്പുരാനെഴുതിയ രണ്ടാമത്തെ ഹർജ്ജി തയ്യാറാക്കിയത്

63. വിസ്മൃതരായ പിതാകന്മാർ ജോൺ ഫെൻവിക്ക്, പുറം-278;

ജോസഫ് മാർ ഇവാനിയോസ് ആണ്.[64] സ്ഥാനാരോഹണ ശേഷം മാർ ഈവാനിയോസ് ഒരു തെക്കൻ യാത്രക്കൊരുങ്ങി ചക്കരക്കടവി ലെത്തി. എന്നാൽ അവിടവച്ചു തനിക്കുണ്ടാകുന്ന വായുക്ഷോഭത്തി ന്റെ സുഖക്കേടു വർദ്ധിക്കയാൽ മടങ്ങി അഞ്ഞൂരെത്തുകയും അധി കം താമസിയാതെ അദ്ദേഹം ഇഹലോകവാസം വെടിയുകയും ചെയ് തു.[65] അനന്തരം മാർ കൂറിലോസു ദ്വിതീയൻ തന്റെ പിൻഗാമിയായി ആർത്താറ്റ് പള്ളിയിലെ പുരോഹിതനായ കുന്നംകുളം അടുത്ത് പെങ്ങാമുക്ക് സ്വദേശിയായ സ്ക്കറിയാ കത്തനാരെ സ്ക്കറിയ മാർ പീലക്സിനോസ് പ്രഥമൻ എന്ന പേരിൽ വാഴിച്ചു.



**ചീരൻ സ്ക്കറിയ മാർ പീലക്സിനോസ് പ്രഥമൻ 1808–1811**

64. കേരളത്തിലെ നസ്രാണികൾ, പി.വി മാത്യു വാല്യം 2, പുറം-514;

65. ഇട്ടൂപ്പ് റൈട്ടർ പുറം-.53;

പെങ്ങാമുക്ക് ദേശത്ത് പ്രസിദ്ധമായ ചീരൻ തറവാട്ടിൽ സ്ക്കറിയച്ചൻ കാൽ തളർന്ന് കിടപ്പിലായിരുന്നു. മലബാർ സ്വതന്ത്ര സുറിയാനി സഭയെ നയിപ്പാൻ ദൈവം തിരഞ്ഞെടുത്ത വ്യക്തി സ്ക്കറിയച്ചനാണ് എന്ന് തിരിച്ചറിഞ്ഞ പരിശുദ്ധ കാട്ടുമങ്ങാട്ട് ഇളയ ബാവ സ്ക്കറിയച്ചനെ തൊഴിയൂരിലേക്ക് കൊണ്ടുവരുവാൻ പല്ലക്ക് കൊടുത്തയച്ചു. ഭദ്രാസന ദൈവാലയത്തിന്റെ പൂമുഖത്ത് വച്ച് അച്ചനെ പരിശുദ്ധ ബാവ പ്രാർത്ഥനയോടെ കൈപിടിച്ചിറക്കി. തന്റെ തളർന്ന കാലുകൾ ശക്തി പ്രാപിക്കുന്നതായി തിരിച്ചറിഞ്ഞ ആ വന്ദ്യ വൈദികൻ ബാവയോട് നന്ദി പറഞ്ഞു. തുടർന്ന് 1808 മുതൽ 1811 വരെ പരിശുദ്ധ സഭയിൽ മെത്രാപ്പോലീത്തായായി. വളരെ ചുരുങ്ങിയ കാലത്തെ ഭരണവാഴ്ചയ്ക്ക് ശേഷം വാർദ്ധക്യ സഹജമായ അസുഖങ്ങളെ തുടർന്ന് 1811-ജൂലൈ-11 ന് കാലം ചെയ്തു. തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ഇടവക പള്ളിയുടെ പരിശുദ്ധ മദ്ബഹായുടെ വടകക്കു ഭാഗത്ത് തായാറാക്കിയ കല്ലറയിൽ അടക്കപ്പെട്ടു. സഭയിലെ വൈദികനായ ദിവ്യശ്രീ. സ്ക്കറിയ ചീരൻ കശീശ്ശാ അഭിവന്ദ്യ തിരുമേനിയുടെ കുടുംബത്തിലെ വൈദീകനാണ്. അഭിവന്ദ്യ പിതാവിന്റെ ഇഷ്ടഭക്ഷണമായ മഞ്ഞപൊടി ഇട്ട് പ്രത്യേകം തയ്യാക്കിയ വെള്ളയപ്പം അദ്ദേഹത്തിന്റെ തറവാട്ടിൽ നിന്ന് അദ്ദേഹത്തിന്റെ ഓർമ്മദിനത്തിൽ ഭദ്രാസന പള്ളിയിൽ എല്ലാവർഷവും നേർച്ചയായി കൊടുത്തുവരുന്നു. (*വാമൊഴി*)

മാർ കൂറിലോസു ദ്വിതീയൻ പറത്തി, കിടങ്ങൻ എന്നിങ്ങിനെ രണ്ടു പേർക്കു കൂടി മേല്പട്ടം കൊടുത്തതായി കാണുന്നുണ്ട്.[66] അപ്പോഴേയ്ക്കും സഭാന്തരീക്ഷം ശാന്തമായിരുന്നു എന്നതിനാൽ അദ്ദേഹത്തിന് എന്തെന്നില്ലാത്ത ആശ്വാസമായി. അങ്ങനെ മാർ കൂറിലോസ് രണ്ടാമൻ സ്വദേശമായ മുളന്തുരുത്തിയിൽ താമസമാക്കി. ഇദ്ദേഹമൊന്നിച്ച് സഹോദര പുത്രനായ കാട്ടുമങ്ങാട്ടെ അബ്രഹാം കശീശ്ശയും ഉണ്ടായിരുന്നു. ഒരു കാലത്ത് തന്റേയും പരേതനായ സഹോദരന്റെയും വിരോധികളും മലങ്കര മെത്രാന്റെ അനുയായികളുമായിരുന്ന പലരും ബാവായുടെ ആജ്ഞാനുവർത്തികളായി തീർന്നു. കാരണം പരിശുദ്ധനായ മാർ കൂറിലോസ് ദ്വിതീയൻ ബാവായുടെ ഭക്തിയും ദൈവചൈതന്യവും സിദ്ധിയും അവിടെയെല്ലാം അറിയപ്പെട്ടിരുന്നതിനാൽ അദ്ദേഹം മുളന്തുരുത്തിയിലും പരിസരങ്ങളിലുമുള്ളവരുടെ കണ്ണിലുണ്ണിയായിതീർന്നു. പരിശുദ്ധ ബാവാ പള്ളിയിൽ താമസിച്ചു വരുന്ന കാലത്തു അദ്ദേഹത്തിന്റെ

66. താപസശ്രേഷ്ഠരായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, പുറം-46;

കുടുംബത്തിലെ ത്ലാക്കുളത്തിൽ താമസിക്കുന്ന ഒരു സ്ത്രീ അവരുടെ പറമ്പിലുണ്ടായിരുന്ന പ്ലാവിൻ തൈകൾ തുരപ്പനെലി നശിപ്പിക്കുന്ന തായി സങ്കടം പറയുകയും അവയിലൊന്നു ബാവായെ കാണിക്കുയും ചെയ്തു. പിന്നാലെ ശേഷിച്ച ഒരു തൈയും കൂടി മറിഞ്ഞുവീണു. അതി നാൽ അവരുടെ സങ്കടം വർദ്ധിക്കയും വിവരം ബാവായെ ധരിപ്പിക്കയും ചെയ്തു. പരിശുദ്ധ ബാവാ ഒരു പാത്രത്തിൽ അല്പം വെള്ളം റൂശ്മാ ചെയ്തു അവരുടെ പക്കൽ കൊടുത്തയച്ചു. അവർ മിറഞ്ഞു കിടന്നി രുന്ന തൈ നിവർത്തിവച്ചു ആ വെള്ളം ചുറ്റും തളിയ്ക്കയും അതിന്റെ ചുവടെ ഒഴിക്കുകയും ചെയ്തു. അതു പിന്നീടു തുരപ്പന്റെ ഉപദ്രവം കൂടാതെ തഴച്ചു വളരുകയും ചെയ്തു. ഇതിന്റെ കായ് ബാവായ്ക്കു നൽ കിയെന്നും പ്രതിവത്സരമുള്ള അദ്ദേഹത്തിന്റെ ഓർമ്മ ദിവസങ്ങളിൽ ഇതിൽനിന്നുള്ള ചക്ക വെട്ടിക്കലേയ്ക്ക് കൊടുത്തയച്ചിരുന്നെന്നും അറി യുന്നു.[67] ഇങ്ങനെ മുളന്തുരുത്തിയിൽ താമസിച്ചു വരുമ്പോൾ അദ്ദേഹ ത്തിന്റെ ആലസ്യം വർധിച്ചു തുടങ്ങി. ആദ്യമാദ്യം ആലസ്യത്തിനു കുറ വുണ്ടായിരുന്നു എങ്കിലും ദീനം ക്രമേണ വർദ്ധിക്കയാണുണ്ടായത്. മല ങ്കര സഭാംഗങ്ങളായ പലരും ഇദ്ദേഹത്തെ വന്നു സന്ദർശിച്ചിരുന്നു.[68]

ചാലിൽ കുഞ്ഞെളച്ചി എന്ന സ്ത്രീ ബാവായെ പരിചരിക്കാൻ പിതാവിനോടു അനുവാദം ചോദിച്ചതിൽ ലഭിക്കായ്കയാൽ സ്വന്ത ഇഷ്ട പ്രകാരം പള്ളിമുറിയിലെത്തി അദ്ദേഹത്തിന്റെ ശുശ്രൂഷിച്ചു പ്രത്യേക പ്രീതിവാത്സല്യങ്ങൾക്കു അർഹയായിത്തീർന്നെന്നു കേൾവിയുണ്ട്. ദീ നം വർദ്ധിച്ചപ്പോൾ അന്ത്യകൂദാശകൾ നടത്തുവാൻ പട്ടക്കാരില്ലാതെ വിഷമിച്ചു. ഇടവക പട്ടക്കാർ തങ്ങൾ ബാവായോട് അനുകൂലിച്ചാൽ ആയതു എതിർ കക്ഷിയുടെ വിരോധത്തിന്നും തൻമൂലം തങ്ങളുടെ ആദായക്കുറവിനും കാരണമായേക്കുമെന്ന ശങ്ക അവരെ പിന്തിരിപ്പിച്ചു. അദ്ദേഹത്തിന്റെ താവഴിയിലെ ഒരംഗമായ ചീരാമ്യാലിൽ ഇട്ടീരാ കത്ത നാരോടു അന്ത്യകൂദാശകളിൽ സഹകരിക്കാൻ ഈ സ്ത്രീ ആവശ്യ പ്പെട്ടതിൽ അദ്ദേഹവും അതിന് സമ്മതിച്ചില്ല. പട്ടക്കാർ ആരേയും കിട്ടാ യ്കയാൽ പാലാക്കാരുടെ ശ്രമഫലമായി അവരുടെ ചാർച്ചയിലും ബാ വായുടെ അകന്ന് താവഴിയിലും മറ്റും ഉള്ളവരായ ഏതാനും പട്ടക്കാ രാണു ഇക്കാര്യം നിർവഹിച്ചത്. കന്തീല ശുശ്രൂഷ യഥാവി നടത്തി.[69] 1809 മെയ് 29-നു അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. സാധുക്കളായ

67. താപസശ്രേഷ്ഠരായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, പുറം-48;

68. മാർത്തോമ്മാ ശ്ലീഹായുടെ ഇൻ ഡ്യൻ സഭ, ഇ.എം.ഫിലിപ്പ് പുറം -194;

69. ഇട്ടൂപ്പ് റൈറ്റർ, പുറം-154;

മുളന്തുരുത്തി ഇടവകക്കാരിൽ ചിലരുടെ അശ്രാന്തപരിശ്രമത്താലാണു വെട്ടിയ്ക്കൽ സംസ്ക്കരിക്കാനിടയായത്. അങ്ങനെ മൃതശരീരം മുളന്തുരുത്തിയിൽ നിന്നു ഒരു വലിയ ജനാവലിയുടേയും അനേകം വൈദീകരുടേയും അകമ്പടിയോടു കൂടി വെട്ടിയ്ക്കൽ ദയറായിലേയ്ക്കു കൊണ്ടുപോയി. ഇടവപ്പാതി കാലമായിരുന്നതിനാൽ ആളുകൾ നനഞ്ഞും തണുപ്പേറ്റും വിറയ്ക്കുന്ന രീതിയിൽ അതികലശലായ മഴയും തുടങ്ങി. ധാരമുറിയാതെ ചൊരിയുന്ന മഴ ശവമഞ്ചത്തിന്മേലോ അതു വഹിച്ചിരുന്നവരുടെ മേലോ വീണില്ലെന്നാണു കേൾവി. കുരിശു പള്ളിയുടെ പ്രധാന പ്രവേശന കവാടം വീതികുറഞ്ഞ വാതിലായിരുന്നതിനാൽ ശവമഞ്ചം അകത്തു കടത്താൻ സാധിച്ചില്ല. ഇതിങ്കൽ എല്ലാവരും കൂടി **മാർത്തോമ്മാനെ** എന്നു ഏകശബ്ദത്തിൽ വിളിച്ചു നിലവിളിച്ചു കൊണ്ടു പള്ളിയ്ക്കത്തേയ്ക്കു പ്രവേശിച്ചപ്പോൾ ശവമഞ്ചവും കൂടി കടന്നതായും ഒരു ഐതിഹ്യമുണ്ട്. അനേക ജനങ്ങളുടെ സഹകരണത്തോടും വൈദികഗണങ്ങളുടെയും സാന്നിദ്ധ്യത്തോടും കൂടി നടത്തിയ സംസ്കാര ശുശ്രൂഷകൾക്കു ശേഷം പള്ളിയുടെ മദ്ബഹായിൽ തെക്കു ഭാഗത്തു പ്രത്യേകം തയ്യാറാക്കിയ കബറിൽ ഈ സിദ്ധന്റെ മൃതശരീരം യഥായോഗ്യം സംസ്കരിക്കയും ചെയ്തു.[70] ഇളയബാവാ തിരുമനസ്സുകൊണ്ടു നിഷ്കളങ്ക ഹൃദയനും ഒരു യഥാർത്ഥ ഭക്തനും ആയിരുന്നു. ഇദ്ദേഹത്തോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് അനേക ജനങ്ങൾ പ്രത്യേക വൈശിഷ്ട്യം കല്പിക്കുന്നുണ്ട്. ബാവ തിരുമനസ്സുകൊണ്ടു കുറേക്കാലം നെഞ്ചിൽ ഒരു ചെറിയ വഞ്ചിപോലുള്ള സാധനം ധരിച്ചു നടന്നിരുന്നു. ഇതു കണ്ണീർ കൊണ്ടു നിറഞ്ഞിരുന്നു എന്നുപോലും പറയപ്പെടുന്നുണ്ട്. ഇതിൽ നിന്നു ഇദ്ദേഹത്തിന്റെ ഹൃദയനൈർമ്മല്യവും ഭക്തി വൈരാഗ്യവും എത്രയുണ്ടായിരുന്നെന്നു ഊഹിക്കാവുന്നതാണ്. ഇന്നും അഞ്ഞൂർ പള്ളിയിൽ ഈ വഞ്ചി കാണാവുന്നതാണ്. അദ്ദേഹത്തിന്റെ ഓർമ്മ വെട്ടിയ്ക്കൽ ദയറായിലും, തൊഴിയൂർ ഭദ്രാസനപ്പള്ളിയിലും കൊണ്ടാടിവരുന്നു. ഓർമ്മപ്പെരുന്നാളിൽ കാട്ടകാമ്പാൽ, പെങ്ങാമുക്ക് മുതലായ സ്ഥലങ്ങളിലെ നിവാസികൾ തൊഴിയൂർ പള്ളിയിൽ വന്ന് അന്നദാനം നടത്തി വരുന്നു. ഈ പരിശുദ്ധ പിതാവിന്റെ പ്രാർഥന നമുക്കും കോട്ടയായിരിയ്ക്കട്ടെ.

70. താപസശ്രേഷ്ഠരായ കാട്ടുമങ്ങാട്ട് ബാവാമാരുടെ ജീവചരിത്രം, പുറം-51,52;



**H.G GEEVARGHESE MAR PHILEXENOS KIDANGAN (1811-1829) METROPOLITAN OF MALANKARA**

## അദ്ധ്യായം 7

# മാർ ഫീലക്സീനോസ് രണ്ടാമൻ (1811–1829)
## (കിടങ്ങൻ തിരുമേനി)

മലങ്കരയിലെ പട്ടക്കാരിൽ പ്രധാനിയും ആർത്താറ്റ് പള്ളിയിലെ വികാരിയുമായ ഇദ്ദേഹം കുന്നംകുളം കിഴക്കെ അങ്ങാടിയിൽ കിടങ്ങൻ എന്നു വിളിച്ചു വരുന്ന ഒരു കുലീന കുടുംബത്തിലാണ് ജനിച്ചത്. 1811–ൽ ചാട്ടുകുളങ്ങര (*ആർത്താറ്റ്*) പഴഞ്ഞി കുന്നംകുളം മുതലായ ഇടവകകളിലെ വൈദീകരുടേയും ജനങ്ങളുടേയും സാന്നിദ്ധ്യത്തിൽ ചീരൻ സ്കറിയ മാർ ഫീലക്സിനോസ് കിടങ്ങൻ ഗീവർഗ്ഗീസ് മാർ ഫീലക്സിനോസ് എന്ന അഭിധാനത്തിൽ അദ്ദേഹത്തെ മെത്രാപ്പോലീത്തയായി വാഴിച്ചു.[71]

### മലങ്കരയിലെ പ്രധിസന്ധി

ഇക്കാലത്തു മലങ്കരയെ ഭരിച്ചിരുന്നത് മാർത്തോമ ഒമ്പതാമൻ മെത്രാപ്പോലീത്തയായിരുന്നു. എന്നാൽ മലങ്കരയിലെ നല്ലൊരുഭാഗം ജനങ്ങൾക്കും അദ്ദേഹത്തോട് വലിയൊരു താല്പര്യം ഉണ്ടായിരുന്നില്ല. അതോടെ മലങ്കര മെത്രാപ്പോലീത്ത പദവി കാട്ടുമങ്ങാട്ടെ മാർ കൂറിലോസിന്റെ പിൻഗാമികളിലേക്ക് എത്തി. അപ്പോസ്തോലിക കൈവെപ്പിൽ ദൃഢമായി വിശ്വസിച്ചിരുന്നവരും സത്യവിശ്വാസികളുമായ മലങ്കര സഭാംഗങ്ങളുടെ അപേക്ഷയനുസരിച്ച് പഴഞ്ഞി പള്ളിയിൽവെച്ചു(*സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളി*) കുന്നംകുളത്തുകാരനായ പുലിക്കോട്ടിൽ ഇട്ടുപ്പ് റമ്പാനെ തൊഴിയൂരെ ഗീവർഗ്ഗീസ് മാർ ഫീലക്സിനോസ് 991 മീനം 9–ന് (1815) മാർ ദിവന്നാസിയോസ് എന്ന സ്ഥാന നാമത്തിൽ മെത്രാനായി വാഴിച്ചു. ഇത് ഒരു നാല്പതാം വെള്ളിയാഴ്ചയായിരുന്നു. അങ്ങനെ തള്ളി കളഞ്ഞ കല്ല് മലങ്കര സഭയുടെ അടിത്തറയുടെ മൂലക്കല്ലായി മാറി. (*കാട്ടുമങ്ങാട്ടെ പിതാക്കന്മാരും അവരുടെ പിൻഗാമികളും*) പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തയുടെ വാക്കുകൾ ശ്രദ്ധേയമാണ്. "***ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരനുഷ്ഠാനങ്ങളിൽ നിന്നും ഒട്ടും തന്നെ വ്യതിചലിക്കാത്ത ഒരു സ്വതന്ത്ര സഭയാണ് തൊഴിയൂർ സഭ, ആ സഭയുടെ മെത്രാപോലീത്താ അപ്പോസ്തോലിക കൈപ്പിൻ പിൻതുടർച്ചാവകാശിയുമാണ്. പിന്നെയെന്തിനു നമ്മൾ ശീമയ്ക്ക് പോകണം.***" റമ്പാച്ചന്റെ അഭിപ്രായം

71. ഉട്ടൂപ്പ് റൈറ്റർ, പുറം-174,175;

എല്ലാവക്കും സ്വീകാര്യമായിരുന്നു.[72] ശാന്തനും, പ്രാർത്ഥനാനിരതനും, അധികാരമോഹം അല്പംപോലും തീണ്ടിയിട്ടില്ലാത്തവനുമായ മാർ ഫീലക്സിനോസ് രണ്ടാമന്റെ കാലം ഈ എളിയ സഭയുടെ സുവർണ്ണദശയായിരുന്നു എന്നു തന്നെ പറയാം. മാർ ദീവന്നാസിയോസിന് കൊച്ചി മഹാരാജാക്കന്മാർ അഗീകാരവും നൽകി. ഇദ്ദേഹം കോട്ടയത്തു പഴയ സെമ്മിനാരി സ്ഥാപിച്ച് ഏതാനും ശെമ്മാശന്മാരെ പഠിപ്പിക്കുന്നതിന് തുടങ്ങി. അപ്പോഴും തൊഴിയൂരിൽ നിന്നും അഞ്ചാമനായ കിടങ്ങൻ മാർ ഫീലക്സിനോസ് വന്നു വിവരങ്ങൾ അന്വേഷിച്ചിരുന്നു.[73] മലങ്കരയുടെ ഭരണം പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് ഏറ്റെടുത്തുവെങ്കിലും അഞ്ഞൂരെ കിടങ്ങൻ മാർ ഫീലക്സിനോസിന്റെ ആലോചനയോടെയും പിന്തുണയോടെയുമാണ് ഭരണം നടത്തിയിരുന്നത്. എന്നാൽ വൃശ്ചികം 12–ാം തിയ്യതി മാർ ദീവന്നാസിയോസ് കാലം ചെയ്തു. അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ ആണ് കുന്നംകുളം പുത്തൻപള്ളിയിൽ വൃശ്ചികം 12–ാം തിയ്യതി കൊണ്ടാടിവരുന്നത്.

മലങ്കരയിൽ മിഷനറിയായി പ്രവർത്തിച്ചിരുന്ന നോർട്ടൺ കൊച്ചിയിൽ ചെന്നു മാർ ദീവന്നാസിയോസിന്റെ മരണവൃത്താന്തം റസിഡണ്ടിനെ അറിയിച്ചു. ഇത് സംബന്ധിച്ചു നോർട്ടൺ 1816 ഡിസംബർ 14–ാം തിയ്യതി എഴുതിയ ഒരു കത്തിൽ ഇപ്രകാരം പറയുന്നു. “കാലം ചെയ്ത മെത്രാനെ വാഴിച്ച സുറിയാനി മെത്രാൻ കോഴിക്കോടിനു സമീപത്തുണ്ട്. ഏകാന്ത ജീവിതം ഇഷ്ടപ്പെടുന്ന അദ്ദേഹത്തെ നിയമിയ്ക്കണമെന്നാണ് റസിഡണ്ടിന്റെ ആഗ്രഹം. എന്റെ അറിവിൽ അദ്ദേഹം അതിനു യോഗ്യനാണ്. വൈദീകരെല്ലാം ബഹുമാനിക്കുന്ന അദ്ദേഹം ദൈവഭയമുള്ള ആളാണെന്നാണ് നസ്രാണികൾ പറയുന്നത്. “വീണ്ടും 1817 ഫെബ്രുവരി 26–ാം തിയ്യതി മിഷനറി നോട്ടൻ തന്നെ എഴുതിയ കത്തിൽ ഇപ്രകാരം പറയുന്നു. “ഞങ്ങൾക്ക് ഇപ്പോൾ പുതിയ മെത്രാപ്പോലീത്ത ആണെന്നുള്ള കാര്യം അറിഞ്ഞിരിക്കുമല്ലൊ. കാലം ചെയ്ത മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തയുടെ മരണത്തിനു മുൻപ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്തയെ ഞാൻ കോട്ടയത്ത് വെച്ച് കണ്ടു. അദ്ദേഹത്തിന്റെ പെരുമാറ്റം എനിയ്ക്കു വളരെ ഇഷ്ടപ്പെട്ടു. ഏകാന്ത ജീവിതരീതി ഉപേക്ഷിച്ച് മുന്നോട്ടിറങ്ങി പ്രവർത്തന നിരതനാകണമെന്നും ഞങ്ങൾക്ക് വേണ്ട സഹകരണം നൽകണമെന്നും അന്നു ഞാൻ പറഞ്ഞു.

72. കാലം ചെയ്ത അച്ചൻ, ജോസ് പി. എം, പുറം-41;

73. ഇട്ടൂപ്പ് റൈറ്റർ, പുറം-193;

മെത്രാപ്പോലീത്താ മരിച്ച ഉടൻ തന്നെ ഞാൻ കൊച്ചിയിൽ പോയി റസിഡണ്ടിനെ കണ്ടു വിവരം അറിയിയ്ക്കുകയും ഫീലക്സി നോസിനെ അദ്ദേഹത്തിന്റെ പിൻഗാമിയായി നിയോഗിക്കുന്നത് കൊള്ളാ മെന്നു ധരിപ്പിയ്ക്കുകയും ചെയ്തു. റസിഡണ്ടിന്റെ ആഗ്രഹവും അതു തന്നെയാകയാൽ മെത്രാനെക്കണ്ട് അഭിപ്രായം ആരാഞ്ഞ് ശേഷം വൈ ദീകർക്ക് പൊതുവെ അനുകൂലമായ ഒരു അഭിപ്രായം ആണെങ്കിൽ മാർ ഫീലക്സിനോസിനെ മെത്രാനായി നിയമിയ്ക്കുന്നതിന് അവരോട് അഭി പ്രായപ്പെടാൻ റസിഡണ്ട് ആവശ്യപ്പെട്ടു. എന്നാൽ പ്രാർത്ഥനാനിരത നായ മാർ ഫീലക്സിനോസിനെ തന്നെ മെത്രാനായി കിട്ടണമെന്നായി രുന്നു വൈദീകരുടെ ആഗ്രഹവും. പരിശുദ്ധ സഭയുടെ നന്മയ്ക്ക് മാർ ഫീലക്സിനോസ് പറ്റിയ ആളെന്നും എനിയ്ക്കും ബോധ്യമായി. റസിഡ ണ്ടിന്റെ നിർദ്ദേശം അനുസരിച്ച് ആലപ്പുഴ വരണമെയെന്ന് ഞാൻ അദ്ദേ ഹത്തോട് അഭ്യർത്ഥിച്ചു. റസിഡണ്ടും ഞങ്ങളും എല്ലാവിധത്തിലും സഹകരിക്കുമെങ്കിൽ മലങ്കര മെത്രാപ്പോലീത്ത പദം സ്വീകരിയ്ക്കാ മെന്നും ഞങ്ങളുടെ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സ്വീകരിക്കുന്നത് തന്റെ ധർമ്മമായി കണക്കാക്കുന്നതാണെന്നും അദ്ദേഹം പറഞ്ഞു.''[74] മാർ ഫീലക്സിനോസ് റസിഡണ്ടിന്റെയും മിഷനറിമാരുടേയും ആഗ്രഹ മനുസരിച്ച് തൊഴിയൂരിൽ നിന്ന് ആലപ്പുഴയിലേക്ക് പുറപ്പെട്ടു. എന്നാൽ ഫീലക്സിനോസിന്റെ സ്ഥാനത്തെക്കുറിച്ച് പൊട്ടിപ്പുറപ്പെട്ട പ്രശ്നങ്ങ ൾക്ക് അന്ന് അധികാരത്തിലുണ്ടായിരുന്ന മൺട്രോ ഇടപെട്ട് പരിഹാര മുണ്ടാക്കി. എറണാംകുളത്ത് പോഞ്ഞികര ദ്വീപിലുള്ള റസിഡണ്ടിന്റെ ബംഗ്ലാവിൽ വെച്ച് മലങ്കര നസ്രാണികളുടെ ഒരു സുന്നഹദോസ് നട ത്തി. റസിഡണ്ട്, തിരുവിതാംകൂർ ദിവാൻ, ജോസഫ് റമ്പാൻ, പീലി പ്പോസ് റമ്പാൻ വൈദീകർ ഇടവകക്കാർ എന്നിവരുടെ സാന്നിധ്യത്തിൽ നടന്ന ആ സുന്നഹദോസിൽ തൊഴിയൂരെ മാർ ഫീലക്സിനോസ് മെ ത്രാപ്പോലീത്തയുടെ സ്ഥാനപ്രാപ്തിയെ ചോദ്യം ചെയ്തപ്പോൾ ചാട്ടു കുളങ്ങര, പഴഞ്ഞി, കുന്ദംകുളം, ഈ ഇടവകകളിലെ വൈദീകരുടെയും ജനങ്ങളുടെയും സാന്നിദ്ധ്യത്തിൽ നടന്ന കർമ്മത്തിന് കോട്ടം ഒന്നുമി ലെന്ന് സുന്നഹദോസ് തീരുമാനിച്ചു. അങ്ങനെ മാർ ഫീലക്സിനോ സിനെ മലങ്കര മെത്രാപ്പോലീത്തയായി തെരഞ്ഞെടുക്കുവാൻ സുന്നഹ ദോസ് തീരുമാനിച്ചു.[75] മിഷനറിമാരുടെയും, റസിഡണ്ടിന്റെയും വൈദീ കരുടേയും നിർബന്ധത്താൽ മാർ ഫീലക്സിനോസ് മലങ്കര മെത്രാപ്പോ

74. Missionary register 1813, page- 104, quoted by P Cheriyan.
75. G.B Howard, Page – 64;

ലീത്താ സ്ഥാനം ഏറ്റെടുത്തു. ആ മാത്രയിൽ 992 ധനു 26-ാം തിയ്യതി ഒരു രാജകീയ വിളമ്പരം പുറപ്പെടുവിച്ചു. "മാർ ദീവാന്നാസ്യോസ് മെത്രാപ്പോലീത്താ കാലം ചെയ്കയും ചാവക്കാട്ട് ഇരിക്കും മാർ ഫീലക്സിനോസ് മെത്രാപ്പോലീത്തായെ പകരം നിയമിയ്ക്കുകയും ചെയ്തിനാൽ മലങ്കര ഇടവകയിലെ പുത്തൻകൂർ നസ്രാണികൾ എല്ലാവരും മേൽ പറഞ്ഞ മാർ ഫീലക്സിനോസ് മെത്രാന്റെ ആജ്ഞകൾ അനുസരിക്കേണ്ടതാണ് എന്ന് ഇതിനാൽ അിറയിച്ചിരിക്കുന്നു".[76] എന്നാൽ അധികാര ഭ്രമം ഒട്ടും തന്നെ തീണ്ടിയിട്ടില്ലാത്ത മാർ ഫീലക്സിനോസ് പുന്നത്ര ഗീവർഗ്ഗീസ് കത്തനാരെ അർക്കദിയാക്കോനായി (Arch Deacon) നിയമിച്ചു. ഏതാണ്ട് എട്ട് മാസങ്ങൾക്ക് ശേഷം പുന്നത്ര കത്തനാരെ മാർ ദിവന്നാസിയോസ് എന്ന നാമത്തിൽ മെത്രാപ്പോലീത്തയായി 1817-ൽ തുലാമാസം 26-ാം തിയ്യതി അഭിഷേകം ചെയ്തു. മലങ്കര മെത്രാപ്പോലീത്തായുടെ അധികാരം അദ്ദേഹത്തെ ഏൽപിച്ച് തൊഴിയൂരിലേക്ക് മടങ്ങി. പുന്നത്ര മാർ ദീവന്നാസിയോസ് എട്ട് വർഷക്കാലം മലങ്കരയെ സഭയെ ഭരിച്ചു. തന്റെ നാല്പാതാമത്തെ വയസ്സിൽ കോളറ രോഗം പിടിപ്പെട്ട് അദ്ദേഹം കാലം ചെയ്തു. അതിനാൽ മാർ ഫീലക്സിനോസിന്റെ സേവനം മലങ്കര സഭയ്ക്ക് ഒരിക്കൽ കൂടി ആവശ്യമായി വന്നു. ഇത്തവണ ചേപ്പാട്ട് പീലിപ്പോസ് മല്പാനെ കോട്ടയം ചെറിയ പള്ളിയിൽ വെച്ച് മാർ ദീവന്നാസിയോസ് (*നാലാമൻ*) എന്ന പേരിൽ 1825-ൽ ചിങ്ങം 15-നു വാഴിച്ചു. സ്ഥനാഭിഷേകം കഴിഞ്ഞ് സഭാഭരണം ഏല്പിച്ചു കൊടുത്ത് മാർ ഫീലക്സിനോസ് തൊഴിയൂർക്ക് മടങ്ങുകയും ചെയ്തു. മാർ ഫീലക്സിനോസ് തൊഴിയൂക്ക് മടങ്ങിയെങ്കിലും മാർ ദിവന്നാസിയോസും മാർ ഫീലക്സിനോസും ഉറ്റ മിത്രങ്ങളായാണ് കഴിഞ്ഞിരുന്നത്.

## മാർ ഫീലക്സിനോസിനോസും, മാർ അത്താനാസിയോസും

1825-ൽ അന്ത്യോഖ്യ പാത്രിയർക്കീസ് മാർ അത്താനാസിയോസ് എന്ന മെത്രാച്ചനെ മലങ്കരയിലേക്കയച്ചു. മാർ അത്താനാസിയോസിന്റെ സ്താത്തിക്കോനും മറ്റ് അധികാരപത്രങ്ങളും പരസ്യമായി വായിച്ചു കേൾപ്പിക്കുന്നതിന് എല്ലാ പള്ളികളിലെയും പ്രതിനിധികളെ കോട്ടയത്ത് വിളിച്ചു കൂട്ടി മാർ ഫീലക്സിനോസ് ഒരു വിളംബരം പ്രസിദ്ധീകരിച്ചു. അതനുസരിച്ച് 1825 ധനു 29-ാം തിയ്യതി മാർ ഫീലക്സിനോസിന്റെ നേതൃത്വത്തിൽ ഒരു യോഗം നടന്നു.[77] ചിലർ അത്താനാസിയോസിന്റെ

76. Seminary case Book Part II, page-232;
77. മാർത്തോമ ശ്ലീഹായുടെ ഇന്ത്യൻ സഭ, പുറം-220;

പക്ഷവും മറ്റു ചിലർ ഫീലക്സിനോസിന്റെയും മാർ ദീവന്നാസ്യോസിന്റെയും പക്ഷത്തുമുണ്ടായിരുന്നു. മാർ ഫീലക്സിനോസും മാർ ദീവന്നാസ്യോസും അവരുടെ സ്ഥാനചിഹ്നങ്ങൾ ഉപേക്ഷിച്ച് വീണ്ടും പട്ടമേൽക്കണമെന്ന് ആവശ്യപ്പെട്ടു. കാരണം അന്ത്യോഖ്യ പാത്രിയർക്കീസിന്റെ അറിവോ അനുമതിയോ കൂടാതെയാണ് ഇവർ മെത്രാന്മാരായിട്ടുള്ളതത്രെ. മലങ്കരയിൽ ഇങ്ങനെ മെത്രാന്മാരായി സ്ഥാനാരോഹണം ചെയ്തവർ ഇതിനു മുൻപും ഉണ്ടായിട്ടുണ്ടെന്നുള്ള വസ്തുത ഒരു പക്ഷേ മാർ അത്താനാസിയോസ് അറിഞ്ഞിട്ടുണ്ടായിരിയ്ക്കയില്ല.[78] നാട്ടു മെത്രാന്മാരുടെ ചുവപ്പുകുപ്പായങ്ങൾ താൻ തന്നെ ഊരിക്കളഞ്ഞ് അവരുടെ കുരിശും വടിയും കഷണം കഷണമായി ഒടിച്ചുകളയുമെന്നും മാർ അത്താനാസിയോസ് ഭീഷണിപ്പെടുത്തി. മാർ ഫീലക്സിനോസിനെ അപമാനിക്കുന്നതിനുള്ള പ്രത്യക്ഷമായ ഉദ്ദേശത്തോടു കൂടി തന്റെ ഒപ്പം വന്ന ശീമറമ്പാനും കുറെ ആളുകളെയും കൂട്ടി ഒരു ദിവസം പഴയ സെമ്മിനാരിയിൽ പോയെങ്കിലും മിസ്റ്റർ ഫെൻ ഇടപെട്ടതിനാൽ കുഴപ്പമൊന്നും ഉണ്ടായില്ല. മാർ അത്താനാസിയോസ് മാർ ദിവന്നാസിയോസിനോടും സൗമ്യനായ മാർ ഫീലക്സിനോസിനോടും പരസ്യമായി എതിരായി പ്രവർത്തിച്ചു തുടങ്ങി. സെമ്മിനാരി ബലമായി കൈവശപ്പെടുത്തുന്നതിനു മുതിർന്നപ്പോൾ ഗവർമെന്റ് അധികാരികൾക്ക് ഇടപെടാതെ തരമില്ലെന്നു വന്നതിനാൽ തന്നെ അത്താനാസിയോസിനെ 1826–ൽ മടക്കിയയച്ചു. തൊഴിയൂരെ മെത്രാപ്പോലീത്തയായ മാർ ഫീലക്സിനോസ് രണ്ടു പ്രാവശ്യം മലങ്കര മെത്രാപ്പോലീത്തയായി ഭരണം നിർവ്വഹിച്ചും മലങ്കര സഭയ്ക്ക് മൂന്നു മെത്രാപ്പോലീത്തന്മാരെ വാഴിച്ചും മലങ്കര സഭയെ സഹായിച്ചിട്ടുണ്ട്. 'Christianity in India and the Mar Thoma Church' എന്ന പുസ്തകത്തിൽ ഇപ്രകാരമാണ് രേഖപ്പെടുത്തിയിരിയ്ക്കുന്നത്.

"This action of Philexinos II Consecrating bishops for The Malankara Church and claiming no jurisdiction or authority over the Bishops or the Church is highly commendable "If the Patriarch Sees of the East had followed this principle, how great a blessing it would have been for the growth of indigenous churches".

1829 ഫെബ്രുവരി 7–ാം തിയ്യതി ഗീവർഗ്ഗീസ് മാർ ഫീലക്സീനോസ് കാലം ചെയ്തു തൊഴിയൂർ പിതാക്കന്മാരുടെ കല്ലറയിൽ അടക്കപ്പെടുകയും ചെയ്തു.

78. The Indian Church of St.Thomas, Page-54;

## ചർച്ച് സൊസൈറ്റി മിഷനറിമാർ

കേർണ്ണൽ മക്കോളെ തിരുവിതാംകൂറിലേയും കൊച്ചിയിലേയും റസിഡണ്ടായി വന്നു. അദ്ദേഹത്തിന്നു സുറിയാനി ക്രിസ്ത്യാനികളുടെ പേരിൽ താല്പര്യമുണ്ടായിരുന്നതിനാൽ അവരെപ്പറ്റി എഴുതിയയച്ചതിന്റെ ഫലമായി മദ്രാസ് ഗവർണർ ഡോ.'കരി'നെ സുറിയാനി ക്രിസ്ത്യാനികളുടെ സ്ഥിതിയെക്കുറിച്ച് അന്വേഷിച്ച് റിപ്പോർട്ട് ചെയ്യുവാൻ കേരളത്തിലേയ്ക്കയച്ചു. ഈ അവസരത്തിൽ തന്നെയാണു വേദപുസ്തകം നാട്ടുഭാഷയിൽ പരിഭാഷപ്പെടുത്തുന്ന ജോലിയിൽ ഏപ്പെട്ടിരുന്ന ഡോ. ബുക്കാനൻ മലങ്കരയിലെത്തിയിരുന്നത്. ദിവന്നാസിയോസ് ഒന്നാമൻ ബൈബിളിന്റെ സുറിയാനിയിലുള്ള ഒരു കയ്യെഴുത്തു പ്രതി ബുക്കാനനു കൊടുത്തതായും അത് ഇന്നും കേബ്രിഡ്ജ് ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുള്ളതായും പറയപ്പെടുന്നു. ഇദ്ദേഹം തന്നെയാണ് സുറിയാനിയിൽ വേദപുസ്തകം അച്ചടിച്ചു മലങ്കരയിലുള്ള പള്ളികൾക്ക് വിതരണം ചെയ്തതും.[79]

മലങ്കര സഭയുടെ മറ്റൊരു ഗുണകാംക്ഷിയായി രംഗപ്രവേശം ചെയ്തത് കൊച്ചി തിരുവിതാംകൂർ റസിഡണ്ടായിരുന്ന കേർണ്ണൽ മൺറോയായിരുന്നു. അദ്ദേഹത്തിന്റെ ഉദാരമായ സംഭാവന അദ്ദേഹത്തെ മലങ്കര സഭയുടെ കണ്ണിലുണ്ണിയാക്കിത്തീർത്തു. കോട്ടയത്ത് സെമിനാരി സ്ഥാപിക്കുന്നതിനു വേണ്ടി കൊടുത്ത പതിനാറ് ഏക്കറും രണ്ടായിരം ഏക്കർ വരുന്ന മൺറോ തുരുത്തും ഇതിലുൾപ്പെടുന്നു. ഇതിനിടെ ചർച്ച് മിഷനറി സൊസൈറ്റിയുടെ ഒരു ശാഖ മദ്രാസിലാരംഭിച്ചിരുന്നു. സുറിയാനിക്കാരുടെ ഉദ്ധാരണത്തിനായി സെമിനാരിയിൽ പഠിപ്പിക്കുന്നതിനും ഇടവകകളിൽ സഞ്ചരിച്ച് പ്രവർത്തിക്കുന്നതിനുമായി മിഷനറിമാരെ അയച്ചുതരണമെന്ന് പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് റമ്പാനായിരിക്കുന്ന കാലത്ത് തന്നെ മൺറോ സായിപ്പിനോട് അപേക്ഷിച്ചിരുന്നു. മൺറോയുടെ അപേക്ഷയനുസരിച്ച് അവർ തിരുവിതാംകൂറിലേക്കു മിഷനറിമാരെ അയച്ചു. ഇവരിൽ ആദ്യമായി വന്നത് തോമസ് നോർട്ടനാണ്. ഇദ്ദേഹം എത്തി അധികം താമസിയതെ തന്നെ മൂന്നുപേരു കൂടി വന്നു ചേർന്നു. അവർ ബെയ്ലി, ഫെൻ, ബേക്കർ എന്നിവരായിരുന്നു. ഇവരിൽ ബെയ്ലിയാണ് പിന്നീട് പ്രസിദ്ധികേട്ട സി.എം.എസ് അച്ചടിശാല സ്ഥാപിച്ചതും വേദപുസ്തകം മലയാളത്തിലേക്ക് തർജ്ജമ ചെയ്തതും, രണ്ടു മലയാള നിഘണ്ടുക്കൾ ചമച്ചതും. എന്നാൽ ബേക്കറുടെ അഭിരുചി

79. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-67;

വിദ്യാഭ്യാസത്തിലായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾ നിവസിക്കുന്ന ഇടങ്ങളിൽ പള്ളിക്കൂടങ്ങൾ ആരംഭിക്കയും, ഉന്നത വിദ്യാഭ്യാസത്തിനായി വിദ്യാലയങ്ങൾ തുടങ്ങുകയും ചെയ്തു. കോട്ടയത്തെ വൈദിക സെമിനാരിയുടെ ചുമതല ഫെൻ ഏറ്റെടുത്തു. ഈ മിഷനറിമാർക്ക് പള്ളികളിൽ പ്രസംഗിക്കാനുള്ള അനുവാദം മലങ്കര മെത്രാപ്പേത്താ നൽകിയിരുന്നു. ആദ്യകാലത്തെ മിഷനറിമാർ അവക്ക് ലഭിച്ച ഈ അനുവാദം വളരെ കരുതലോടെയാണ് കൈകാര്യം ചെയ്തിരുന്നത്. സുറിയാനി ക്രിസ്ത്യാനികളുടെ ചില ആചാരാനുഷ്ഠാനങ്ങൾ അവർ ഇഷ്ടപ്പെട്ടിരുന്നില്ലെങ്കിലും അവയെ പരസ്യമായി വിമർശിക്കുവാൻ അവർ മുതിർന്നിരുന്നില്ല. മിഷനറിമാരുമായുള്ള സമ്പർക്കത്തിന്റെ ഫലമായി സുറിയാനി ക്രിസ്ത്യാനികളുടെ ആരാധനയിൽ സുറിയാനിക്കു പകരം മലയാള ഭാഷ ഉപയോഗിച്ചു തുടങ്ങി. മിഷനറിമാരുമായുള്ള ഈ ബന്ധം പുന്നത്ര മാർ ദിവന്ന്യാസിയോസിന്റെ കാലത്താണ് ഉർജ്ജസ്വലമായിരുന്നത്. പിൻഗാമിയായി ചേപ്പാട് മാർ ദിവന്ന്യാസിയോസ് വാഴിക്കപ്പെട്ടപ്പൊൾ മിഷനറിമാരുമായുള്ള ബന്ധത്തിൽ ചെറിയ തോതിൽ ഉലച്ചിൽ തട്ടി തുടങ്ങിയിരുന്നു. മലങ്കര മെത്രാപ്പോലീത്തയും മിഷനറിമാരുമായുള്ള ബന്ധത്തിന്റെ വിള്ളൽ നാൾക്കുനാൾ വർദ്ധിച്ചു കൊണ്ടേയിരുന്നു. അവരുടെ നവീകരണ ആശയങ്ങൾ സ്വീകരിക്കാൻ മലങ്കര മെത്രാപ്പോലീത്ത ഒട്ടും തന്നെ തയ്യാറായിരുന്നില്ല. ഈവക കാര്യങ്ങളിൽ മലങ്കര സഭയുടെ നിലപാട് അറിയുന്നതിന് വേണ്ടി മാവേലിക്കരയിൽ ഒരു യോഗം വിളിച്ചു ചേർക്കാൻ ഏർപ്പാട് ചെയ്തു. തൊഴിയൂരെ മെത്രാനായ ഗീവർഗ്ഗീസ് മാർ കൂറിലോസും ഈ യോഗത്തിൽ സംബന്ധിച്ചിരുന്നു. മാവേലിക്കരയിൽ നടന്ന പൊതുയോഗത്തിലെ നിശ്ചയങ്ങൾ അടങ്ങിയ രേഖയ്ക്ക് പറയുന്ന പേരാണ് ***മാവേലിക്കര പടിയോല***. ഇതോടെ മിഷനറിമാരുമായുള്ള ബന്ധത്തിന് വിരാമം കുറിച്ചു. മലങ്കരയിലെ ക്രൈസ്തവ സഭകളുടെ വളർച്ചക്ക് മിഷനറിമാർ നൽകിയ സംഭാവന വളരെ വലിയ തോതിലുള്ളതാണ്. അവയൊന്നും മറക്കാൻ സാധിക്കുന്നതുമല്ല. തദ്ദേശീയ ഭാഷയിൽ ആരാധന നടത്തുക, സുവിശേഷഘോഷണം നടത്തുക, സാക്ഷരത വരുത്തുക, വൈദീകസെമിനാരികൾ, ആതുരാലയങ്ങൾ സ്ഥാപിക്കുക തുടങ്ങിയ സംരഭങ്ങൾക്ക് പ്രചോദനം നൽകിയത് മിഷനറിമാരാണ് എന്ന വസ്തുത ശ്ലാഘതീയവും സ്മരണാർഹവുമാണ്.[80]

80. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-69;

## അദ്ധ്യായം 8

# ഗീവർഗീസ് മാർ കൂറിലോസ് 1829–1856
## (കൂത്തൂര് വലിയ തിരുമേനി)

കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്ത തൊഴിയൂരിന്റെ സിംഹാസത്തിന് പിൻഗാമിയെ വാഴിയ്ക്കാതെ കാലം ചെയ്തു. തന്റെ മുൻഗാമികൾ ചെയ്തിരുന്നപോലെ ഈ ചെറിയ സമൂഹത്തെ മലങ്കരയോട് ചേർത്ത് ഭരിക്കാമായിരുന്നിട്ടും, ചേപ്പാട്ടെ മാർ ദീവന്നാസ്യോസ് നാലാമനായ താൻ തൊഴിയൂരിന്റെ പിന്തുടർച്ചയിൽ നിന്നും മലങ്കര മെത്രാപ്പോലീത്തയായിവന്ന ഒരാൾ എന്നതിനാൽ വൈധവ്യം നേരിട്ട ഈ കൊച്ചു സഭയെ സഹായിയ്ക്കുവാൻ തൊഴിയൂരെത്തി. ഒരു പക്ഷെ മലങ്കരസഭയുടെ പിന്തുടർച്ചക്ക് ഭംഗം വരാതിരിക്കാൻ രണ്ടാമതൊരു മെത്രാനും കൂടി ആവശ്യമായി വരികയാണെങ്കിൽ ബ്രിട്ടീഷ് മലബാറിലെ തൊഴിയൂരിനെ ആശ്രയിക്കാൻ കഴിയുമെന്ന ചിന്തയും അദ്ദേഹത്തിന് പ്രേരകമായിരിക്കാം. എന്തു തന്നെയായാലും സഭാംഗങ്ങളുടെ അപേക്ഷയനുസരിച്ചും ഒപ്പം മാർ ഫീലക്സിനോസ് കാലം ചെയ്യുന്നതിനു മുൻപ് കൊടുത്ത നിർദ്ദേശമനുസരിച്ചും 1829–ൽ(1004–മീനം 15–നു) ആർത്താറ്റ് പള്ളിയിലെ വികാരിയായിരുന്ന കൂത്തരെ ഗീവർഗ്ഗീസ് കത്താനാരെ മാർ കൂറിലോസ് എന്ന അഭിധാനത്തിൽ മെത്രാപ്പോലീത്തയായി വാഴിച്ചു. മാർ ഫീലക്സിനോസ് തന്റെ പിൻഗാമിക്കയച്ച കത്തിൽ ഈ നിർദ്ദേശം കൃത്യമായി രേഖപെടുത്തിയിട്ടുണ്ട്. അതിന്റെ ഉള്ളടക്കം മലയാളത്തിലാണെങ്കിലും ഫീലക്സിനോസ് അതിൽ ഒപ്പുവച്ചിരിക്കുന്നത് സുറിയാനിയിലാണ്.[81]

ആ കത്ത് ഇപ്രകാരം ആണ്.......

*മലങ്കര എടവകയുടെ പീലക്ക്സിനൊസ് മെത്രാപൌലീത്ത എഴുതുന്നത്.*
*നമ്മുടെ കൂത്തുര് ഗീവർഗീസ് കത്തനാര് കണ്ടെന്നാൽ,*

*നമ്മുടെ ദീനം കൊണ്ടു വളരെ മുഷിച്ചിലും മറ്റും ഉള്ളതാകയാൽ മേലാൽ തൊഴിയൂർ പള്ളിയും പറമ്പുകളും മേഷടിപള്ളിവക വസ്തുക്കളൊക്കയും താൻ മുഖാന്തരം സൂക്ഷിച്ച് വരവു ചിലവു കഴിച്ചു സൂക്ഷിച്ചു കൊള്ളണം. ആയതിന്നു ടി പള്ളിയുടെ സ്വന്തപട്ടക്കാരൻ താനാകകൊണ്ട് തനിക്കും പ്രത്യേക കാരണങ്ങളും അവകാശങ്ങളും ഉള്ളവനാകകൊണ്ടും താല്പര്യമായി വിചാരിച്ചു നടത്തി*

81. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-359;

*ക്കൊള്ളുവാനും തന്റെ അനുവാദവും സമ്മതവും കൂടാതെ മറ്റൊരാളിനെ ഏല്പിക്കയുമില്ലാ വിശേഷിച്ച് കുർബാന ചൊല്ലി, തന്നെ മെത്രാനാക്കുവാൻ നിൽക്കുന്നതിന്നു പ്രാപ്തി ഇല്ലായ്മകൊണ്ടു നമ്മുടെ കൈനാൽ തന്നെ തരുന്നതിന്നു സംഗതിവന്നില്ലാ എങ്കിൽ സിമ്മനാരിയിൽ നിന്നു മാർ ദീവന്നാസ്യോസ് വന്നു തനിക്കു സ്ഥാനം തരേണ്ടതിന്നു നാം ഏല്പിച്ചിട്ടുമുണ്ട്. വിശേഷിച്ചും, തന്നാൽ തന്നെ വിചാരിക്കാൻ ബുദ്ധിമുട്ടാകുന്നു എങ്കിൽ കഴിഞ്ഞുപോയ വലിയ മാർ കൂറിലോസ് മെത്രാപ്പോലിത്താ പനയ്ക്കൽ താരപ്പൻ മുഖാന്തരം നാലുപെരെ കൈസ്ഥാനം കെട്ടി അവർക്കു മേപ്പടി മെത്രാപ്പോലിത്താ എഴുതി ക്കൊടുത്ത വില സാധനം നമ്മുടെ മുൻപാകെ വെച്ചിരിക്കുന്ന, തനിക്കു നാം തന്നിരിക്കകൊണ്ടു തനിക്കു മനസ്സുള്ളതിൽ നാലുപെരെ കൈസ്ഥാനമാക്കി മേൽവിചാരം ചെയ്തു കൊള്ളണം. ടി മുതലുകൾ ശുദ്ധമാകപ്പെട്ട മാർ ഗീവറുഗീസ് സഹദായുടെ ആകക്കൊണ്ട് വ്യത്യാസമായി നടക്കുന്നു എങ്കിൽ അവിടെ ഉത്തരം പറഞ്ഞുകൊള്ളണം. മലയാള വർഷം 1004, ധനു- 1828- ഡിസംബർ.*[82]

**തന്റെ കൊച്ചു സഭയുടെ ജീവനും സ്വത്തിനും ഭീഷണിയുണ്ടായേക്കാമെന്ന ആശങ്ക മാർ ഫീലക്സിനോസ് മെത്രാനുണ്ടായിരുന്നു. 1825–1826 കാലഘട്ടത്തിൽ അനുഭവികേണ്ടി വന്ന അധിക്ഷേപങ്ങളും പ്രതിസന്ധികളും മറ്റും സഭയുടെ സ്വാതന്ത്ര്യത്തെ സുരക്ഷിതമാക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. ഇതുമായി ബന്ധപ്പെട്ടാണ് അദ്ദേഹം ചേപ്പാട്ടെ മാർ ദീവന്നാസ്യോസ് നാലാമനുമായി ഈ വിഷയത്തെ കുറിച്ച് ആലോചിക്കുകയും അദ്ദേഹം കുത്തുരെ ഗീവർഗീസ് കത്തനാരെ മെത്രാപ്പോലീത്തയായി വാഴിക്കാൻ തീരുമാനിക്കുകയും ചെയ്തത്. മാർ കൂറിലോസ് ഒന്നാമന്റെ കാലം മുതലുള്ള സഭാസ്വത്തുക്കൾ ഉൾപ്പെടെ 1828–കാലത്ത് തൊഴിയൂർ സഭ ആർജ്ജിച്ചെടുത്ത ആപേക്ഷികമായ സ്ഥിരതയും ഇവിടെ നമുക്ക് കാണാവുന്നതാണ്. മാർ ഫീലക്സിനോസ് രണ്ടാമന്റെ പിൻഗാമിയെ വാഴിക്കുന്നതു സംബന്ധിച്ച് ചേപ്പാട്ടെ മാർ ദീവന്നാസ്യോസ് നാലാമൻ മാർ കൂറിലോസ് മൂന്നാമന് നൽകിയ അധികാരപത്രമായ കത്ത് മുഴുവനായും (*അഭിവാദനങ്ങൾ ഒഴിവാക്കി*) താഴെ ചേർക്കുന്നു.**

*ഞാൻ, ദീവന്നാസ്യോസ് എന്നു വിളിക്കപ്പെടുന്ന ഫീലിപ്പോസ്, മലബാറിലെ യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ മെത്രാപ്പോലീത്ത എന്ന നിലയിൽ, പരിശുദ്ധനും വാഴ്ത്തപ്പെട്ടവനുമായ തോമാശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടനായിരിക്കുന്നു, ആമേൻ*

82. തൊഴിയൂർ ലൈബ്രറി, വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-360;

മേൽപ്പറഞ്ഞ ദീവന്നാസ്യോസ് എന്ന ഞാൻ, നമ്മുടെ അഭിവന്ദ്യ പിതാവും തൊഴിയൂർ സഭയുടെ മെത്രാപ്പോലീത്തയുമായ മാർ ഫീലക്സിനോസ് 1004 ധനുമാസം.......... നിങ്ങൾക്കു നൽകിയ വാഗ്ദാനപ്രകാരവും (ഫീലക്സിനോസ് അയച്ച കത്ത്) മേൽപ്പറഞ്ഞ ഫീലക്സിനോസ് നിങ്ങൾക്കു നൽകിയ രാജകീയ കല്പന പ്രകാരവും......... ഈ സഭാ സമൂഹത്തിന്റെ അനുമതി പ്രകാരവും ഇന്നേദിവസം നിങ്ങളെ തൊഴിയൂർ സഭയുടെ ഗീവർഗീസ് കുറിലോസ് മെത്രാപ്പോലീത്തയായി വാഴിക്കുകയും നമ്മുടെ രക്ഷകനായ യേശുക്രിസ്തു തന്റെ ശിഷ്യന്മാരെ അധികാരപ്പെടുത്തിയ പോലെ നിയമിക്കുകയും ശെമ്മാശന്മാരെയും, പട്ടക്കാരെയും, എപ്പിസ്കോപ്പമാരെയും, മെത്രാന്മാരെയും, വാഴിക്കാനും പള്ളികളും, ബലിപീഠങ്ങളും, വിശുദ്ധ മൂറോൻ തൈലവും കൂദാശ ചെയ്യാനും, മെത്രാപ്പോലീത്തായുടെ നിയമപരമായ എല്ലാ അധികാരങ്ങളും വിനിയോഗിക്കാനും, അധികാരപ്പെടു ത്തിയിരിക്കുന്നു. അതിനാൽ പരിശുദ്ധ സുന്നഹദോസുകൾ മൂന്നിന്റേയും കല്പനകൾക്കും വിരുദ്ധമായി യാതൊന്നും പ്രവർത്തിച്ചുകൂടെന്നും പ്രാർത്ഥനയിലും ഉപവാസത്തിലും ശ്രദ്ധാലുവും ശുദ്ധതയിലും ഉപവിയിലും ജാഗരൂകനും ആയിരിക്കണമെന്നും അതിനാൽ നാം കല്പിക്കുന്നു. സഭയുടെ ആദ്യതലവനായ, പരിശുദ്ധനും ഭക്തനും വന്ദ്യനുമായ അബൂൺ മാർ കൂറിലോസിന്റേയും അദ്ദേഹം വാഴിച്ച മെത്രാപ്പോലീമാരുടേയും നിയമപ്രകാരം ഈ സഭയിൽ മെത്രാന്മാരെ നിങ്ങൾ വാഴിക്കേണ്ടതാണ്........ 1829 ഡിസംബർ 15.[83]

പരിശുദ്ധ സുന്നഹദോസുകളെ കുറിച്ചുള്ള പരാമർശം സഭയുടെ ഏകസ്വഭാവ വിശ്വാസത്തെ സൂചിപ്പിക്കുന്നു. തോമാശ്ലീഹായുടെ സിംഹാസത്തിൽ ഉപവിഷ്ടനായിരിക്കുന്നു എന്ന പരാമർശത്തിലൂടെ താൻ അപ്പോസ്തോലീക അടിസ്ഥാനമുള്ള സഭയുടെ തലവനെന്ന് മാർ ദീവന്നാസ്യോസ് അവകാശപ്പെടുന്നു. തൊഴിയൂരെ മാർ കൂറിലോസ് മെത്രാപ്പോലീത്തയ്ക്ക് എഴുതി നൽകിയ പട്ടികയിൽ മെത്രാപ്പാലീത്തമാരെ വാഴിക്കുന്നതിനെയും ഉൾക്കൊള്ളിച്ചിരിക്കുന്നു എന്നത് ശ്രദ്ധേയമാണ്. എന്നാൽ തൊഴിയൂരിന്റെ സ്വാതന്ത്ര്യം നിശേഷം അവസാനിപ്പിക്കുവാൻ കഴിയുമായിരുന്ന മാർ ദീവന്നാസ്യോസ് നാലാമൻ തന്നെ വാഴിച്ചയാളുടെ ആഗ്രഹത്തിന് വഴങ്ങി മലങ്കര സഭയ്ക്ക് വിദേശ മെത്രാൻമാരോടുള്ള ആശ്രിതത്വത്തെ ലഘൂകരിക്കുകയും എന്നെങ്കിലും തന്റെ പിൻഗാമിയായോ അലെങ്കിൽ തന്റെ പിൻഗാമിയെ വാഴിക്കുകയോ ചെയ്തേക്കാവുന്ന മറ്റൊരു മെത്രാൻ ഇന്ത്യയിലുണ്ടാകണമെന്ന ആഗ്രഹമായിരിക്കാം ഇതിന് കാരണം. മാർ ദീവന്നാസ്യോസ് രണ്ടാമന്റെയും മാർ ദീവന്നാസ്യോസ് മൂന്നാമന്റേയും പെട്ടെന്നുള്ള മരണം അത്തരമൊരു

83. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-362, 363;

അവസ്ഥാവിശേഷത്തിന് തയ്യാറായിരിക്കേണ്ടതിന്റെ പ്രാധാന്യം സ്പഷ്ട മാക്കി തരുന്നുണ്ട്. മാർ ഫീലക്സിനോസ് രണ്ടാമന്റെ ദീർഘവീക്ഷ ണമാണ് മലബാറിലെ ഈ ചെറിയ സമുദായത്തിന് സ്വതന്ത്രമായി നില നില്പ് ഉണ്ടാകണമെന്നും അതുകൊണ്ട് തന്നെ സ്വന്തം മെത്രാന്മാരെ വേണമെന്നുമുള്ള വസ്തുത. ചേപ്പാട് മാർ ദീവന്നാസ്യോസ് മാർ കൂറി ലോസ് മൂന്നാമനെ വാഴിച്ച നടപടി വടക്കുള്ള ഈ ചെറിയ സമുദായ ത്തിന്റെ സ്വതന്ത്ര പദവി വ്യക്തമായും ഉറപ്പിച്ചു.



കൂത്തൂര് വലിയ തിരുമേനി ശെമ്മാശനായിരിക്കുമ്പോൾ എഴുതിയ
കൊല്ലവർഷം 999 - ലെ നിനുവരുടെ ബാവൂത്ത പുസ്തകത്തിൽ നിന്നും
(ബഹു. ഇയ്യോബ് കശ്ശീശ്ശയുടെ ശേഖരത്തിൽ നിന്നും)

## മാവേലിക്കര സുന്നഹദോസ് – 1836

1835-ൽ ബിഷപ്പ് ദാനിയേൽ വിൽസന് മാർ കൂറിലോസിനെ കാണുന്നതിനാഗ്രഹം ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തെ മുഖം കാണി ക്കുന്നതിന് കഴിഞ്ഞില്ല. എന്നാൽ 1835 നവംബർ 21-ന് കോട്ടയത്തു വച്ച് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമനെ അദ്ദേഹത്തിന് കാണാൻ കഴിഞ്ഞു. ആ ശനിയാഴ്ച ഏതാണ്ട് മുഴുവൻ സമയവും മാതൃഭാഷയി ലുള്ള ആരാധന, വേദപാഠശാലകൾ എന്നിവയെക്കുറിച്ച് അദ്ദേഹവു

മായി ചർച്ചകൾ നടത്തി. വിൽസൺ പറഞ്ഞ മിക്കതിനോടും മെത്രാപ്പോലീത്ത യോജിച്ചു, എന്നാൽ അദ്ദേഹം അത്ര ഉത്സാഹം കാണിച്ചില്ല.[84] ആരാധനാ ക്രമം പരിഷ്കരിക്കുന്നതിനും പട്ടം കൊടുക്കുന്നതിൽ മിഷണറിമാർക്ക് കടിഞ്ഞാൺ നൽകുന്നതിനും, 1835 നവംബർ 21–ന് മാർ ദീവന്നാസ്യോസിന്റെ മുന്നിൽ ബിഷപ്പ് വിൽസൺ അവതരിപ്പിച്ച നിർദ്ദേശങ്ങൾക്കു പ്രതികരണമായി 1836 ജനുവരി 5–ന് മാവേലിക്കരയിൽ വച്ച് വൈദികരുടെ ഒരു യോഗം മാർ ദീവന്നാസ്യോസ് വിളിച്ചു ചേർത്തു. ഏതാണ്ട് അമ്പതു കത്തനാരന്മാരും ചില അൽമായ പ്രമാണിമാരും വന്നിരുന്നു. ആ യോഗത്തിൽ ബിഷപ്പ് വിൽസൺന്റെ നിർദ്ദേശങ്ങൾ അപ്പാടെ തിരസ്കരിച്ച് <u>മാവേലിക്കര പടിയോല</u> എന്നറിയപ്പെടുന്ന ദീർഘമായ ഒരു പ്രസ്താവന പുറപ്പെടുവിക്കുകയും ചെയ്തു. ആദ്യമുണ്ടായിരുന്ന മിഷണറിമാർ ചെയ്ത നന്മകൾ, മെത്രാന്മാരും, വൈദികരും അംഗീകരിച്ചുവെങ്കിലും, അവരുടെ പിൻഗാമികൾ സഭയ്ക്കു വിരുദ്ധമായി കാര്യങ്ങൾ നടത്തുകയും ഞങ്ങൾക്കിടയിൽ ഭിന്നത സൃഷ്ടിക്കുകയും ചെയ്തുവെന്നും അവയെല്ലാം ഏറെ ദുഃഖവും എതിർപ്പും ഉളവാക്കിയെന്ന പരാതിയുടെ അടിസ്ഥാനത്തിൽ സുന്നഹദോസ് ഇപ്രകാരം തീരുമാനിച്ചു. അതിലെ പ്രസ്താവന തുടരുന്നു.

*അന്ത്യോക്യാ പാത്രിയർക്കീസിന്റെ അധികാരത്തിനു കീഴിലുള്ളവരും അദ്ദേഹത്തിന്റെ കല്പന പ്രകാരം അയച്ച മെത്രാന്മാർ നടപ്പാക്കിയ ആരാധനാ ക്രമങ്ങളും കല്പനകളും അനുസരിക്കുന്നവരുമായ യാക്കോബായ സുറിയാനിക്കാരായ ഞങ്ങൾക്ക് ആ ആരാധനാ ക്രമങ്ങളിൽ നിന്നും കല്പനകളിൽ നിന്നും വ്യതൃചലിക്കാനോ അതിനു വിരുദ്ധമായ ഒരു കീഴ്വഴക്കം പാലിക്കാനോ സാധ്യമല്ല.............*

*എല്ലാ സങ്കടങ്ങളും നീക്കുന്നവളും, എന്നും സന്തോഷവതിയും, വിശുദ്ധയും, എന്നും വാഴ്ത്തപ്പെട്ടവളുമായ ദൈവമാതാവിനോടുള്ള പ്രാർത്ഥനയിലൂടെയും എല്ലാ വിശുദ്ധന്മാരോടുമുള്ള പ്രാർത്ഥനയിലൂടെയും രക്ഷ പ്രാപിപ്പാനായി യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ പരമ്പരാഗത വിശ്വാസമല്ലാതെ മറ്റൊരു വിശ്വാസമോ പ്രബോധനമോ ഞങ്ങൾ പിന്തുടരുന്നില്ല.*

1813–ൽ കേണൽ മൺറോയുടെ പതിനേഴു ചോദ്യങ്ങൾക്ക് എട്ടാം മാർ തോമായും പുലിക്കോട്ടിൽ ഔസേപ്പ് റമ്പാനും നൽകിയ

84. Bateman, Daniel Wilson, Vol.2, pp. 54-61;

മറുപടികൾക്കതീതമായതൊന്നും ഈ പ്രസ്താവനയിലില്ല എന്നതാണ് സത്യം. മാർ ദീവന്നാസ്യോസ് മാവേലിക്കരയിൽ വച്ച് വിളിച്ചു ചേർത്ത വൈദികരുടെ ഈ യോഗത്തിൽ തൊഴിയൂരെ മാർ കൂറിലോസ് മൂന്നാമന്റെ സാന്നിദ്ധ്യവും ഉണ്ടായിരുന്നു എന്നത് സഭയെ സംബന്ധിച്ചിടത്തോളം അഭിനന്ദനാർഹമായ ഒന്നാണ്.[85] അഭിവന്ദ്യ തിരുമേനിയുടെ അനാഡംബരമായ ജീവിതത്തിലും മറ്റുമായി മിച്ചം പിടിച്ച തുക കൊണ്ട് തൊഴിയൂർ ഭദ്രാസന പള്ളിയോട് ചേർന്ന് വടക്കും പടിഞ്ഞാറുമായി ഏതാനും തെങ്ങിൻ തോപ്പുകൾ സമ്പാധിക്കുവാൻ കഴിഞ്ഞു. 26-കൊലത്തെ ഭരണത്തിനു ശേഷം കാലം ചെയ്ത അഭിവന്ദ്യ പിതാവിനെ ഭദ്രാസന ഇടവക പള്ളിയുടെ വടക്കുഭാഗത്തെ കബറിൽ അടക്കം ചെയ്തു.[86]



85. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-375;
86. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-71;



**H.G JOSEPH MAR KOORILOSE**
**ALATHOOR PANAKKAL**
**(1856-1888)**

## അദ്ധ്യായം 9

# ജോസേഫ് മാർ കൂറിലോസ് (1856–1888)

### ആലത്തൂര് പനയ്ക്കൽ

1856 ജൂൺ 16–നു തൊഴിയൂരെ ഗീവർഗീസ് മാർ കൂറിലോസ് ഒരു പിൻഗാമിയെ വാഴിയ്ക്കാതെ കാലം ചെയ്തു. മലങ്കരയിൽ പാലകുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസും 1846–ൽ അന്ത്യോഖ്യായുടെ പ്രതിനിധിയായി വന്ന യുയാക്കീം മാർ കൂറിലോസും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് വേണ്ടി അവകാശവാദങ്ങൾ പുറപ്പെടുവിച്ചിരുന്നു. എന്നാൽ 1852–ൽ തിരുവിതാംകൂർ ഗവർമെന്റ് മാർ അത്താനാസിയോസിനെ മലങ്കര മെത്രാപ്പോലീത്തയായി അംഗീകരിച്ചു വിളംബരം പ്രസിദ്ധപ്പെടുത്തി. യൂയാക്കിം മാർ കൂറിലോസിനെ തിരുവിതാംകൂറിലും കൊച്ചിയിലുമുള്ള പ്രവേശനവും നിരോധിച്ചു. ഇങ്ങനെയുള്ള സന്ദർഭത്തിലാണ് തൊഴിയൂര് ഒരു മെത്രാനെ വാഴിക്കേണ്ട ആവശ്യം നേരിട്ടത്. അക്കാലത്തു കുന്നംകുളത്ത് കേൾവികേട്ട രണ്ടു തറവാട്ടുകാരാണ് പനയ്ക്കൽ വീട്ടുകാരും പാറമേൽ വീട്ടുകാരും. പാറമേൽ വീട്ടുകാർ ആർത്താറ്റ് പള്ളിവികാരിയായിരുന്ന ആലത്തൂരെ ജോസേഫ് കത്തനാർക്ക് പാലകുന്നത്തെ മാത്യൂസ് മാർ അത്താനാസിയോസിനെക്കൊണ്ടു മെത്രാൻപ്പട്ടം കൊടുപ്പിവാൻ ശ്രമിച്ചപ്പോൾ പനയ്ക്കൽ വീട്ടുകാർ യൂയാക്കിം മാർ കൂറിലോസിനെക്കൊണ്ട് കുന്നംകുളത്തെ കോലാടി ചാക്കുണ്ണി കശീശയ്ക്ക് മെത്രാൻ സ്ഥാനം കൊടുപ്പിയ്ക്കുവാനാണ് മുതിർന്നത്. തൊഴിയൂരിൽ ഗീവർഗ്ഗീസ് മാർ കൂറിലോസ് കാലം ചെയ്തതായി അറിവ് കിട്ടിയ മാർ അത്താനാസിയോസ് തൊഴിയൂരിലേക്ക് പുറപ്പെട്ടു. അതേസമയം തൊഴിയൂർ എത്തണമെന്ന് അന്ത്യോഖ്യ പ്രതിനിധിയായ യുയാക്കീം മാർ കൂറിലോസിനും താല്പര്യമുണ്ടായിരുന്നു. എങ്കിലും അദ്ദേത്തിന്റെ സഹോദരൻ ഗബ്രിയേൽ മക്കുദിശായുടെ വിവാഹം അടുത്ത ഞായറാഴ്ചയ്ക്കു നിശ്ചയിച്ചിരുന്നതിനാൽ ഉടനെ പുറപ്പെടുവാൻ സാധിച്ചില്ല.

മാർ അത്താനാസിയോസ് തൊഴിയൂരിൽ എത്തിയപ്പോൾ അവിടത്തെ ഭണ്ഡാരം, മുറി മുതലായവ മുദ്രവച്ച് ബന്ധിച്ചിരിക്കുന്നതായി കണ്ടു. മാർ അത്താനാസിയോസ് മുദ്ര പൊട്ടിച്ച് കതക് തുറന്ന് അകത്ത് പ്രവേശിച്ചു. തുടർന്നുള്ള നടപടികളെ കുറിച്ച് ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ മാർ കൂറിലോസും വന്നു ചേർന്നു. പനയ്ക്കൽ ഇയ്യപ്പന്റെ

പ്രേരണയാൽ ഒരു ദിവസം വൈകീട്ട് അഞ്ചുമണി സമയത്ത് ആയുധ ധാരികളായ നിരവധിപേർ മാർ അത്താനാസിയോസിനേയും പരിവാര ങ്ങളേയും ഉപദ്രവിക്കുക എന്ന ലക്ഷ്യത്തോടെ തൊഴിയൂർ പള്ളിയിൽ പ്രവേശിച്ചു. മെത്രാപ്പോലീത്തയുടെ കൂടെയുണ്ടായിരുന്ന അടങ്ങപ്പുറ ത്ത് യൗസേഫ് കശ്ശീശ വാതിലടച്ച് കളഞ്ഞതിനാൽ അദ്ദേഹത്തിന്റെ മാളികമുറിയിൽ കയറുന്നതിന് അവർക്ക് കഴിഞ്ഞില്ല. മെത്രാച്ചന്റെ കൂടെ യുണ്ടായിരുന്ന ധീരനായ വെങ്കടത്ത് ശെമ്മാശൻ ഒരെഴുത്തും വാങ്ങി കൊണ്ട് രാത്രിയിൽ കയറ് വഴി താഴെയിറങ്ങി ചാവക്കാടെത്തി. അത്താ നാസിയോസ് മെത്രാപ്പോലീത്തയുടെ സ്നേഹിതനായിരുന്ന പുത്തൻ കാവ് സ്വദേശിയും ആലുംമൂട്ടിൽ കുടുംബക്കാരനായ മുൻസിഫ് മജി സ്ട്രേട്ട് ജോർജ്ജിന് ആ കത്ത് നൽകി. നേരം വെളുക്കാറായപ്പോഴേക്കും പോലീസുകാരും പിന്നാലെ മജിസ്ട്രേട്ടും എത്തി ചേർന്നു. പള്ളിയ്ക്ക കത്ത് പതിയിരിക്കുന്നവരെ വിലങ്ങ്വച്ചു.[87] മജിസ്ട്രേട്ടിന്റെ നടപടി ക്രമ ങ്ങൾ നടത്തവെ മുൻപറഞ്ഞ പനക്കൽ ഇയ്യപ്പൻ ആയിരത്തിൽപരം ആ ളുകളുമായി തൊഴിയൂർക്ക് വന്നു. മജിസ്ട്രേറ്റ് അല്പം പരിഭ്രമിച്ചു എങ്കി ലും കൂടെയുള്ള ഗുമസ്തൻ മുമ്പോട്ട് വന്ന് ഒരു വര വരച്ചു. '*കമ്പനിയു ടെ നാമത്തിൽ ഞാൻ ഈ വര വരയ്ക്കുന്നു, ഇതിനെ നിങ്ങൾ കടന്നാ ൽ*' എന്ന് അധികാരത്തോടെ പറഞ്ഞു. എന്നാൽ ആ വരയെ താണ്ടാൻ ആർക്കും ധൈര്യം ഉണ്ടായുന്നില്ല എന്നതാണ് വാസ്തവം. കേസ് കമ്മിറ്റ് ചെയ്തു മാർ അത്താനാസിയോസിന് അനുകൂലമായ തീരുമാനമാണ് ഉണ്ടായത്.[88] ദൈവകൃപയാൽ പനയ്ക്കൽ യൗസേഫ് കീശ്ശയെ നിശ്ചയി ച്ച ദിവസം തന്നെ 1857 ജനുവരി 13-ന് പനക്കൽ യൗസേപ്പിനെ റമ്പാനാ ക്കി.[89] തുടർന്ന് ഒരാഴ്ച കഴിഞ്ഞ് മാർ കൂറിലോസ് എന്ന സ്ഥാനനാ മത്തിൽ മെത്രാനായി വാഴിച്ചു. (*മാത്യൂസ് മാർ അത്താനാസിയോസ് മെത്രാ പ്പോലീത്തായെ നാലു മെത്രാപ്പോലീത്തമാർ സഹായിച്ചു എന്ന് ബേക്കർ രേഖ പ്പെടുത്തിയിട്ടുണ്ട്.*) മാർ അത്തനേഷ്യസ് മാർ കൂറിലോസ് നാലാമനു നൽ കിയ അധികാരപത്രം ഇങ്ങനെ പറയുന്നു.

*തൊഴിയൂർ ഭദ്രാസനത്തിലെ എല്ലാ വിശ്വാസികളുടേയും അപേക്ഷ പ്രകാരം, മെത്രാന്മാർക്കും, കത്തനാരന്മാർക്കും, ശെമ്മാശന്മാർക്കും, പട്ടം കൊടുക്കാനും, പള്ളികളും മദ്ബഹയും കൂദാശ ചെയ്യാനും, നമ്മുടെ കർത്താവ് തന്റെ വിശുദ്ധന്മാരായ ശിഷ്യന്മാർക്ക് നൽകിയപോലെ മെത്രാപ്പോലീത്തമാർക്ക് ഉചിതമായതെന്തും ചെയ്യാനും*

---

87. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-74;

88. മാർത്തോമ സഭാ ചരിത്രം, ടി.സി ചാക്കോ, Part III, പുറം-7,8,9;

89. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-450 ;

*പരിശുദ്ധാത്മാവ് നൽകിയ അധികാരം നിങ്ങൾക്ക് നൽകിയിരിക്കുന്നു. തൊഴിയൂർ സഭയുടെ സ്ഥാപകനും നമ്മുടെ പിതാവുമായ മാർ കൂറിലോസ് കാട്ടുമങ്ങാട്ടിന്റേയും അവിടത്തെ എല്ലാ മഹാന്മാരായ മെത്രാപ്പോലീത്തമാരുടേയും പാരമ്പര്യത്തിനനുസൃതമായി തൊഴിയൂർ സഭയ്ക്കുവേണ്ടി ഒരു മെത്രാപ്പോലീത്തയെ നിങ്ങൾ അഭിഷേകം ചെയ്യണമെന്ന് ഞാൻ നിങ്ങളോട് കല്പിക്കുന്നു..*[90]

ചേപ്പാട് മാർ ദീവന്നാസ്യോസ് നാലാമൻ മാർ കൂറിലോസ് മൂന്നന് സമാനമായ അധികാരപത്രമാണ് നൽകിയിട്ടുള്ളത്. ഇവ തൊഴിയൂർ സഭയുടെ സ്വാതന്ത്ര്യവും മെത്രാന്മാരെ അഭിഷേകം ചെയ്യാനുള്ള അവകാശവും കൂടാതെ മെത്രാഭിഷേകത്തെ സംബന്ധിച്ച് മലങ്കര സഭയുമായുള്ള പരസ്പരാശ്രിതത്വവും അംഗീകരിക്കുന്നു. പിന്തുടർച്ച നിലനിർത്തുന്നതിന് 1829-ലും, 1857-ലും, മാർ കൂറിലോസ് ഒന്നാമനും, പിന്നീടു വന്നവരും എടുത്ത നടപടികളും ഇത് തന്നെയായിരുന്നു. ഇവയെല്ലാം അഞ്ഞൂര് മെത്രാന്മാർക്ക് മലങ്കര മെത്രാപ്പോലീത്തമാരെ വാഴിക്കാനുള്ള അധികാരം ഉണ്ടെന്നുള്ളത് സ്പഷ്ടമാകുന്നു.[91]

ആലത്തൂരെ വലിയ തിരുമേനി എന്ന പേരിലാണ് യൗസേഫ് മാർ കൂറിലോസിനെ ഇവിടത്തുകാർ അറിയുന്നതു. ഇദ്ദേഹത്തിന്റെ വീട്ടുകാർ ഒരു കാലത്തു കുന്നംകുളത്ത് നിന്നും ഒരു മൈൽ പടിഞ്ഞാറായി ആലത്തൂർ (*ചിറ്റഞ്ഞൂർ*) എന്ന സ്ഥലത്ത് താമസിച്ചിരുന്നു. ആയതിനാലാണത്രെ ഈ പേരുണ്ടായത്. യാമം തോറുമുള്ള പ്രാർത്ഥനകൾ മുടക്കം വരാതെ നടത്തുകയും ലളിതമായ ഒരു ജീവിത രീതിയും സ്വീകരിച്ചിരുന്ന വ്യക്തിയാണ് തിരുമേനി. പ്രഭാത പ്രാർത്ഥനക്കായി 4.00 മണിക്ക് എഴുന്നേൽക്കും പ്രാർത്ഥന കഴിഞ്ഞാൽ അരമന മുതൽ പടിവരെ പള്ളി നടയിൽ ഉലാത്തിക്കൊണ്ട് ശെമ്മാശന്മാർക്ക് സുറിയാനി ഗീതങ്ങൾ ചൊല്ലിക്കൊടുക്കുക പതിവായിരുന്നു. ജീവൻ നിലനില്ക്കുന്നതിന് ആവശ്യമായ ഭക്ഷണം മാത്രം കഴിച്ചും യാമം തോറുമുള്ള പ്രാർത്ഥനകൾ മുടക്കം കൂടാതെ നിർവ്വഹിച്ചും കഴിച്ചുകൂട്ടിയ സത്യ ഇടയനായിരുന്നു തിരുമേനി.[92]

പ്രാത്ഥനാനിരതനും തികഞ്ഞ ദൈവഭക്തനുമായിരുന്ന ആലത്തൂരെ വലിയ തിരുമേനിയുടെ കാലത്തു പല അതിശയങ്ങളും ഇവിടെ നടന്നതായി പറയപ്പെടുന്നുണ്ട്. ഒരിക്കൽ ഇവിടെയുണ്ടായിരുന്ന ഒരു

90. Hidden Pearl, Vol I, Page-40;
91. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-450;
92. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-76;

പട്ടക്കാരനെ അവിടെ വളർത്തിയിരുന്ന ഒരു പട്ടി കടിക്കുകയുണ്ടായി. വലിയ പ്രാധാന്യം കൊടുക്കാതിരുന്നതിനാൽ ദിവസങ്ങൾ തികയുന്നതിനു മുൻപ് പേയിളകി. പേപ്പട്ടി വിഷമേറ്റവരെ സൌഖ്യമാക്കുന്ന ദൈവാലയത്തിലെ ഒരു പട്ടക്കാരൻ പേപ്പട്ടി വിഷം മൂലം മരിക്കാനിടവരുന്നതു തിരുമേനിയ്ക്കു വലിയ മനോവേദനയുളവാക്കി. സർവ്വശക്തനായ ദൈവത്തിൽ അചഞ്ചലമായ വിശ്വാസമുള്ള തിരുമേനി ഉടൻതന്നെ പള്ളിയ്ക്കകത്ത് പ്രവേശിച്ചു. രണ്ട് ദിവസം പുറത്തു വന്നതേയില്ല. മൂന്നാം ദിവസം അതിരാവിലെ വിശുദ്ധ കുർബ്ബാനക്ക് ഒരുങ്ങുകയും കൈകാലുകൾ ബന്ധിച്ചിരുന്ന പട്ടക്കാരനെ പള്ളിയ്ക്കകത്ത് കൊണ്ടുവരുവാൻ കൽപിക്കുകയും ചെയ്തു. വിശുദ്ധ കുർബ്ബാന അനുഭവിക്കേണ്ട സമയമായപ്പോഴേക്കും പട്ടക്കാരൻ സൗഖ്യം പ്രാപിക്കുകയും നിറഞ്ഞ കണ്ണുകളോടെ തിരുമേനി അദ്ദേഹത്തിന് വിശുദ്ധ കുർബ്ബാന കൊടുക്കുകയും ചെയ്തു. ഇദ്ദേഹമാണു പന്നീട് യൌസേഫ് മാർ അത്താനാസിയോസ് എന്ന നാമത്തിൽ മെത്രാനായി വാഴിക്കപ്പെട്ടത് (*മാളിയേക്കൽ തിരുമേനി*).[93]

**പള്ളി വ്യവഹാരം**

1852ലും, 1853ലും, തിരുവിതാംകൂർ, കൊച്ചി സർക്കാരുകൾ മലങ്കര മെത്രാപ്പോലീത്തയായി മാത്യൂസ് മാർ അത്തനേഷ്യസിനെ അംഗീകരിച്ചു കൊണ്ട് വിളംബരം പുറപ്പെടുവിച്ചിരുന്നു. ഏതാണ്ട് ഇതേ സമയത്ത്, യുയാക്കിം മാർ കൂറിലോസിനോട് രാജ്യം വിടാൻ തിരുവിതാംകൂർ, കൊച്ചി സർക്കാരുകൾ കൽപിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹം വടക്ക് ബ്രിട്ടീഷ് മലബാറിലേക്ക് പോയി തൊഴിയൂരിന്റെ സമീപത്തെത്തി. നെൽപാടങ്ങൾക്കിടയിലുള്ള ചെറിയൊരു ചാപ്പലിനടുത്ത് ചാലിശ്ശേരിയിൽ ഒരു ഓലമേഞ്ഞ കുടിലിൽ അദ്ദേഹം ജീവിക്കുന്നത് 1853-ൽ വൈറ്റ്ഹൗസ് കാണുകയുണ്ടായി. ചാപ്പലിന് അർദ്ധ വൃത്താകൃതിയിലുള്ള ഒരു മബഹായുണ്ടായിരുന്നു. കേരളത്തിലെ സുറിയാനിപ്പള്ളികളിൽ സാധാരണ ഇല്ലാത്ത ഒരു സവിശേഷതയാണിത്.[94] പരാജയം സമ്മതിക്കാൻ മനസ്സിലാതിരുന്ന മാർ കൂറിലോസ് 1857-ൽ തൊഴിയൂർ സഭയും സ്വത്തുക്കളും വിട്ടുകിട്ടണം എന്നാവശ്യപ്പെട്ട് യൂയാക്കീം മാർ കൂറിലോസ് ആലത്തൂർ വലിയ തിരുമേനിയെയും മാത്യൂസ് മാർ അത്താനാസിയോസിനെയും പ്രതിയാക്കി വ്യവഹാരങ്ങൾ ഫയൽ ചെയ്തിരുന്നതായി ചരിത്രരേഖകൾ പറയുന്നു. പാത്രിയർക്കീസ് പാലകുന്നത്തെ മാർ

93. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-76;
94. Lingerings Page. 182; വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-447;

അത്താനാസിയോസിനെ മുടക്കിയിട്ടുണ്ടെന്നും അന്യായക്കാരൻ യുയാക്കീം മാർ കൂറിലോസ് ബാവായാണ് ശരിയായ മലങ്കര മെത്രാപ്പോലീത്തയെന്നും അതിനാൽ തൊഴിയൂർ പള്ളിയും സ്വത്തുക്കളും അന്യായക്കാരന് ഒഴിഞ്ഞു കിട്ടണമെന്നുമായിരുന്നു അന്യായത്തിന്റെ രത്നചുരുക്കം. 1857-ൽ ആരംഭിച്ച ഈ വ്യവഹാരം 1862-ൽ മാർച്ച് 21-ന് തള്ളി വിധി കല്പ്പിച്ചു. എന്നാൽ യുയാക്കിം മാർ കൂറിലോസ് ഈ സ്വാതന്ത്ര്യ പ്രഖ്യാപനത്തെ കോടതിയിൽ ചോദ്യം ചെയ്തു 1037-ൽ മദ്രാസ് ഹൈക്കോടതിയിൽ RA 22/1862-ാം നമ്പറിൽ വീണ്ടും അപ്പീൽ ബോധിപ്പിച്ചു. അവിടെയും കീഴ്ക്കോടതി വിധി ശരിവച്ചു. 1862-ൽ മാർച്ച് 25-ന് തൊഴിയൂർ സഭയ്ക്ക് അനുകൂലമായി വിധിയായി എന്ന് മാത്രമല്ല കോടതി ചിലവ് കൊടുക്കുന്നതിനും വ്യവസ്ഥയുണ്ടായി. ടി പള്ളിയും സ്വത്തുക്കളും അഞ്ഞൂര് മെത്രാന്റെയും യോഗക്കാരുടെയും ആണെന്നും ആ ഇടവക സ്വതന്ത്രമായി നിൽക്കുന്ന ഒരു സഭയാണന്നും അന്ത്യോക്യ പാത്രിയർക്കീസിനോ അദ്ദേഹത്തിന്റെ സ്ഥാനികൾക്കോ അതിന്മേൽ യാതൊരു അധികാരവും കർതൃത്വവും ഇല്ല എന്നുമായിരുന്നു പത്രിക.

മേൽപ്പറഞ്ഞ അന്യായം നടത്തിയിരുന്നത് യുയാക്കീം മാർ കൂറിലോസിനു വേണ്ടി കുന്നംകുളം പിലുക്കോട്ടിൽ യോസഫ് കത്തനാരും (*പിന്നീട് യൗസേഫ് മാർ ദിവന്ന്യാസിയോസ്*) തൊഴിയൂരെ മാർ കൂറിലോസിനു വേണ്ടി തദ്ദേശവാസിയായ മണ്ടുമ്പാൽ ഗീവർഗ്ഗീസ് കത്തനാരുമായിരുന്നു. ഈ അന്യായം തള്ളികൊണ്ടുണ്ടായ വിധിയിൽ പ്രതികൾക്ക് കോടതി ചിലവ് കൊടുക്കുവാനും വ്യവസ്ഥയുണ്ടായി. ഈ വ്യവഹാരത്തിന്റെ നടത്തിപ്പിന് പാലകുന്നത്തെ മാർ അത്താനാസിയോസ് തിരുമേനിയും ചാവക്കാട്ടെ മുൻസിഫ് ആലുമൂട്ടിൽ ജോർജ്ജ് അവർകളും, ചാവക്കാട്ട് കുരിയൻ റൈട്ടർ അവർകളും ചെയ്തു തന്ന സഹായം ഇവിടെ പ്രത്യേകം ഓർക്കേണ്ടതുണ്ട്. ഈ വ്യവഹാരമാണ് മലങ്കര സഭയിൽ നിന്ന് തൊഴിയൂർ സഭക്ക് സ്വന്തമായ അസ്തിത്വം രൂപപെടുന്നതിന്ന് സഹായകരമായി തീർന്നത്.[95]

എന്നാൽ യുയാക്കിം മാർ കൂറിലോസ് രഹസ്യമായി പള്ളികൾ തോറും സഞ്ചരിക്കുകയാണെന്നും സമുദായത്തിൽ ഭിന്നിപ്പുണ്ടാക്കുകയാണന്നും സഭ പുറത്താക്കിവാരുടെയൊപ്പം ചേർന്ന് സമാധാനം തകർക്കുകയാണ് എന്നും അക്രമങ്ങൾ അഴിച്ചുവിടുകയാണെന്നും അതുകൊണ്ട് സഭയിൽ തന്റെ ഭരണം നടത്താൻ മെത്രാപ്പോലീത്തയ്ക്ക് ബുദ്ധിമു

95. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-77;

ട്ടുണ്ടാക്കുന്നു എന്നും പറഞ്ഞ് മാത്യൂസ് മാർ അത്തനേഷ്യസ് പോലീസ് സൂപ്രണ്ടിനും 1083 കുംഭം-3 ന് (1863) തിരുവിതാംകൂർ ദിവാനും കത്തെഴുതി. ദിവാന്റെ ഉത്തരവ് വന്നു: '*മാർ അത്തനേഷ്യസിന്റെ കീഴിലുള്ള സഭയിൽ നിൽക്കാൻ സന്നദ്ധത ഇല്ലാത്ത ആരെങ്കിലുമുണ്ടെങ്കിൽ അവർക്ക് സർക്കാരിന്റെ അനുവാദം വാങ്ങി സ്വന്തമായി പള്ളി പണിയുകയും സമാധാനപരമായി മതാചാരങ്ങൾ നടത്തുകയും ചെയ്യാവുന്നതാണ്.*'

യൗസേഫ് മാർ കൂറിലോസ് പള്ളികളും പള്ളിമേടകളും പണിയിക്കുന്നതിൽ അതീവ തല്പരനായിരുന്നു. ആർത്താറ്റ് പള്ളി വികാരിയായിരുന്ന കാലത്താണ് ആർത്താറ്റ് പള്ളിയുടെ പടിപ്പുരയുടെ തെക്കു ഭാഗത്തു കാണുന്ന മാളിക തിരുമേനി പണിയിച്ചിട്ടുള്ളത്. ഇദ്ദേഹം തന്നെയാണ് തൊഴിയൂര് ഭദ്രാസന പള്ളിയോടു ചേർന്നുള്ള അരമന പണികഴിപ്പിച്ചത്. കോട്ടയത്തെ പഴയ സെമ്മിനാരിയുമായി ഈ കെട്ടിടത്തിനു ഏറെ സാമ്യമുള്ളതായി കാണാം.[96] യൗസേഫ് മാർ കൂറിലോസിന്റെ പിൻഗാമിയായി തൊഴിയൂർ ഇടവകക്കാരനായ ചൊവ്വല്ലൂർ (*മാളിയേൽ*) യൗസേഫ് കത്തനാരെ തിരഞ്ഞെടുക്കയും, ഈ സഭയുടെ എട്ടാമത്തെ മെത്രാപ്പോലീത്തയായി മാർ അത്താനാസിയോസ് എന്ന സ്ഥാനനാമത്തിൽ 1883 ഒക്ടോബർ 14-ാം തിയ്യതി മാർത്തോമ സഭയിലെ തോമസ് മാർ അത്താനാസിയോസിന്റെ സഹകരണത്തോടു കൂടി വാഴിക്കയും ചെയ്തു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് തന്റെ പിൻഗാമിയായി തോമസ് മാർ അത്താനാസിയോസിനെ വാഴിച്ചത് തൊഴിയൂരെ യൗസേഫ് മാർ കൂറിലോസിന്റെ സഹകരണത്തോടു കൂടിയായിരുന്നു. തനിക്ക് മെത്രാൻ സ്ഥാനം നൽകിയ പാലകുന്നത്തെ മാത്യൂസ് മാർ അത്താനാസിയോസിന്റെ രോഗശയ്യയിൽ തന്നെ സന്ദർശിയ്ക്കുവാനായി വീണ്ടും തിരുമേനി മാരാമണ്ണിലേക്ക് പോവുകയുണ്ടായി. രോഗം മൂർഛിച്ചപ്പോൾ തോമസ് മാർ അത്താനാസിയോസൊന്നിച്ചു അന്ത്യകൂദാശ നടത്തി. കൊല്ലവർഷം 1052 കർക്കിടകം 2-ാം തിയ്യതി മാത്യൂസ് മാർ അത്താനാസിയോസ് കാലം ചെയ്തു. മൃതദേഹം യഥാവിധി മാരാമൺ പള്ളിയിൽ അടക്കുകയും ചെയ്തു. ആരോഗ്യം കുറഞ്ഞുവന്നതോടു കൂടി തന്റെ പിൻഗാമിയായ യൗസേഫ് മാർ അത്താനാസിയോസിനെ ഭരണമേൽപ്പിച്ചും താൻ ആസൂത്രണം ചെയ്തിട്ടുള്ളതും ആരംഭിച്ചതുമായ സദുദ്യമങ്ങൾ പൂർത്തിയാക്കുവാനുള്ള നിർദ്ദേശങ്ങൾ നല്കിയും ഒരു മരണപത്രം 1883 നവബർ 2-ന് എഴുതി രജിസ്റ്റർ ചെയ്തു. തന്റെ മരണ

96. മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, കെ.സി. വർഗ്ഗീസ്, പുറം-78;

ത്തിനു മുൻപ് തന്നെ കർത്താവിന്റെ തിരുശരീര രക്തങ്ങൾ ആഘോഷി ക്കുന്ന വിശുദ്ധ മദ്ബഹായിൽ തന്റെ ദേഹം അഴുകരുതെന്ന് അഭിവന്ദ്യ തിരുമേനി പറഞ്ഞിരുന്നു. 32 ആണ്ടുകൾ മലബാർ സ്വതന്ത്ര സുറിയാനി സഭയെ ഭരിച്ച ശേഷം 1888 ഫെബ്രുവരി 2-ാം തിയ്യതി അഭിവന്ദ്യ പിതാവ് കാലം ചെയ്തു. പിതാക്കന്മാരെ കബറടക്കുന്നതിനുവേണ്ടി സഭയുടെ ആസ്ഥാനമായ തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ഇടവക ദൈവാ ലയത്തിന്റെ തെക്കെ മദ്ബഹായ്ക്കു താഴെ തയ്യാറാക്കിയ പ്രത്യേക കല്ല റയിൽ (ബെസ്കബറോ) അദ്ദേഹത്തെ കബറടക്കുകയും ചെയ്തു.

## തൊഴിയൂർ സഭയുടെ പുതിയ പള്ളികൾ

യുയാക്കിം മാർ കൂറീലോസ് കൊണ്ടുവന്ന കോടതിക്കേസും, തൊഴിയൂർ സഭയുടെ സ്വാതന്ത്ര്യ പ്രഖ്യാപനവും അപ്രതീക്ഷിതമായ സഭയുടെ ഭരണപരിധി വിപുലീകരിക്കുന്നതിന് ഇടയായി. അതുവരെ ഈ സഭയ്ക്ക് അഞ്ഞൂരെ സെന്റ് ബെഹനാൻ ചാപ്പലും, തൊഴിയൂരെ സെന്റ് ജോർജ്ജ് കത്തീഡ്രലും, വിശ്വാസികളുടെ സമൂഹവും, കെട്ടിടങ്ങ ളും, മാത്രമായിരുന്നു ഉണ്ടായിരുന്നത്. യുയാക്കിം മാർ കൂറീലോസിനെ തിരായ അന്തിമവിധി ചിലവുസഹിതമാണു തള്ളിയത്. യുയാക്കീമിന് ചില പള്ളികളല്ലാതെ മറ്റ് സ്വത്തൊന്നും ഇല്ലാതിരുന്നതിനാൽ ചിലവു തുക നൽകാൻ അവയിൽ ചിലത് ഉപേക്ഷിക്കേണ്ടിവന്നു. ആ വകയിൽ മാർ കൂറീലോസ് നാലാമന് മൂന്ന് പള്ളികൾ വിട്ടുകൊടുത്തു. അവയി ലൊന്ന് മട്ടാഞ്ചേരിയിലെ പള്ളിയായിരുന്നു. ആ കാലത്ത് ഈ പള്ളിയി ലേക്കുള്ള ദൂരം കൂടുതലായതിനാലും വൈദീകർക്ക് എത്തിപ്പെടാൻ കഴി യാത്തതിനാലും മട്ടാഞ്ചേരി പള്ളി തിരികെ മലങ്കര സഭയ്ക്ക് തന്നെ നൽകുകയാണ് ഉണ്ടായത്. മറ്റു രണ്ടു പള്ളികൾ മലബാർ സ്വതന്ത്ര സു റിയാനി സഭയുടെ കുടുംബത്തിൽ ഇന്നുമുണ്ട്. ഇന്ത്യയിൽ വളരെ അ പൂർവ്വവും പശ്ചിമേഷ്യയിൽ സാധാരണവുമാണ് ഈ വിശുദ്ധന്മാരുടെ നാമത്തിലുള്ള പള്ളികൾ.[97]

## പോർക്കുളം സെന്റ് ആദ്ദായ് പള്ളി.

എഡേസായിലെ ഒരു പുരാതന സുവിശേഷകനാണ് വിശുദ്ധ ആദ്ദായ് ശ്ലീഹ. യൂസേബിയസിന്റെ അഭിപ്രായത്തിൽ യൂഫ്രട്ടീസിനപ്പുറ മുള്ള ജനതകളുടെ വിശ്രുതനായ ചക്രവർത്തിയായ അബ്ഗർ രാജാവി ന്റെ പക്കലേക്ക് പുനരുത്ഥാനത്തിനു ശേഷം തോമാശ്ലീഹ ആദ്ദായിയെ

97. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-452;

അയച്ചു.[98] എഡേസായ്ക്കു ചുറ്റുമുള്ള സുറിയാനി സംസാരിക്കുന്ന പ്രദേശങ്ങളിൽ സുവിശേഷം അറിയിച്ചതിന്റെ പേരിൽ ആദ്ദായിയെ പൗരസ്ത്യ സുറിയാനി സഭകളും പാശ്ചാത്യ സുറിയാനി സഭകളും ഒരുപോലെ ആദരിക്കുന്നു.[99] പോർക്കുളത്തെ പള്ളി സെന്റ് ആദ്ദായ് ശ്ലീഹായുടെ നാമത്തിലാണ് സ്ഥിതിചെയ്യുന്നത്. കുന്നംകുളം പട്ടണത്തിന്റെ തിരക്കു പിടിച്ച വഴികളിൽ നിന്നും ശബ്ദകോലാഹലങ്ങളിൽ നിന്നും രണ്ട് മൈൽ വടക്ക് അകലെയുള്ള കുന്നിൻ മുകളിലാണത് ആരാധനയ്ക്കും വിശ്രമത്തിനും ഉതകുന്ന ഈ പള്ളി സ്ഥിതിചെയ്യുന്നത്. ഒരു കാലത്ത് ബ്രിട്ടീഷ് ശീമയിൽപ്പെട്ട പോർക്കുളം ദേശത്ത് ആദ്യമായി ഒരു പള്ളി സ്ഥാപിച്ചത് 1846-ൽ മലങ്കരയിൽ വന്ന യൂയാക്കിം മാർ കൂറിലോസ് ആയിരുന്നു. ആ പള്ളി ഇന്നുള്ള പള്ളിക്കുന്നിന്റെ കിഴക്കെ ചെരിവിലായിരുന്നു. ഇപ്പോൾ ആ സ്ഥലത്തു പള്ളിവകയിലുള്ള പള്ളിക്കൂടമാണു സ്ഥിതിചെയ്യുന്നത്. ഏത് ആണ്ടിലാണ് പള്ളി ഈ സ്ഥലത്തു നിന്നും പൊളിച്ചു നീക്കിയതെന്ന് വ്യക്തമല്ല. ഇപ്പോൾ കുന്നിൻമുകളിൽ സ്ഥിതിചെയ്യുന്ന ദൈവാലയം തൊഴിയൂരെ യൗസേഫ് മാർ കൂറിലോസ് ആലത്തൂരെ തിരുമേനി സമ്പാദിച്ചതും പണി തീർത്തതുമാണ്. 1060-ൽ ചിങ്ങമാസം 15-ാം തിയ്യതി പണിയാരംഭിക്കുകയും 1062-ൽ പണി തീർത്തു തുലാം മാസം 1-ാം തിയ്യതി കൂദാശ നടത്തുകയും ചെയ്തു. പള്ളിപ്പണിക്കു പോർക്കുളത്തിന്റെ അയൽ പ്രദേശങ്ങളായ കുന്നംകുളം, പഴഞ്ഞി, പെങ്ങമുക്ക് മുതലായ സ്ഥലങ്ങളിൽ നിന്നും സംഭാവന ലഭിച്ചിട്ടുള്ളതായി തൊഴിയൂരുള്ള രേഖകളിൽ കാണാവുന്നതാണ്. ഉദ്ദേശം 60 കൊല്ലം മുമ്പ് മദ്ബഹാ ഉയർത്തി ഓടുമേഞ്ഞു. മദ്ബഹായുടെ മുകളിൽ കല്ലുകൊണ്ട് കമാനാകൃതിയിൽ ഉണ്ടായിരുന്ന തട്ട് കുന്നംകുളത്ത് ശ്രീ പാറമേൽ ചാക്കുണ്ണി തനിച്ച് ചിലവ് ചെയ്തു പണിയിച്ചതാണ്. എന്നാൽ പിന്നീടുണ്ടായ ഭൂമി കുലുക്കത്തിൽ 24 അടി ഉയരമുള്ള മദ്ബഹായുടെ ഭിത്തിയിൽ ഒരു വിള്ളലുണ്ടാകയും ആ വിള്ളൽ വലുതായി കാലാന്തരത്തിൽ 1968-ൽ അപായകരമായ നിലയിലെത്തിയതിനാൽ അത് പൊളിച്ച് ഇന്നു കാണുന്ന രീതിയിൽ പുതുക്കി പണിത് 1970 മാർച്ച് 2-ാം തിയ്യതി കൂദാശ നടത്തുകയും ചെയ്തു. ഇടവകക്കാരും മറ്റു സുഹൃത്തുക്കളും നൽകിയ ഉദാരമായ സംഭാവനകളും വിസ്മരിക്കാവുന്നതല്ല എങ്കിലും ഈ പണിക്ക് ചിലവായ പതിനായി

98. Eusebius, Ecclesiastical History, I, XIII.
99. Hidden Pearl, II, Page – 102-122;

രത്തിൽപരം രൂപയിൽ നല്ലൊരുപങ്ക് സഭാ ട്രസ്റ്റിൽ നിന്നും ലഭിച്ചതാണ്.[100]

## ചാലിശ്ശേരി സെന്റ് ഔഗീൻ പള്ളി.

മാർ കൂറിലോസ് സമ്പാദിച്ച രണ്ടാമത്തേ പള്ളി ബ്രിട്ടീഷ് മലബാറിലെ ചാലിശ്ശേരിയിലുള്ള സെന്റ് ഔഗീൻ പള്ളിയാണ്. ഈ പള്ളി പണിതത് ഇന്ത്യാക്കാരനല്ലാത്ത ഒരാളാണ് എന്നത് അതിന്റെ വാസ്തുഘടനയിൽ നിന്ന് തന്നെ വ്യക്തമാണ്. പരിസരങ്ങളിലുള്ള സുറിയാനിപ്പള്ളികൾക്കില്ലാത്ത ഒരു സവിശേഷതയാണത്.[101] ഇതിന്റെ മദ്ബഹാ അർദ്ധവൃത്താകൃതിയിലും മേൽത്തട്ട് കല്ലു കൊണ്ടു തന്നെ അർദ്ധഗോളാകൃതിയിലുമാണ് നിർമ്മിച്ചിരിക്കുന്നത്. വാതായനങ്ങൾക്ക് പറയത്തക്കവലിപ്പം ഇല്ലാത്തതിനാൽ വായുവിന്റെയും വെളിച്ചത്തിന്റെയും കുറവുണ്ടെന്നുള്ളതല്ലാതെ മറ്റൊരു ന്യൂനതയും കാണുന്നില്ല. നടുപ്പള്ളിയുടെ (*മദ്ബഹായുടേയും പോർട്ടിക്കോയുടേയും ഇടയ്ക്കുള്ളതു*) മേൽത്തട്ടും കല്ലുകൊണ്ടുതന്നെ കമാനാകൃതിയിൽ നിർമ്മിയ്ക്കുവാനാണ് പ്ലാൻ ചെയ്തിട്ടുള്ളതെന്ന് അതിന്റെ ചുമരുകളും മറ്റും പരിശോധിച്ചാൽ മനസ്സിലാക്കാവുന്നതാണ്. ഏതായാലും ഈ ദൈവാലയം ആധുനിക ശില്പകലാകാരന്മാർക്കും ചരിത്ര ഗവേഷകന്മാർക്കും ഒരു കൗതുക വസ്തുവായിത്തന്നെ സ്ഥിതിചെയ്യുന്നു. നടുപ്പള്ളിയുടെ തന്നെ ജനലകൾ തറയിൽ നിന്നും അഞ്ചോ, ആറോ അടി ഉയരത്തിലാകയാൽ ആരാധനയിൽ പങ്കെടുക്കുന്നവരുടെ ശ്രദ്ധ ദൈവാലയത്തിനു പുറത്തും നടക്കുന്ന സംഗതികളാൽ ആകർഷിക്കപ്പെടുവാൻ ഇടയാകുന്നതുമില്ല.[102] 1986-ൽ ചാലിശ്ശേരി പള്ളി പുതുക്കിപ്പണിതു. അതിന്റെ മൗലികത സംരക്ഷിക്കാനായി മദ്ബഹ അങ്ങനെ തന്നെ നിലനിർത്തി. തൊഴിയൂർ മെത്രാപ്പോലീത്തയോട് കൂറുള്ള കുറെ ക്രിസ്ത്യൻ കുടുംബങ്ങൾ ജീവിച്ചിരുന്ന പോർക്കുളത്തിൽ നിന്നു വ്യത്യസ്തമായി ചാലിശ്ശേരിയിൽ അത്തരം കുടുംബങ്ങളൊന്നും ഉണ്ടായിരുന്നില്ല. അതുകൊണ്ടു അകതിയൂർ നിന്ന് ചാലിശ്ശേരിയിലേക്ക് മാറിത്താമസിക്കാൻ ഒട്ടേറെ കുടുംബങ്ങളോട് മാർ കൂറിലോസ് നാലാമൻ ആവശ്യപ്പെട്ടു. അവരുടെ പിൻഗാമികളിൽ ചിലർ ഇപ്പോഴും അവിടുണ്ട്.[103]

---

100. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-80;
101. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-453 ;
102. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-70;
103. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-453;

## കുന്നംകുളം സെന്റ് തോമസ് പള്ളി (കുന്നത്തെ പള്ളി)

യൂയാക്കീം മാർ കൂറീലോസ് തൊഴിയൂർ പള്ളിയ്ക്കും, പള്ളിവക വസ്തുക്കൾക്കും വേണ്ടി വ്യവഹാരം ആരംഭിച്ച സാഹചര്യത്തിൽ ഇത് തന്റെ നിലനില്പിന് ഭീഷണിയായിതീരുമെന്ന ഒരു സാഹചര്യത്തിലാണ് ആയിരത്തി എണ്ണൂറ്റി അറുപതുകളിൽ ആലത്തൂര് തിരുമേനി ഇത്തര ത്തിൽ ഒരു പള്ളി പണിയുന്നതിനെ കുറിച്ച് ചിന്തിക്കുകയും തീരുമാനി ക്കുകയും ചെയ്തത്. പട്ടണത്തിന്റെ എല്ലാവിധ സൗകര്യങ്ങൾ ഒത്തിണ ങ്ങിയതും, എന്നാൽ പട്ടണത്തിന്റെ തിരക്കിൽ നിന്ന് ഒഴിഞ്ഞു നില്ക്കു ന്നതുമായ ഒരു ചെറിയ കുന്നിൻമുളിൽ ആണ് ആലത്തൂരെ മാർ കൂറി ലോസ് ഈ പള്ളിക്ക് ശിലാസ്ഥാപനം നടത്തിയത്. വളരെ ചെറിയ തോ തിൽ മേൽകൂര തീർത്ത ഈ ദൈവാലയം 1940–ൽ കുരിയാക്കോസ് മാർ കൂറിലോസിന്റെ കാലത്താണ് പുതുക്കിപ്പണിയുന്നത്. സഭാ ഭേദമെന്യേ പലരും സംഭാവനകൾ നൽകി പള്ളിയുടെ പുനർനിർമ്മാണ സംരഭ ത്തിൽ സഹകരിച്ചിട്ടുണ്ട്. പള്ളിപ്പണിയുടെ ചുമതല തന്നെ ഏറ്റെടുത്ത് നടത്തിയത് കുന്നംകുളം സ്വദേശികളായ ചെറുവത്തൂർ മാത്തു കുരിയാ ക്കുവും (*കൊട്ടിലിൽ*) കോലാടി അയ്പു ഉക്രുവുമായിരുന്നു[104] ഇടക്കാല ത്തു വെച്ച് പള്ളിയ്ക്കുള്ളിൽ തെക്കു കിഴക്കു ഭാഗത്തായി പള്ളിയുടെ സ്ഥാപകൻ യൗസേഫ് മാർ കൂറിലോസ് തിരുമേനിയുടെ ഒരു സ്മാരക കബർ പണികഴിപ്പിച്ചു. ഭദ്രാസന പള്ളിയൊഴികെ മറ്റൊരു പള്ളികളിലും ഇത്തരത്തിൽ ഒന്ന് കാണുന്നില്ല എന്നത് ഒരു വസ്തുതയാണ്. മാത്രവു മല്ല മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ കാലം മുതൽക്ക് കുർ ബാനാനന്തരം ഈ സ്മാരകം സ്ഥിതിചെയ്യുന്നിടത്ത് ധൂപപ്രാർത്ഥനയും നടത്തി വരുന്നു. പള്ളിപ്പരിസരത്തു തന്നെ എല്ലാവിധ സൗകര്യങ്ങളോ ടെ തിരുമേനിമാർക്കും വൈദീകർക്കും താമസിക്കുന്നതിനുതകുന്ന ഒരു കെട്ടിടവും സ്ഥിതിചെയ്യുന്നു.[105]

### വില്ലക്കാരന്മാർ

സഭ വളർച്ച പ്രാപിച്ചതോടെ മെത്രാപ്പോലീത്തായ്ക്ക് മുമ്പത്തേ ക്കാൾ വ്യാപകമായി കൂടെക്കൂടെ യാത്ര നടത്തേണ്ടതായി വന്നു. അതു കൊണ്ട് തിരക്കേറിയ കമ്പോളങ്ങളിലൂടെ മെത്രാപ്പോലീത്ത യാത്ര ചെ യ്യുമ്പോൾ തടസ്സങ്ങൾ ഒഴിവാക്കാൻ കൂടെപ്പോകുന്ന രണ്ട് ശിപായികൾ ക്ക് ധരിക്കാനായി രണ്ട് വെള്ളി ബാഡ്ജുകൾ നിർമ്മിക്കുന്നതിന് അനു

---

104. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-99;
105. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989/ഏപ്രിൽ/16

മതി തേടിക്കൊണ്ട് മദ്രാസ് സർക്കാർ ചീഫ് സെക്രട്ടറിക്ക് മാർ കൂറിലോസ് നാലാമൻ 1883 ജൂലൈയിൽ നിവേദനം നൽകി. അനുമതി ലഭിക്കുകയും ബാഡ്ജുകൾ ഉണ്ടാക്കുകയും ചെയ്തു. 'മെത്രാപ്പോലീത്തയുടെ ശിരോലങ്കാരം സർക്കാർ അനുമതിയോടെ' എന്ന വാചകവും അതിൽ കൊത്തിയിരുന്നു.[106] തൊഴിയൂർ സിംഹാസനത്തിലെ മെത്രാപ്പോലീത്തായ്ക്ക് സർക്കാർ ചിലവിൽ രണ്ടു വില്ലക്കാരും (*ബ്രിട്ടീഷ് മുദ്രയോടു കൂടി*) കൂടാതെ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ വികാരി ജനറൽ ആയി പ്രവർത്തിച്ചിരുന്ന അയ്യംകുളങ്ങരെ പൗലൂസ് കത്തനാർക്ക് 1883 ജനുവരി 1-ാം തിയ്യതി മലബാർ ജില്ലാ മജിസ്ട്രേറ്റ് കോടതി ആത്മരക്ഷക്കായി രണ്ട് തോക്കും, രണ്ട് ബയണറ്റും, 8 റാത്തൽ വെടി മരുന്നും 50 കേപ്പും കൈവശം വെയ്ക്കുന്നതിന് ലൈസൻസ് അനുവദിച്ചു. മെത്രാപ്പോലീത്തൊക്കെതിരെ ആക്രമണമുണ്ടായാൽ വെടി വെയ്ക്കുന്നതിന് അരമന ഉൾപ്പെടുന്ന നാലുകെട്ടിന്റെ പ്രധാന മരവാതിലുകളിൽ ഉണ്ടാക്കിയിരുന്നതായ ദ്വാരങ്ങൾ ഇന്നും കാണാവുന്നതാണ്.[107] 1947-ൽ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിക്കുന്നതുവരെയും അവ ഉപയോഗിച്ചിരുന്നു. വില്ലക്കാർക്ക് അനുവുദിച്ചിരുന്ന മുദയും വടിയും ഇന്നും തൊഴിയൂരിൽ മ്യൂസിയത്തിൽ സൂക്ഷിച്ചിരിപ്പുണ്ട്.

---

106. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-463;

107. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-489;



**H.G JOSEPH MAR ATHANASIUS CHOWALLOOR (1888-1898)**

## അദ്ധ്യായം 10

# യൗസേഫ് മാർ അത്താനാസിയോസ് 1883-1898

## (മാളിയേക്കൽ തിരുമേനി)

മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ എട്ടാമത്തെ മേലധ്യക്ഷനും ചൊവ്വല്ലൂർ (*മാളിയേക്കൽ എന്നാണ് വിളിപേര്*) തറവാട്ടിൽ നിന്നുള്ള മെത്രാപ്പോലീത്തായാണ് അഭിവന്ദ്യ യൗസേഫ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ. 1883-ൽ സഭയുടെ ഏഴാമത്തെ മേലധ്യക്ഷനായ അഭിവന്ദ്യ ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസ് മെത്രാപ്പോലീത്ത തന്റെ പിൻഗാമിയായി മാളിയേക്കൽ ജോസഫ് കത്തനാരെ നാമനിർദ്ദേശം ചെയ്തു. 1883-ഒക്ടോബർ 14-ന് തോമസ് മാർ അത്താനാസിയോസിന്റെ സഹകാർമ്മീകത്വത്തിൽ അദ്ദേഹത്തെ മെത്രാപ്പോലീത്തയായി വാഴിച്ചു.[108] 1888-ൽ അഭിവന്ദ്യ ആലത്തൂർ തിരുമേനി കാലം ചെയ്തതിനെ തുടർന്ന് 1888 മുതൽ 1898-വരെയുള്ള കാലഘട്ടങ്ങളിലാണ് **മാളിയേക്കൽ തിരുമേനി** എന്ന പേരിൽ അിറയപ്പെട്ടിരുന്ന ഇദ്ദേഹം പരിശുദ്ധ സഭയെ നയിച്ചത്. തൊഴിയൂരിൽ ഭരണം നടത്തിയ മെത്രാപ്പോലീത്തന്മാരുടെ ശൃംഖലയിൽ തദ്ദേശവാസിയായൊരു ആത്മീയ മേലദ്ധ്യക്ഷൻ എന്ന നിലയിൽ വാഴുവാൻ ഭാഗ്യം സിദ്ധിച്ച ഒന്നാമത്തെ തിരുമേനിയാണ് യൗസേഫ് മാർ അത്താനാസിയോസ്. പരിശുദ്ധ കാട്ടുമങ്ങാട്ടു ബാവമാർ ഏതു അത്ഭുതസിദ്ധി കൊണ്ടാണോ തൊഴിയൂർ സഭയുടെ സ്ഥാപനത്തിനു തുടക്കം കുറിച്ചത് അതേ അത്ഭുതം മാളിയേക്കൽ തിരുമേനി വൈദീകനായിരുന്ന സമയത്ത് അദ്ദേഹത്തിനുമേൽ നടത്തപ്പെട്ടു. ഈ സംഭവത്തിൽ നിന്നും ഇദ്ദേഹത്തെ ദൈവം ഇടയ സ്ഥാനത്തേക്കും മുൻകൂട്ടി വിളിച്ചു വേർതിരിച്ചിരുന്നു എന്നും തന്റെ ദിവ്യമായ കരുതലിൽ സൂക്ഷിച്ചിരുന്നു എന്നും കാണാവുന്നതാണ്.[109]

മുൻ അധ്യായത്തിൽ പ്രസ്താവിച്ച വസ്തുതയാണ് എങ്കിലും ഒരു തുടർച്ചയെന്നോണം ആവർത്തിക്കുന്നു. ഒരിക്കൽ ഇദ്ദേഹം ഒരു പട്ടക്കാരനായിരിക്കുമ്പോൾ അവിടെ വളർത്തിയിരുന്ന ഒരു പട്ടി കടിക്കുകയുണ്ടായി. വലിയ പ്രാധാന്യം കൊടുക്കാതിരുന്നതിനാൽ ദിവസങ്ങൾ തികയുന്നതിനു മുൻപ് ഇദ്ദേഹത്തിന് പേയിളകി. പേപ്പട്ടി വിഷമേറ്റവരെ സൗഖ്യമാക്കുന്ന ദൈവാലയത്തിലെ പട്ടക്കാരൻ പേപ്പട്ടിയുടെ വിഷം

108. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-487;

109. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-81;

മൂലം മരിക്കാനിടവരുന്നതു അന്നത്തെ മെത്രാപ്പോലീത്തായായിരുന്ന അഭിവന്ദ്യ പനക്കൽ യൗസേഫ് മാർ കൂറിലോസ് മെത്രാപ്പോലീത്ത തിരുമേനിയ്ക്കു വലിയ മനോവേദനയുളവാക്കി. പ്രാത്ഥനാനിരതനും ദൈവഭക്തനും സർവ്വശക്തനായ ദൈവത്തിൽ അചഞ്ചലമായ വിശ്വാസമുള്ള തിരുമേനി ഉടൻതന്നെ പള്ളിയിൽ പ്രവേശിച്ചു. രണ്ട് ദിവസം പുറത്തു വന്നതേയില്ല. മൂന്നാം ദിവസം അതിരാവിലെ വിശുദ്ധ കുർബ്ബാനക്ക് ഒരുങ്ങുകയും കൈകാലുകൾ ബന്ധിച്ചിരുന്ന ഈ പട്ടക്കാരനെ പള്ളിയിൽ പ്രവേശിപ്പിക്കുവാൻ കൽപിക്കുകയും ചെയ്തു. വിശുദ്ധ കുർബ്ബാന അനുഭവിക്കേണ്ട സമയമായപ്പോഴേക്കും പട്ടക്കാരൻ സൗഖ്യം പ്രാപിക്കുകയും നിറഞ്ഞ കണ്ണുകളോടെ അഭിവന്ദ്യ തിരുമേനി അദ്ദേഹത്തിന് വിശുദ്ധ കുർബ്ബാന കൊടുക്കുകയും ചെയ്തു.[110]

മാർത്തോമാ സഭയുമായി തൊഴിയൂർ സഭയ്ക്കുള്ള ബന്ധം കൂടുതൽ ദൃഢവും ശക്തവുമാകുന്നത് ഇദ്ദേഹത്തിന്റെ ഭരണകാലത്താണ്. ശത്രുക്കളുടെ ഭീഷണിയും വൈരാഗ്യവും വകവെക്കാതെ മാർത്തോമ സഭയിലെ തോമസ് മാർ അത്താനാസിയോസിന്റെ മരണത്താൽ വൈധവ്യം പൂണ്ട മാർത്തോമ സഭയ്ക്കു വേണ്ടി കോട്ടയം ചെറിയ പള്ളിയിൽ വെച്ച് ദത്തോസ് അച്ചനെ (*തീത്തൂസ് ഒന്നാമൻ*) മെത്രാപ്പോലീത്തായി വാഴിച്ചു ധർമ്മസങ്കടത്തിൽ നിന്നും രക്ഷിച്ചത് ഈ യൗസേഫ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായാണ്.[111]

## ടൈറ്റസ് മാർതോമായുടെ അഭിഷേകം.

1893 ജൂലൈയിൽ തോമസ് മാർ അത്താനാസിയോസിന്റെ ആരോഗ്യം വഷളാകാൻ തുടങ്ങി. അദ്ദേഹം പാലക്കുന്നത്തെ തറവാട്ടു വീട്ടിലേക്ക് താമസം മാറ്റി. ഇവിടെവച്ച് പഴയ എതിരാളിയായ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തെ സന്ദർശിച്ചു. അധികം താമസിയാതെ ക്ഷീണിതനായ തോമസ് മാർ അത്തനാസിയോസ് കാലം ചെയ്തു. പക്ഷേ അദ്ദേഹം പിൻഗാമിയെ വാഴിച്ചിരുന്നില്ല. എതിരാളികൾക്ക് ഇത് ആഹ്ലാദം പകർന്നപ്പോൾ അറുപതിലേറെ വർഷം മുമ്പ്, അബ്രഹാം മൽപ്പാന്റെ കാലം മുതൽ നേടിയെടുത്തതെല്ലാം അപകടത്തിലായി എന്നോർത്ത് നവീകരണക്കാർ നിരാശയിലാണ്ടു.. തോമസ് മാർ അത്താനാസിയോസിന്റെ കബറടക്കം അങ്ങേയറ്റം വികാരനിർഭരമായ ഒരു ചടങ്ങായിരുന്നു. വെള്ളപ്പൊക്കം മൂലം തൊഴിയൂരെ മാർ അത്താനാസിയോ

110. Page - 77;
111. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-82;

സിന് ചടങ്ങിൽ പങ്കെടുക്കാൻ കഴിഞ്ഞില്ല.[112] ചടങ്ങിനു നേതൃത്വം കൊടുത്ത ഒരു വൈദികൻ കരഞ്ഞു കൊണ്ടാണ് പ്രാർത്ഥിച്ചത്, *കർത്താവേ മോശ മരിച്ചപ്പോൾ ജനങ്ങളെ നയിക്കാൻ നീ ജോഷ്വായെ തന്നു. ഇപ്പോൾ ഞങ്ങൾക്കാരുമില്ല.* നവീകരണ കക്ഷിയിലെ ചില മുതിർന്ന വൈദികർ സമ്മേളിച്ച് അബ്രഹാം മൽപ്പാന്റെ ഏറ്റവും ഇളയ പുത്രൻ, ദത്തോസിനെ (*ടൈറ്റസ്*) മെത്രാനായി നിർദ്ദേശിക്കാൻ തീരുമാനിച്ചു. ഏതാണ്ട് 70 വർഷം മുമ്പ് മാർ ഫീലക്സിനോസ് രണ്ടാമൻ സ്വീകരിച്ച കീഴ്വഴക്കം പിന്തുടർന്ന് അഭിഷേകത്തിന് തൊഴിയൂരെ മെത്രാപ്പോലീത്തയുടെ സഹായം തേടാനും തീരുമാനിച്ചു. അന്നത്തെ സംഭവങ്ങളെ സംബന്ധിച്ച് വിവിധ വാമൊഴി വഴക്കങ്ങളുണ്ട്. മാർത്തോമാ വികാരി ജനറളും, ജോസഫ് മാർ അത്താനാസിയോസും നിരണത്ത് ഒരു സമ്മേളനം വിളിച്ച് ചേർക്കുകയും ദത്തോസിന്റെ പേര് കുറിച്ചിയത്ത് ഗീവർഗീസ് കത്തനാർ നാമനിർദ്ദേശം ചെയ്യുകയും ആയത് യോഗം അംഗീകരിക്കുകയും ചെയ്തു. താഴത്ത് പുന്നത്ര ചാണ്ടിപ്പിള്ള വികാരിയായിരുന്ന കോട്ടയം ചെറിയ പള്ളിയാണ് അഭിഷേകത്തിന് തെരഞ്ഞെടുത്തത്.[113]

സ്ഥാനാഭിഷേകം നടത്തുന്നതിന് തൊഴിയൂര് നിന്നും തിരുമേനിമാരെ അയക്കാതിരിക്കുന്നതിന് മാർത്തോമാ സഭയുടെ ശത്രുക്കൾ സർവ്വശക്തിയും ഉപയോഗിച്ചു ശ്രമവും തുടങ്ങി. തിരുമേനിമാരെ കൊണ്ടുപോകുവാൻ തൊഴിയൂര് വന്നത് താഴത്തെ ചാണ്ടിപ്പിള്ള കത്തനാരും, തൊഴിയൂര് കിടങ്ങൻ മാർ ഫീലക്സിനോസ് മലങ്കരയ്ക്കു വാഴിച്ചു കൊടുത്ത പുന്നത്ര മാർ ദീവന്നാസിയോസിന്റെ അനന്തിരവൻ കിഴക്കേത്തലയ്ക്കൽ മാത്തൻ കത്തനാരും, പാലക്കുന്നത്ത് ദത്തോസച്ചനും (*പിന്നീട് തിത്തൂസ് ദ്വീതിയൻ*) ആയിരുന്നു. ഇവരോടു കൂടി കുന്നംകുളത്ത് നിന്നു പാറമേൽ ഉട്ടുപ്പും ഇവരെ വളരെയധികം സഹായിച്ചിട്ടുണ്ട്. എല്ലാ ഭീഷണികളെയും അവഗണിച്ചു തൊഴിയൂര് നിന്നു യൗസേഫ് മാർ അത്താനാസിയോസും (*മാളിയേക്കൽ തിരുമേനി*) സഫ്രഗൻ ഗീവർഗ്ഗീസ് മാർ കൂറിലോസും (*കരുമാംകുഴി*) പരിവാരസമേതം 1069 ധനു 17-നു കോട്ടയം ചെറിയ പള്ളിയിൽ എത്തിച്ചേർന്നു. അന്ന് കോട്ടയം ചെറിയപള്ളി താഴത്ത് ചാണ്ടിപ്പിള്ള കത്തനാരുടെ കൈവശത്തിലായിരുന്നു. തക്കസമയത്തു തന്നെ സ്ഥാനാഭിഷേകം സംബന്ധിച്ച് വികാരി ജനറൽ കോവൂർ അയ്പൂര് തോമ കത്തനാരുടെ വിജ്ഞാപനവും, തൊഴിയൂരെ യൗസേഫ് മാർ

112. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-489;
113. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-489;

അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ കല്പനയും എല്ലാ പള്ളികളിലും എത്തിയിരുന്നു. മാർത്തോമ സഭയുടെ ശത്രുക്കൾ കോട്ടയം ചെറിയ പള്ളിയിൽ പ്രവേശിച്ച് ബഹളമുണ്ടാക്കി സ്ഥാനാഭിഷേകം തടയണമെന്നു തന്നെ തീരുമാനിച്ചു. എന്നാൽ ചാണ്ടിപ്പിള്ള കത്തനാരുടെ അപേക്ഷയനുസരിച്ച് ഒരു വലിയ സംഘം പോലീസും അവിടെ സ്ഥലത്തെത്തിയിരുന്നു.[114]

നിശ്ചിത ദിവസം തന്നെ തൊഴിയൂരെ രണ്ടു തിരുമേനിമാരും ചേർന്നു തിത്തൂസ് അച്ചനെ 1069 മകരം 2-ാം തിയ്യതി ഞായറാഴ്ച റമ്പാനായും 6-ാം തിയ്യതി വ്യാഴാഴ്ച റമ്പാനെ തീത്തൂസ് മാർത്തോമ സ്ഥാനപ്പേരോടു കൂടി മെത്രാപ്പോലീത്തയായും അഭിഷേകം ചെയ്തു. ശുശ്രൂഷയെല്ലാം വളരെ ഭംഗിയായും, ഭയഭക്തിയോടും കൂടെ നിർവ്വഹിക്കപ്പെട്ടു. ഡോ. യുഹാനോൻ മാർത്തോമ മെത്രാപ്പോലീത്താ ഇപ്രകാരമാണു ഈ സംഭവത്തെക്കുറിച്ചെഴുതിയിട്ടുള്ളതു. *അത് സാദ്ധ്യമായത് ദൈവകരുണകൊണ്ടും മനുഷ്യപ്രകാരം പറയുമ്പോൾ ബഹുമാനപ്പെട്ട താഴത്തച്ഛന്റെയും ചക്കാലയിൽ അവറാച്ചന്റെയും അക്ഷീണ പരിശ്രമത്താലുമായിരുന്നു.* കുന്നംകുളത്തെ പാറമേൽ വീട്ടുകാരുടെ പരിശ്രമഫലമായി പണിതീർത്ത മാർത്തോമ സഭയുടെ ക്രിസ്തോസ് പള്ളിയുടെ കൂദാശ 1063 - മീനം 25-ാം തിയ്യതി തൊഴിയൂരെ യൗസേഫ് മാർ അത്താനാസിയോസും, മാർത്തോമ സഭയിലെ തോമസ് മാർ അത്താനാസിയോസും ചേർന്ന് നിർവഹിച്ചു. പത്തു വർഷത്തെ വാഴ്ചയ്ക്കു ശേഷം അഭിവന്ദ്യ യൗസേഫ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ വാർദ്ധക്യ സഹജമായ അസുഖങ്ങളെ തുടർന്ന് 1898 മാർച്ച് മാസം 4-ാം തിയ്യതി കാലം ചെയ്തു. തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ഇടവക ദൈവാലയത്തിൽ പിതാക്കന്മാരുടെ കല്ലറയിൽ അടക്കപ്പെട്ടു.[115] അക്കാലത്ത് മലങ്കര സഭയിൽ നടന്നുകൊണ്ടിരുന്ന രൂക്ഷമായ പോരാട്ടത്തിന്റെ സാഹചര്യത്തിൽ അന്നത്തെ പ്രതിസന്ധികളിൽ അദ്ദേഹം വഹിച്ച പങ്കു മൂലമാണ് ജോസഫ് മാർ അത്തനേഷ്യസ് ഒന്നാമന് സഭയുടെ ചരിത്രത്തിൽ ശ്രദ്ധേയമായ ഇടം നേടി കൊടുത്തത്.[116]

114. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-83;

115. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-84;

116. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-494;



**H.S GEEVARGHESE MAR KOORILOSE PULIKKOTTIL (1898-1935)**

## അദ്ധ്യായം 11

# ഗീവർഗീസ് മാർ കൂറിലോസ് 1892–1935

### (കരുമാംകുഴി പുലിക്കോട്ടിൽ)

തൊഴിയൂരിൽ മെത്രാപ്പോലീത്തമാരിൽ ഒമ്പതാമനായ ഗീവർഗീസ് മാർ കൂറിലോസ് പല പ്രകാരത്തിലും പ്രസിദ്ധിയാർജ്ജിച്ച ഒരു ആത്മീയ മേലദ്ധ്യക്ഷനും ഭരണകർത്താവുമായിരുന്നു. പഴഞ്ഞിയിലുള്ള പുലിക്കോട്ടിൽ തറവാട്ടിലാണ് അദ്ദേഹത്തിന്റെ ജനനം. പിതാവായ വറിയതിന്റെയും മാതാവായ മറിയത്തിന്റെയും പന്ത്രണ്ടാമത്തെ സന്താനമായിരുന്നു. എന്നാൽ പതിനൊന്നു സഹജരും ചെറുപ്പത്തിൽ തന്നെ മൃതിയടഞ്ഞു. ബാലനായിരിയ്ക്കുമ്പോൾ തന്നെ അദ്ദേഹത്തിന്റെ മാതാവും ഇഹലോകവാസം വെടിഞ്ഞതിനാൽ ഒരമ്മയുടെ ലാളനയും വാത്സല്യവും തിരുമേനിക്ക് അധികകാലം അനുഭവിക്കുന്നതിനു കഴിഞ്ഞില്ല. പിതാവു സ്ഥാനാരോഹണത്തിനു ശേഷം ജീവിച്ചിരിപ്പുണ്ടായിരുന്നു. മാധുര്യമായ ശബ്ദം, മഹാമനസ്കത, ദീനാനുകമ്പ, സുറിയാനി ഭാഷയിലുള്ള അപാരമായ പാണ്ഡിത്യം, കൃത്യനിഷ്ഠ, പ്രാർത്ഥനാനിരതമായ ജീവിതം ഇവയെല്ലാം തിരുമേനിയിൽ വിളങ്ങിയിരുന്ന ഗുണഗണങ്ങളിൽ ചിലതു മാത്രമാണ്. ഇദ്ദേഹത്തിന്റെ സുദീർഘമായ ഭരണകാലം ഈ കൊച്ചു സഭയുടെ സുവർണ്ണദശയായിരുന്നു എന്നുതന്നെ പറയാം. യൗസേഫ് മാർ കൂറിലോസിന്റെ(*ആലത്തൂരെ*) വത്സല്യശിഷ്യനായാരുന്നു ഇദ്ദേഹം. ആലത്തൂര് മാർ കൂറിലോസ് തിരുമേനിയുടെ ആഗ്രഹമനുസരിച്ചാണ് തന്റെ പിൻഗാമിയായ യൗസേഫ് മാർ അത്താനാസിയോസ് (*മാളിയേക്കൽ*) മാർത്തോമ സഭയിലെ തോമസ് മാർ അത്താനാസിയോസിന്റെ സഹകരണത്തോടു കൂടി പുലിക്കോട്ടിൽ ഗീവർഗ്ഗീസ് റമ്പാനെ 1892 മാച്ച് 20–ാം തിയ്യതി മാർ കൂറിലോസ് എന്ന സ്ഥാനനാമത്തിൽ മെത്രാനായി വാഴിച്ചത്. സ്ഥാനാരോഹണ സമയത്ത് അദ്ദേഹത്തിന് 26 വയസ്സ് മാത്രമേ പ്രായമായിരുന്നുള്ളു.[117] പഠനത്തിൽ അതീവ താല്പര്യമുള്ള അദ്ദേഹത്തിന് തന്റെ അമ്മയുടെ മരണത്തെ തുടർന്ന് വിദ്യാഭ്യാസം തടസ്സപ്പെട്ടു. ഈ സംഭവം മറ്റുള്ളവർക്ക് വിദ്യാഭ്യാസ സൗകര്യങ്ങൾ ഒരുക്കി കൊടുക്കുന്നതിനുള്ള പ്രേരണയായി. അദ്ദേഹത്തിന് സമീപപ്രദേശങ്ങളിലുള്ള വിദ്യാലയങ്ങളിലുള്ള മേനേജർമാരുടെ കടുത്ത എതിർപ്പുകളുണ്ടായിട്ടും പോർക്കുളം, ചാലിശ്ശേരി തൊഴിയൂർ എന്നിവിടങ്ങളിൽ അദ്ദേഹം വിദ്യാലയ

117. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-85;

ങ്ങൾ സ്ഥാപിച്ചു. സെറാംപൂരിലും, കോട്ടയത്തുമുള്ള വൈദീക സെമിനാരികളിൽ പഠനത്തിനായി അദ്ദേഹം വൈദീകരെ അയച്ചു. പഴഞ്ഞി, കല്ലുംപുറം എന്നിവിടങ്ങളിൽ പള്ളികൾ സ്ഥാപിക്കുകയും ചെയ്തു.[118]

## പഴഞ്ഞി പള്ളി

സ്വദേശമായ പഴഞ്ഞിയിൽ ഒരു ദൈവാലയം സ്ഥാപിക്കുവാനായിരുന്നു അദ്ദേഹം ആദ്യം ശ്രമിച്ചത്. ഗവർമ്മെന്റിൽ നിന്നും അനുമതി ലഭിച്ച ശേഷം മാത്രമേ അക്കാലത്തു ഒരു ദൈവാലയം സ്ഥാപിക്കുവാൻ സാദ്ധ്യമായിരുന്നുള്ളു. സ്ഥലം ജന്മാവകാശമുള്ളതായിരിയ്ക്കണം സെമിത്തേരിയ്ക്കു അനുവാദം ലഭിക്കുന്നത് ഒട്ടും തന്നെ എളുപ്പവുമല്ലായിരുന്നു. 1087-ൽ പഴഞ്ഞി പട്ടണത്തിന്റെ ഹൃദയഭാഗത്ത് തന്നെ ഒരു പള്ളിയ്ക്കും സെമിത്തേരിയ്ക്കും ആവശ്യമായ സ്ഥലം ശ്രീമാൻ മണ്ടുമ്പാൽ ഉതിപ്പു കുഞ്ഞികാക്കുവിന്റെ പക്കൽ നിന്നും ജന്മാവകാശത്തോടു കൂടി ലഭിച്ചു. ഏറെ താമസിയാതെ ദൈവമാതാവിന്റെ നാമത്തിൽ ഒരു പള്ളി പണിയുകയും താമസിയാതെ അതിന്റെ കൂദാശയും നടത്തി.[119] എന്നാൽ ഇന്ന് കാണുന്ന രീതിയിൽ പള്ളി പുതുക്കിപ്പണിത് കൂദാശ നടത്തിയത് 1987 സെപ്തബർ 7-ാം തിയ്യതിയാണ്.[120]

## കല്ലുംപുറം പള്ളി

തൃശൂർ ജില്ലയുടെ വടക്കേ അതിർത്തിയിൽ എന്നു പറയാവുന്ന ഒരു ഗ്രാമമാണ് കല്ലുംപുറം ദേശം. പഴയ കൊച്ചി രാജ്യത്തിന്റെ അതിർത്തിയും ഏകദേശം കല്ലുംപുറം തന്നെയാണ്. കുന്നംകുളത്തു നിന്ന് കോഴിക്കോട് ഹൈവേയിൽ കൂടി ഉദ്ദേശം പത്തു കിലോമീറ്റർ പിന്നിട്ടാൽ കല്ലുംപുറം എന്ന ദേശത്തെത്തും. ഏകദേശം എഴുപതു വർഷങ്ങൾക്കു മുമ്പുവരെ കല്ലുംപുറത്തുണ്ടായിരുന്ന ക്രിസ്തുമത വിശ്വാസികൾക്ക് ഒരു ദൈവാലയമോ മറ്റോ അവിടെ ഉണ്ടായിരുന്നില്ല. മൂന്ന് നാഴിക ദൂരെ പഴഞ്ഞിയിലുള്ള സുറിയാനി പള്ളിയിലെ ഇടവകക്കാരായിരുന്നു ക്രിസ്ത്യാനികളിൽ പലരും. വിശുദ്ധ കുർബാനയിലും മറ്റു ആരാധനകളിലും സംബന്ധിക്കുന്നതിനായി പഴഞ്ഞിയിലും മറ്റും പോകേണ്ട ഗതികേടിലായിരുന്നു അവിടെയുള്ളവർ. ശരിയായ ഒരു റോഡു പോലുമില്ലാതെ മൂന്നു നാഴിക ദൂരം പാടങ്ങളും ഇടവഴികളും താണ്ടി പഴഞ്ഞിയിൽ ചെന്ന് വിശുദ്ധ കുർബ്ബാനയിലും ആരാധനകളിലും സംബന്ധിക്കുകയെന്നത്

118. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-507;

119. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989- ഏപ്രിൽ 16;

120. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-85;

അവരെ സംബന്ധിച്ചേടത്തോളം വളരെ പ്രയാസമായിരുന്നു. ആരെങ്കിലും മരിച്ചാൽ മൃതദേഹങ്ങൾ ചുമന്ന് പഴഞ്ഞിയിൽ എത്തിക്കുകയെന്നത് ദുഷ്കരം തന്നെയായിരുന്നു. ഇക്കാരണത്താൽ തന്നെ കല്ലുംപുറത്തെ ക്രിസ്ത്യാനികളായ ദേശവാസികളിൽ ഒരു ദൈവാലയം ഉണ്ടാക്കുകയെന്ന ആഗ്രഹം ഉണർന്നു. തങ്ങളുടെ ചിരകാലാഭിലാഷം നിറവേറ്റിത്തരുവാനായി അന്നത്തെ സമീപ സഭാമേലധ്യക്ഷനെയും മറ്റും അവർ സമീപിച്ചുവെന്നും എന്നാൽ മേലധികാരികളിൽ നിന്ന് അവർക്ക് അനുകൂലമായ ഒരു മറുപടിയല്ല ലഭിച്ചതെന്നും പഴമക്കാർ പറഞ്ഞു കേൾക്കുന്നു. അങ്ങനെയിരിക്കെ കല്ലുംപുറത്തുകാർ തങ്ങളുടെ ചിരകാലാഭിലാഷവുമായി അക്കാലത്ത മലബാർ സ്വതന്ത്ര സുറിയാനി സഭാ മേലധ്യക്ഷനായിരുന്ന അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെ (*കരുമാംകുഴി പുലിക്കോട്ടിൽ*) തൊഴിയൂരിൽ ചെന്ന് കാണുകയുണ്ടായി. ചെന്നു കണ്ടവർ മറ്റു ക്രിസ്തീയ സഭാമക്കളായിരുന്നു എന്നതാണ് സത്യം. അഭിവന്ദ്യ തിരുമേനി അവരുടെ ആവശ്യം യഥാർത്ഥത്തിൽ മനസ്സിലാക്കുകയും ആയത് ഫലവത്താക്കുവാൻ വേണ്ടതായ നടപടികൾ വളരെ പെട്ടെന്ന് തന്നെ എടുക്കുകയും ചെയ്തു. വിരലിലെണ്ണാവുന്ന ദിവസങ്ങൾക്കുള്ളിൽ പള്ളിക്കും സെമിത്തേരിക്കും വേണ്ടതായ അനുമതി ബന്ധപ്പെട്ട അധികാരികളിൽ നിന്ന് സമ്പാദിക്കുകയും, ഉടൻ തന്നെ ദൈവാലയത്തിന്റെ നിർമ്മാണം ആരംഭിക്കുകയും ചെയ്തു. ചുരുങ്ങിയ നാളുകൾക്കുള്ളിൽ കൊല്ലവർഷം 1096–ൽ വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ ഒരു ചെറിയ ദൈവാലയം ഉയർന്നു. അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനി, സഭയിൽ അന്നുണ്ടായിരുന്ന സഫ്രഗൻ മെത്രാപ്പോലീത്താ പൗലൂസ് മാർ അത്താനാസിയോസ് തിരുമേനിയുമൊന്നിച്ച് (*ആലത്തൂര് ചെറിയ തിരുമേനി*) ദൈവാലയത്തിന്റെ കൂദാശ നടത്തി. കല്ലുംപുറത്തുണ്ടായിരുന്ന ക്രിസ്ത്യാനികളിൽ ഏറിയ പങ്കും ഈ പള്ളിയുടെ ഇടവകക്കാരായി ചേരുകയും ചെയ്തു.

ആദ്യ ദൈവാലയം ഓല കൊണ്ട് മേഞ്ഞതായിരുന്നു.[121] കുറെ ക്കാലങ്ങൾക്കു ശേഷം അക്കാലത്തെ പള്ളി കെട്ടിടം അഗ്നിക്കിരയാവുകയുണ്ടായി. അഭിവന്ദ്യ കുരിയാക്കോസ് മാർ കൂറിലോസ് തിരുമേനിയായിരുന്നു അന്നത്തെ സഭാ മേലധ്യക്ഷൻ. അഗ്നിക്കിരയായ പള്ളി കെട്ടിടം പുതുക്കി പണിയേണ്ട ആവശ്യം നേരിടുകയും അങ്ങനെ പുതുക്കിപ്പണിയുമ്പോൾ മേൽക്കൂര ഓടുമേഞ്ഞതാകണമെന്ന ഒരു അഭിപ്രായം

121. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-86;

ശക്തിപ്പെടുകയുണ്ടായി. അക്കാലത്ത് ഓടു മേയേണ്ട ആവശ്യത്തിലേക്ക് മരവും മറ്റു സാധാനങ്ങളും ലഭിക്കുവാൻ വളരെ പ്രയാസമായിരുന്നു. പൊതു വിപണിയിൽ ലഭിക്കാതെ മരത്തടികൾക്കും ഉരുപ്പടികൾക്കും മറ്റും നിയന്ത്രണമേർപ്പെടുത്തിയിരുന്നു. മരവും മറ്റും ലഭിക്കുവാനായി അഭിവന്ദ്യ കുരിയാക്കോസ് മാർ കൂറിലോസ് തിരുമേനി അന്നത്തെ ഭര ണാധിപനായിരുന്ന കൊച്ചി മഹാരാജാവിനെ സന്ദർശിക്കുകയും ഉടൻ തന്നെ പള്ളി പണിയേണ്ട ആവശ്യത്തിലേക്ക് മരങ്ങളും മറ്റും ലഭിക്കുവാ നുള്ള അനുവാദപത്രം വാങ്ങിയ്ക്കുകയും ചെയ്തു എന്നാണ് പഴമക്കാർ പറയുന്നത്. അങ്ങനെ ഓടുമേഞ്ഞു പുതുക്കി പണിത പള്ളിയ്ക്ക് 1977- വരെ യാതൊരു പ്രകൃതഭേതവും വരുത്താതെ അകുറ്റപ്പണികൾ മാത്രം നടത്തിവന്നു. എന്നാൽ പള്ളി പുതുക്കിപ്പണിയണമെന്ന ആഗ്രഹം ഇടവ കയിലെ വിശ്വാസികൾക്ക് ഉണ്ടാകുകയും, തൽഫലമായി 1977 ജനുവരി യിൽ ദൈവാലയത്തിന്റെ പുനർനിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിയ് ക്കുകയും അന്നത്തെ സഭാ മേലധ്യക്ഷൻ ശിലാസ്ഥാപനം നിർവഹിക്കു കയും ചെയ്തു. പള്ളിയുടെ മദ്ബഹാ ഇരുനിലയായി ഉയർത്തി കോൺ ക്രീറ്റിൽ പണിയുകയും മുകളിൽ പള്ളിമണി കെട്ടുകയും മുൻഭാഗം ഭംഗി യും ചൈതന്യവുമുള്ളതാക്കുകയും മറ്റും ചെയ്തു. പള്ളിയുടെ പുനർ നിർമ്മാണ പ്രവർത്തനങ്ങൾ വളരെ ദ്രുതഗതിയിൽ തന്നെ മുന്നോട്ടു പോയി പൂർത്തീകരിച്ചു. എന്നാൽ അവിചാരിതമായ ചില കാരണങ്ങ ളാൽ പുനർനിർമ്മാണം നടത്തിയ ദൈവാലയത്തിന്റെ കൂദാശ നടത്തു വാൻ കുറച്ചു വൈകിപ്പോയി. അങ്ങനെ അന്നത്തെ സഭാ മേലധ്യക്ഷൻ അഭിവന്ദ്യ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ (*ആലത്തൂർ തിരുമേനി*) 1986-ഒക്ടോബർ 25-ാം തീയതി ദൈവാലയത്തിന്റെ കൂദാശ കർമ്മം നിർവഹിച്ചു. കല്ലുംപുറം സെന്റ് ജോർജ് ദൈവാലയത്തിന്റെ കീ ഴിൽ കല്ലുംപുറം സെന്ററിൽ 1956-ൽ ഒരു കുരിശുപള്ളി നിർമ്മിക്കുകയും ചെയ്തു.[122]

ഒരു പള്ളി പുതുതായി പണി തീർത്ത് അതിന്റെ കൂദാശ നടത്തു മ്പോൾ അന്നേദിവസം ഒരു മാമ്മൂദീസ ഉണ്ടായിരിക്കണമെന്നു മുൻകാല ങ്ങളിൽ നിർബ്ബന്ധമുള്ളതായി കേട്ടിട്ടുണ്ട്. കല്ലുംപുറം പള്ളികൂദാശ ചെ യ്തപ്പോൾ കല്ലുംപുറത്ത് കൊള്ളന്നൂര് പാത്തു മകൻ ഉക്രുവിനേയും (*കുഞ്ഞൻ*) പോർക്കുളം പള്ളി കൂദാശ നടത്തിയ അവസരത്തിൽ കൊ ങ്ങണൂര് ആലിംഗൽ പുലിക്കോട്ടിൽ ഉക്രുവിന്റെ ഭാര്യ ചെർച്ചിയെയാണ്

122. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989/ഏപ്രിൽ/16;

മാമോദീസാ മുക്കിയത്. ഇക്കാര്യം ഇവരിൽ നിന്നു തന്നെ കേട്ടിട്ടുള്ള താണ്. ഇതുപോലെത്തന്നെ ഒരു പട്ടക്കാരൻ ആദ്യമായി നടത്തുന്ന വിശുദ്ധ കുർബ്ബാനയിൽ വിശുദ്ധ കുർബ്ബാന കൈക്കൊള്ളുവാനായി ആരെങ്കിലും ഉണ്ടായിരിയ്ക്കണമെന്നും നിർബ്ബന്ധമുണ്ടായിരുന്നു. ഈ രണ്ട് സമ്പ്രദായങ്ങളും പള്ളി പണിയുന്നതിന്റെ ആവശ്യവും പട്ടക്കാരെ നിയമിയ്ക്കുന്നതിന്റെ ലക്ഷ്യവും എന്തായിരിയ്ക്കണമെന്നും നമ്മെ ഓർമ്മിപ്പിയ്ക്കുന്നു.[123]

## പള്ളിക്കൂടങ്ങൾ

സഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ വികസനത്തിൽ ഗീവർഗീസ് മാർ കൂറിലോസ് നിർവ്വഹിച്ച സേവനങ്ങൾ നിസ്തുലമെന്നു തന്നെ പറയേണ്ടതുണ്ട്. ചാലിശ്ശേരിയിലും തൊഴിയൂരും ഓരോ അപ്പർ പ്രൈമറി സ്കൂളുകളും പഴഞ്ഞിയിലും പോർക്കുളത്തും ഓരോ ലോവർ പ്രൈമറി സ്കൂളും ആരംഭിച്ചതു ഇദ്ദേഹമായിരുന്നു. പഴഞ്ഞിയിലെ പള്ളിക്കൂടം പിന്നീട് സോദരീ സഭയായ മാർത്തോമ സഭയ്ക്ക് ഏല്പിച്ചു കൊടുത്തു. തൊഴിയൂർ സ്കൂളിനും അംഗീകാരം ലഭിയ്ക്കുവാൻ അടുത്തുള്ള അപ്പർ പ്രൈമറി സ്കൂൾ മാനേജരിൽ നിന്നും നേരിടേണ്ടി വന്ന ശക്തിയായ എതിർപ്പുമൂലം വളരെയേറെ ത്യാഗങ്ങൾ സഹിക്കേണ്ടി വന്നിട്ടുണ്ട്. രണ്ട് മൂന്നു വർഷങ്ങളോളം അംഗീകരണവും തന്മൂലം ഗ്രാന്റും ലഭിയ്ക്കാതിരുന്നതിനാൽ സ്വന്തം കൈയിൽനിന്ന് അദ്ധ്യാപകർക്ക് ശമ്പളം കൊടുക്കേണ്ടിവന്നു. ഒടുവിൽ വാർദ്ധക്യത്തെ അവഗണിച്ച് മദ്രാസിൽ പോയി വിദ്യാഭ്യാസ ഡയറക്ടറായിരുന്ന മിസ്റ്റർ സ്റ്റാത്താമിനെ നേരിൽ കണ്ട് അംഗീകാരം വാങ്ങി മടങ്ങി. ഈ യാത്രയിൽ മലബാർ ഡിസ്ട്രിക്ട് വിദ്യാഭ്യാസ ബോർഡിൽ തിരുമേനിയുടെ നോമിനിയായിരുന്ന ശ്രീമാൻ ആലിൻമുട്ടിൽ ജോർജ്ജും അദ്ദേഹത്തോടൊന്നിച്ചുണ്ടായിരുന്നു.[124]

## തിരുമനസ്സിലെ ദീനാനുകമ്പ

മാർ കൂറിലോസ് തിരുമനസ്സിലെ ദീനാനുകമ്പ സ്വന്തം സഭയിലോ, സ്വജനങ്ങളിലോ ഒതുങ്ങി നില്ക്കുന്ന ഒന്നായിരുന്നില്ല. ജാതി, മത, ചിന്ത ഇക്കാര്യത്തിൽ അദ്ദേഹത്തെ തീണ്ടിയതുപോലുമില്ല. നിർദ്ധനരും സമർത്ഥന്മാരുമായ വിദ്യാർത്ഥികളെ സഹായിയ്ക്കുവാൻ ലഭിയ്ക്കുന്ന അവസരങ്ങൾ അദ്ദേഹം ഒരിക്കലും നഷ്ടപ്പെടുത്താറില്ല. ഒരിക്കൽ പഠിപ്പ്

123. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-86;
124. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-86;

തുടരുവാൻ സഹായമപേക്ഷിച്ച് വന്ന ഒരു ഹിന്ദു ബാലന് സ്കൂളിൽ അടക്കേണ്ട ഫീസ് മാസം തോറും നൽകാമെന്ന് കല്പിച്ചിരുന്നു. ഏല്ലാ മാസവും 10–ാം തിയ്യതി രാവിലെ അരമനയിലെ വരാന്തയുടെ മുമ്പിൽ എത്തി തൊഴുകയ്യുമായി നിൽക്കുന്ന ബാലനെ കാണ്ടാലുടൻ ഫീസ് നൽകുവാൻ സെക്രട്ടറിയോട് കല്പിക്കുമായിരുന്നു. ഒരു മാസം 10–ാം തിയതി പതിവുപോലെ സെക്രട്ടറിയായിരുന്ന ശെമ്മാശ്ശനെ (*പിന്നീട് ഗീവർഗ്ഗീസ് മാർ കൂറിലോസ് ചീരൻ*) വിളിച്ച് ഫീസ് കൊടുക്കുവാൻ ആജ്ഞാപിച്ചു. *ഇന്ന് ഇവിടെ പണമില്ല* എന്നായിരുന്നു ശെമ്മാശ്ശൻ ഉണർത്തിച്ചത്. ഇത്കേട്ട് തിരുമേനി അല്പം ശബ്ദമുയർത്തികൊണ്ട് *ഇവിടെ ഒന്നുമില്ലേ.....?* എന്നു ചോദിച്ചു. ഇന്നു ഗോതമ്പു വാങ്ങുാവാനായി കരുതിവെച്ച മൂന്ന് രൂപ മാത്രം ഇവിടെയുണ്ട്. ഇന്നുച്ചക്ക് മേശയ്ക്ക് (*തിരുമേനയുടെ ഭക്ഷണത്തിന് ബഹുമാന സൂചകമായി പറയുന്ന പദം*) ഗോതമ്പ് വാങ്ങി കൊണ്ടുവന്നിട്ടു വേണം. ഇവിടെ ഒട്ടും തന്നെ ഇല്ലെന്നാണ് കുശിനിക്കാരൻ പറഞ്ഞിട്ടുള്ളത് എന്ന മറുപടി കേട്ട് *ആ മൂന്ന് രൂപ ആ കുട്ടിയ്ക്ക് കൊടുക്കൂ, ഇന്നു നിങ്ങളൊക്കെ കഴിയ്ക്കുന്ന ചോറ് തന്നെ എനിയ്ക്കും മതി, ഗോതമ്പില്ലാഞ്ഞാൽ ഞാൻ മരിയ്ക്കുകയൊന്നുമില്ല* എന്നു കല്പിച്ചു. ഒരു പ്രമേഹരോഗിയായ തിരുമേനി നാലഞ്ചു വഷങ്ങളായി അരിഭക്ഷണം വർജ്ജിച്ചിരിക്കയായിരുന്നു. ശെമ്മാശ്ശൻ ഉടൻ തന്നെ രൂപയെടുത്തു ആ ബാലന് കൊടുത്തു. കിട്ടിയ രൂപ വാങ്ങി തല കുനിച്ചാദരിച്ച ബലനോട് പഠിച്ച് മിടുക്കനാകൂ എന്നും കല്പിച്ചു. ധനസമൃദ്ധിയിൽ നിന്നു വാരിക്കോരി ഭണ്ഡാരത്തിൽ ചൊരിഞ്ഞ ധനവന്മാരുടെ നേരെ കണ്ണടച്ചു, തനിക്കുള്ളതു മുഴുവനും കൊടുത്ത വിധവയെ വാഴ്ത്തിപുകഴ്ത്തിയ മശിഹായുടെ ഒരു യഥാർത്ഥ പ്രതിപുരുഷൻ. സഭവക എസ്റ്റേറ്റിലെ പ്രധാന ധനാഗമമാർഗ്ഗമായ നാളികേരത്തിന്റെ വിലയിടിവു മൂലം ദാരിദ്ര്യത്തിന്റെ നെല്ലിപ്പടി കണ്ട ഒരു കാലഘട്ടമായിരുന്നു അത്.[125]

മറ്റൊരു സംഭവം മാതൃഭൂമി പത്രത്തിന്റെ മാനേജരായിരുന്ന എഴുപത് തികഞ്ഞ ശ്രീ. നാഴിയത്ത് കൃഷ്ണൻ നായരെകുറിച്ചുള്ളതാണ്. കുന്നംകുളത്തിനടുത്ത് വന്നേരിയാണ് ഇദ്ദേഹത്തിന്റെ ജന്മദേശം. പ്രാഥമിക വിദ്യാഭ്യാസം തൊഴിയൂര് പള്ളിപ്പടിലുള്ള പള്ളിവക കോറണേഷൻ മെമ്മോറിയൽ പ്രൈമറി സ്കൂളിലായിരുന്നു. 1912–ൽ ഈ പള്ളിക്കൂടത്തിൽ നടന്ന ഒരു പൊതു സമ്മേളനത്തിൽ ഏവരുടേയും പ്രശംസയാർജ്ജിക്കത്തക്കവണ്ണം മംഗള ശ്ലോകം ചൊല്ലിയത് ബാലനായ കൃഷ്ണൻ

125. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-88;

നായരായിരുന്നു. പള്ളിക്കൂടത്തിന്റെ മേനേജർ കൂടിയായിരുന്ന അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത കൃഷ്ണൻ നായരെ വിളിച്ചു വീട്ടുകാര്യങ്ങൾ ചോദിച്ചറിഞ്ഞു. അക്കാലത്ത് സാമ്പത്തികമായി ക്ലേശങ്ങൾ അനുഭവിച്ചു കൊണ്ടിരുന്ന ആ കുടുംബത്തോട് അനുതാപം തോന്നിയ തിരുമേനി കൂടെക്കൂടെ ബാലനെ വിളിച്ചു ശ്ലോകങ്ങൾ ചൊല്ലിക്കുകയും മധുര പലഹാരങ്ങൾ നല്കുകയും പതിവായിരുന്നു. നാലാം തരത്തിലെ പബ്ളിക്ക് പരീക്ഷയിൽ സ്തുത്യർഹമായ വിജയം കരസ്ഥമാക്കിയ കൃഷ്ണൻ നായർക്ക് സ്കൂൾ വിടുതൽ സർട്ടിഫിക്കറ്റ് ലഭിയ്ക്കയുണ്ടായില്ല. തുടർച്ചയായി മൂന്ന്കൊല്ലം ഒരേ പള്ളിക്കൂടത്തിൽ പഠിച്ചെങ്കിലെ അക്കാലത്ത് ഇതു ലഭിക്കുമായിരുന്നുള്ളൂ. തുടർന്നുള്ള ഫീസ് കൊടുത്തു പഠിയ്ക്കുവാൻ നിവർത്തിയില്ലാത്തതിനാൽ കൃഷ്ണൻ നായരുടെ രക്ഷകർത്താക്കൾ ഇക്കാര്യം ഗൗനിച്ചതേയില്ല. തിരുമേനി ഈ വസ്തുതയറിഞ്ഞു കൃഷ്ണൻനായരുടെ സ്വഭാവവും ബുദ്ധിസാമർത്ഥ്യവും കാണിച്ച് ഒരു കത്തും പ്രവേശനഫീസും ഹെഡ്മാസ്റ്റർ വശം കുന്നംകുളം ഹൈസ്കൂൾ ഹെഡ്മാസ്റ്ററായ ശ്രീ. സി.വി. സുബ്രഹ്മണ്യയ്യർക്ക് കൊടുത്തയച്ചു. സർട്ടിഫിക്കറ്റില്ലാതെ വരുന്ന വിദ്യാർത്ഥികളെ പ്രത്യേകം പരീക്ഷ നടത്തി അവരർഹിക്കുന്ന ക്ലാസ്സിൽ ചേക്കുവാൻ അക്കാലത്തും അനുവാദമുണ്ടായിരുന്നു. സുബ്രഹ്മണ്യയ്യർ തന്നെ കൃഷ്ണൻ നായരോട് ചില ചോദ്യങ്ങൾ ചോദിച്ചു. സന്തുഷ്ടനായ ഹെഡ്മാസ്റ്റർ അദ്ദേഹത്തെ അഞ്ചാം തരത്തിൽ ചേർക്കുവാൻ കത്ത് കൊടുത്തു. പഠിപ്പിൽ സമർത്ഥനായ കൃഷ്ണൻ നായർക്ക് പ്രഗത്ഭനായ ഹെഡ്മാസ്റ്ററുടെ പ്രീതി സമ്പാദിക്കുവാൻ അധികനാൾ വേണ്ടിവന്നില്ല. ഹൈസ്കൂൾ വിദ്യാഭ്യാസത്തിനാവശ്യമായ സർവ്വ ചിലവുകളും അഭിവന്ദ്യ തിരുമേനി തന്നെയാണ് വഹിച്ചത്. ഇക്കാര്യങ്ങളത്രയും ശ്രീമാൻ കൃഷ്ണൻ നായരുടെ വാക്കുകൾ തന്നെയാണു. കൃഷ്ണൻ നായർ ഇന്നും ആ തിരുമേനിയെ മറന്നിട്ടില്ല. അല്പമായിട്ടെങ്കിലും ആ കടം വീട്ടുവാൻ അദ്ദേഹത്തിന്നൊരവസരം ലഭിക്കയുണ്ടായി. 1952-ൽ അദ്ദേഹം പഠിച്ച പ്രാഥമിക പള്ളിക്കൂടം ഹൈസ്കൂളാക്കി ഉയർത്തിയെന്ന സന്തോഷവാർത്ത അറിഞ്ഞയുടൻ ഒരു വിദ്യാർത്ഥിയ്ക്കു 8, 9, 10 ഈ മൂന്നുതരങ്ങളിലെ വിദ്യാഭ്യാസ ചിലവിനു മതിയായ ഒരു തുക (Merit cum poor Scholarship) അയച്ചു തരികയുണ്ടായി. ഈ സ്കോളർഷിപ്പിന്നർഹനായ സി.പി. ജോർജ്ജ് ബേംഗ്ളൂരിൽ ഭാരത ഇലക്ട്രോണിക്സിൽ ആണ് ജോലി ചെയ്യുന്നത്.

വൈദീക വിദ്യാഭ്യാസത്തിലും തിരുമേനി അതിരറ്റ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. സഭയുടെ പുരോഗതിക്ക് വിദ്യാഭ്യാസമുള്ള പട്ടക്കാർ

ആവശ്യമാണെന്ന് മനസ്സിലാക്കിയ തിരുമേനി ചിലരെ Cambridge National Institute–ലേക്കും മറെറാരു ശെമ്മാശനെ സെറാമ്പൂർ വൈദീക കോളേജിലേയ്ക്കും അയയ്ക്കുകയുണ്ടായി. പട്ടക്കാർക്ക് ശമ്പളം കൊടുക്കുവാൻ കഴിവില്ലാത്ത ഇടവകകളിലെ വികാരിമാരെ സഭവക പള്ളിക്കൂടങ്ങളിൽ ജോലിയെടുത്ത് ശമ്പളം വാങ്ങുന്നതിന്നു അനുവദിച്ചിരുന്നു. സംസ്കാര സമ്പന്നനും ദീർഘവീക്ഷണവുമുള്ളവനായ തിരുമേനിക്കും ഈ സഭയുടെ അഭിവൃദ്ധിക്കായി ത്യാഗങ്ങൾ അനുഭവിക്കേണ്ടതായും സഭയുടെ ചില വസ്തുക്കൾ അന്യാധീനപ്പെടുത്തേണ്ടതായും വന്നിട്ടുണ്ട്. എങ്കിലും അദ്ദേഹം പടുത്തുയർത്തിയ സ്ഥാപനങ്ങൾ നഷ്ടപ്പെട്ട വസ്തുക്കളുടെ എത്രയോ ഇരട്ടി വിലപിടിപ്പുള്ളവയാണ് എന്നുള്ളത് മനസ്സിലാക്കിയിരിക്കേണ്ട ഒന്നാണ്.

ആത്മീയ ശുശ്രൂഷയിലും പ്രാത്ഥനയിലും അദ്ദേഹത്തിനുണ്ടായിരുന്ന നിഷ്ഠ ഇവിടെ എടുത്തു പറയാതിരിക്കാൻ വയ്യ. അലാറത്തിന്റെ ആവശ്യമില്ലാതെ തന്നെ പ്രഭാതനമസ്കാരത്തിനായി കൃത്യം നാല് മണിക്ക് അദ്ദേഹം എഴുന്നേൽക്കും. ആറ് മണിയോടുകൂടി മാത്രമേ പ്രാർത്ഥന അവസാനിക്കയുള്ളൂ. പിന്നീട് ഏഴ് മണിവരെ ധ്യാനത്തിന്നുള്ള സമയമാണ്. സുറിയാനിയിലുള്ള മസമുറയാണ് (*സങ്കീർത്തനം*) അതിനുപയോഗിച്ചിരുന്നതു. തിരുമേനിയുടെ ജന്മദിനം ചിങ്ങം 15–ാം തിയ്യതിയാണ് (*പതിനഞ്ചു നോമ്പ് അവസാനിയ്ക്കുന്ന ദിവസം*). ആ 15 ദിവസവും അദ്ദേഹം വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുക പതിവായിരുന്നു. പറയത്തക്ക വിദ്യാഭ്യാസമൊന്നും അദ്ദേഹത്തിനും ഇല്ലായിരുന്നുവെങ്കിലും ഭരണകാര്യങ്ങളിലും റിക്കാർഡുകൾ സൂക്ഷിക്കുന്ന കാര്യത്തിലും അദ്ദേഹത്തിനുണ്ടായിരുന്ന പ്രാപ്തി ഏവരേയും അതിശയിപ്പിക്കുന്നതായിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്ത് അയച്ച കത്തുകളുടേയും പള്ളികൾക്ക് അയച്ച കല്പനകളുടേയും എഴുതി കൊടുത്ത ആധാരങ്ങളുടേയും പകർപ്പുകൾ അടങ്ങിയ പുസ്തകങ്ങളും പള്ളിവക വസ്തുക്കൾ ഓരോന്നിന്റെയും സർട്ടിഫൈ ചെയ്ത പ്ലാനുകളും വിശിഷ്ടാതിഥികൾ തിരുമേനിയെ സന്ദർശിക്കുന്ന അവസരങ്ങളിൽ അവരുടെ അഭിപ്രായങ്ങൾ സ്വന്തം കൈപ്പടയിൽ രേഖപ്പെടുത്തിയിട്ടുള്ള വിസിറ്റേഴ്സ് ബുക്കും ഇവിടെ ഉണ്ടായിരുന്നു. ഒരു പരിചയസമ്പനനായ ഓഫീസറെപ്പോലെ സന്ദേശകരെ സ്വീകരിക്കുന്നതിൽ പ്രത്യേക സമയങ്ങളുണ്ടായിരുന്നു. പ്രഗത്ഭനും സഭയുടെ പുരോഗമന പ്രവർത്തനങ്ങളിൽ സദാസമയവും വ്യാപൃതനുമായിരുന്ന തിരുമേനിയ്ക്ക് ശാരീരികമായി ചില അസ്വാസ്ഥ്യങ്ങളും അനുഭവിക്കേണ്ടി വന്നിട്ടുണ്ട്. വാത രോഗത്തിന്റെ പീഢയാൽ കൈവിരലുകളിൽ

ചിലത് യഥേഷ്ടം മടക്കുവാൻ കഴിഞ്ഞിരുന്നില്ല. കൂടാതെ തന്റെ 51-ാം വയസ്സിൽ കുറച്ചു മാസങ്ങൾ അതിവേദന അനുഭവിച്ചുകൊണ്ട് കഴിച്ചു കൂട്ടേണ്ടതായും വന്നു ചേർന്നിട്ടുണ്ട്.



പൗലോസ് മാർ അത്താനാസിയോസ്, ടൈറ്റസ് രണ്ടാമൻ മാർത്തോമ, ഗീവർഗ്ഗീസ് മാർ കൂറിലോസ് (പുലിക്കോട്ടിൽ), എബ്രഹാം മാർത്തോമ. - 1917.

മിക്ക ദിവസവും വൈകുന്നേരം കുതിര വണ്ടിയിൽ സവാരി ചെയ്യുന്നത് അദ്ദേഹത്തിന്റെ പതിവായിരുന്നു. ഒരു ദിവസം നിർഭാഗ്യവശാൽ വണ്ടി മറിഞ്ഞു. അദ്ദേഹം റോഡരികിലുള്ള വയലിലേക്ക് വീണു. ഇതിനെത്തുടർന്ന് ഇടത്തെ പാദത്തിനും വേദന അനുഭവപ്പെടുകയും ക്രമേണ പഴുപ്പ് തുടങ്ങുകയും ഒടുവിൽ ഒരു ശസ്ത്രക്രിയക്കു തന്നെ വിധേയനാകേണ്ടി വരികയും ചെയ്തു. പഴുപ്പ് ക്രമാതീതമായി വർധിച്ചതിനാൽ കാൽമുട്ടിനു താഴെ മുറിച്ചു കളയണമെന്നാണ് ഡോക്ടർമാർ അഭിപ്രായപ്പെട്ടത്. പക്ഷേ അദ്ദേഹം അതിനു ഒട്ടും തന്നെ അനുകൂലിച്ചില്ല. ഒരു കാൽ മാത്രമുള്ളവനായി ജീവിക്കുന്നതിനേക്കാൾ മരിച്ചുപോകുന്നതാണ് നല്ലതെന്നും അദ്ദേഹം ദൃഢമായി പറഞ്ഞു. പിന്നിട്ട് കൊച്ചി ഡർബാർ ഫിസിഷ്യൻ ജർമ്മൻകാരനായ ഡോ. കൂംസിനെ വരുത്തി അരമനയിൽ വെച്ചുതന്നെ ശസ്ത്രക്രിയ നടത്തി. കാലിന്റെ അടിയിൽ എട്ട് ഇഞ്ചോളം നീളത്തിൽ കീറേണ്ടതായിരുന്നു. കാലിനടിയിലുള്ള സ്റ്റിച്ചു പഴയ പുസ്തകം തുന്നിക്കെട്ടിയ പോലെ അദ്ദേഹത്തിന്റെ മരണം വരെയും തെളി

ഞ്ഞു കാണാമായിരുന്നു. പഴുപ്പ് ക്രമാതീതമായി വർദ്ധിച്ച് തിരുമേനിയുടെ ജീവൻ തന്നെയും അപകടത്തിലെത്തിയ ആ ദുർഘടസന്ധിയെ തരണം ചെയ്തതിൽ സന്തോഷിച്ച ഇടവകാംഗങ്ങൾ അദ്ദേഹത്തെ ഇടവകപള്ളികളിലേക്ക് വലിയ ആഘോഷത്തോടെയാണ് എതിരേറ്റ് കൊണ്ടുപോയത്. ഒരു ക്രാന്തദശിയും കൂടിയായ തിരുമേനിയുടെ അടുത്ത ശ്രമമെന്നത് ഒരു സഹായ മെത്രാനെ വാഴിക്കുകയെന്ന തിനായിരുന്നു.[126]



H.G PAULOSE MAR ATHANASIUS
SUFFRAGAN METROPOLITAN
ALATHOOR PANAKKAL (1917-1927)

126. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-92;

### അദ്ധ്യായം 12

# പൗലൂസ് മാർ അത്താനാസിയോസ് സഫ്രഗൻ മെത്രാപ്പോലീത്ത (1917–1927)

### (ആലത്തൂര് ചെറിയ തിരുമേനി)

സ്ഥാനാർത്ഥികളായി രണ്ടു പേരുണ്ടായിരുന്നുവെങ്കിലും മെത്രാപ്പോലീത്താ ഇഷ്ടപ്പെട്ടതു പനക്കൽ വറിയത് മകൻ പൗലൂസ് കത്തനാരെയായിരുന്നു. ഇതിനു തക്കതായ കാരണമുണ്ടായിരുന്നു. ഇദ്ദേഹം ശാന്തനും ദൈവഭക്തനുമായിരുന്നു, കൂടാതെ Cambridge National Institute-ൽ നിന്ന് വേദശാസ്ത്രത്തിൽ ജ്ഞാനം നേടുകയും ചെയ്തിട്ടുള്ളതുകൊണ്ട് വിദ്യാസമ്പന്നനായ ഒരു വ്യക്തി സഭയുടെ നേതൃത്വത്തിലേക്ക് ഉയരട്ടെ എന്നതുകൊണ്ടുമായിരിക്കാം. 1907-ൽ തന്നെ ഇദ്ദേഹത്തിനു റമ്പാൻ സ്ഥാനം നൽകിയിരുന്നു. 1917 ഡിസംബർ 9-ന്, 1093 വൃശ്ചികം 24-ാം തിയ്യതി പൗലൂസ് റമ്പാനെ അത്താനാസിയോസ് എന്ന സ്ഥാനനാമത്തിൽ സഫ്രഗൻ മെത്രാപ്പോലീത്തയായി അഭിഷേകം ചെയ്തു. സ്ഥാനമേറ്റ ശേഷം മെത്രാപ്പോലീത്തായുടെ ആജ്ഞാനുസാരം പള്ളികൾ കൂദാശ ചെയ്യുകയും പട്ടംകൊട ശുശ്രൂഷ നടത്തുകയും ചെയ്തിരുന്നു എന്നാൽ സഭയെ സംബന്ധിച്ചിടത്തോളം സഫ്രഗൻ തിരുമനസ്സിലെ സേവനം അധികകാലം അനുഭവിക്കുവാൻ ഭാഗ്യമുണ്ടായില്ല. അദ്ദേഹത്തിന്റെ അന്ത്യം കേവലം ആകസ്മികമായിരുന്നു. 1927-മേയ് മാസത്തിന്റെ ആരംഭത്തോടുകൂടി അല്പല്പമായ അസുഖമൊക്കെ*(ആസ്തമ)* അനുഭവപ്പെട്ടു തുടങ്ങി. ഭദ്രാസനപ്പള്ളിയിൽ പെരുന്നാൾ കഴിഞ്ഞ ദിവസം രാത്രി പത്തു മണിക്ക് പെട്ടെന്ന് അസുഖം മൂർഛിക്കുകയാണ് ഉണ്ടായത്. ഉടൻ തന്നെ മാർ കൂറിലോസ് മെത്രാപോലീത്താ അത്താനാസിയോസ് തിരുമേനിയുടെ മുറിയിലെത്തി. ആ സമയം സംസാരിക്കുവാൻ പോലും കഴിയാതെ കട്ടിലിൽ നിന്നു കസേരയിലേക്കും, കസേരയിൽ നിന്നും കട്ടിലിലേയ്ക്കും മാറി മാറി ഇരിക്കുന്ന അദ്ദേഹത്തെയാണ് കണ്ടത്. മാർ കൂറിലോസ് മെത്രാപ്പോലീത്തായെ കണ്ടയുടൻ തനിക്ക് കന്തില ശുശ്രൂഷ നടത്തണമെന്ന് ആംഗ്യം കാട്ടി ആവശ്യപ്പെട്ടു. സഭയെ തന്റെ പിൻഗാമിയെ ഏൽപിച്ച് അന്ത്യവിശ്രമം കൊള്ളുവാൻ ആഗ്രഹിച്ചിരുന്ന മെത്രാപ്പോലീത്താ ഈ സന്ദർഭത്തിൽ കണ്ണുനീർ പൊഴിച്ചു നില്ക്കുന്നതിനല്ലാതെ ശുശ്രൂഷയുടെ ആരംഭമായി *ശുബ്ഹോ..* എന്നു ചൊല്ലുവാൻ പോലും കഴിയാതെ, പ്രാർത്ഥന ആരംഭിക്കുവാൻ മറ്റു പട്ടക്കാരോടു ആജ്ഞാപിക്കു

കയാണുണ്ടായത്. അർദ്ധരാത്രിയോടു കൂടി കേട്ടപ്പടി കുരിയാക്കോസ് അച്ചന്റെ (*പിന്നീട് കുരിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത*) മാർവ്വിൽ ചാരിയിരുന്ന് അന്ത്യശ്വാസം വലിച്ചു. പിറ്റേന്നാൾ അഞ്ചുമണിയോടുകൂടി തന്റെ പൂർവ്വികനും കുടുംബാംഗവുമായിരുന്ന ആലത്തൂര് വലിയ തിരുമേനിയെ അടക്കിയ കല്ലറയിൽ തന്നെ അദ്ദേഹത്തെ അടക്കുകയും ചെയ്തു.[127]

ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത ഒന്നിലധികം പ്രാവശ്യം മാർത്തോമ സഭയിലെ സ്ഥാനാഭിഷേക ശുശ്രൂഷകളിൽ സംബന്ധിച്ചിട്ടുണ്ട്. ഒന്നാമതായി തന്റെ മുൻഗാമിയായിരുന്ന യൗസേഫ് മാർ അത്താനാസിയോസ് ഒന്നിച്ചു ദത്തോസ് അച്ചനെ തീത്തൂസ് മാർത്തോമ എന്ന പേരിൽ കോട്ടയം ചെറിയ പള്ളിയിൽ വെച്ച് 1893-ൽ വാഴിച്ചു. വളരയധികം പ്രതിബന്ധങ്ങളും എതിർപ്പുകളും സധൈര്യം അഭിമുഖീകരിച്ചു കൊണ്ടാണ് ഈ സ്ഥാനാരോഹണം നിർവഹിച്ചത്. രണ്ടാമതായി 1074 വൃശ്ചികം 20-ാം തിയ്യതി മാരാമൺ പള്ളിയിൽ വെച്ചു പാലക്കുന്നത്തു തീത്തൂസ് കശ്ശീശയെ റമ്പാനായി വാഴിക്കുകയും തിത്തൂസ് ഒന്നാമനോടുകൂടി 1074 വൃശ്ചികം 25-ാം തിയ്യതി പുത്തൻകാവ് പഴയ പള്ളിയിൽ വെച്ച് എപ്പിസ്കോപ്പയായി *(തീത്തൂസ് ദ്വിതീയൻ)* അഭിഷേകം ചെയ്കയും ചെയ്തു. 1917- ൽ *(1093 ധനു 10-ാം തിയ്യതി ഞായറാഴ്ച)* മാർത്തോമ സഭയിലെ ദിവ്യശ്രീ എ.എൻ ഏബ്രഹാം കശീശ്ശയെ റമ്പാനായും 14-ാം തിയ്യതി വ്യാഴാഴ്ച മെത്രാനായും വാഴിച്ചു. ഇതിനും പുറമെ മാർത്തോമ സെമ്മനാരിയുടേയും തീത്തൂസ് മെത്രാപ്പോലീത്തായുടെ സ്ഥാനാഭിഷേകത്തിന്റെയും ഏകോപിച്ചുള്ള രജതജൂബിലി 1099 വൃശ്ചികം 26-ാം തിയ്യതി കോട്ടയത്തുവെച്ചു ആഘോഷിച്ച അവസരത്തിലും, തൊഴിയൂരെ മാർ കൂറിലോസ് സംബന്ധിക്കുകയുണ്ടായി. ഇത് സംബന്ധിച്ച് മെത്രാപ്പോലീത്ത തൊഴിയൂരിൽ നിന്നും തലേദിവസം തന്നെ കോട്ടയത്തെ പഴയ സെന്റ് തോമസ് പള്ളിയിൽ എത്തി. പിറ്റേദിവസം തിത്തൂസ് മെത്രാപ്പോലീത്താ സെന്റ് തോമസ് പള്ളിയിലും തൊഴിയൂരെ മാർ കൂറീലോസ് മെത്രാപ്പോലീത്ത യെരുശലേം പള്ളിയിലും വിശുദ്ധ കുർബ്ബാന ചൊല്ലുകയും സ്തോത്രശുശ്രൂഷ നടത്തുകയും ചെയ്തു.[128] പിന്നീട് പഴയ ചന്തപ്പള്ളിയിൽ നിന്നും മാർത്തോമ സെമ്മനാരിയിലേക്കുള്ള വർണ്ണ ശബളമായ എതിരേല്പിൽ രണ്ടു കുതിരകളെ പൂട്ടിയ

127. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-94;

128. മർത്തോമ സഭാ ചരിത്രം, Part-III, Page - 37,39;

വണ്ടിയിൽ ജൂബിലേറിയൻ തിരുമേനിയോടും അബ്രഹാം മാർത്തോമാ എപ്പിസ്കോപ്പയോടും കൂടി മാർ കൂറിലോസ് തിരുമേനിയും ആസനസ്ഥ നായിരുന്നു. ഡോ. ഗിൽ അവർകളുടെ അദ്ധ്യക്ഷതയിൽ നടന്ന പൊതു സമ്മേളനത്തിലും തിരുമേനി സംബന്ധിക്കുകയുണ്ടായി. 1929 അക്കാല ത്തെ തിരുവിതാംകൂർ വിദ്യാഭ്യാസ ഡയരക്ടർ ഗീവർഗീസ് മാർ ദീവന്നാ സിയോസിനെ ആക്ഷേപിച്ച് സംസാരിച്ചതിൽ പ്രതിഷേധിച്ചു കോട്ടയ ത്തു ചേർന്ന പ്രതിഷേധ മഹായോഗത്തിൽ തൊഴിയൂരെ ഗീവറുഗീസ് മാർ കൂറിലോസ് അദ്ധ്യക്ഷത വഹിക്കുകയും യോഗാനന്തരം മാർ ദിവ ന്നാസിയോസിന്റെ അതിഥിയായി പഴയ സെമ്മനാരിയിൽ താമസിക്കുക യുമുണ്ടായി. ഗീവറുഗീസ് മാർ കൂറിലോസ് 1935 ഏപ്രിൽ 21-ാം തിയ്യതി ശനിയാഴ്ച രാവിലെ ഏഴു മണിക്കു തന്റെ 69-ാമത്തെ വയസ്സിൽ ഹൃദയ സ്തംഭനം മൂലം നിര്യാതനായി. തിരുമേനി മാർത്തോമ സഭയിലേയ്ക്ക് വാഴിച്ചു കൊടുത്ത തീത്തൂസ് മാർത്തോമ ദ്വിതീയൻ മെത്രാപ്പോലീത്ത കമ്പി സന്ദേശം ലഭിച്ചയുടൻ അവിടെ എത്തിച്ചേർന്നു. കബറടക്ക ശുശ്രൂ ഷ യഥാവിധി നിർവ്വഹിച്ചു.[129]



ഗീവർഗ്ഗീസ് മാർ കൂറിലോസ് (പുലിക്കോട്ടിൽ) മെത്രാപ്പോലീത്തയും,
പൗലോസ് മാർ അത്താനാസിയോസ് സഫ്രഗൻ മെത്രാപ്പോലീത്തയും,
അന്നത്തെ വൈദീകരും.

129. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-95;



**H.G KURIAKOSE MAR KOORILOSE KUTHOOR(1935-1947)**

## അദ്ധ്യായം 13

# കുരിയാക്കോസ് മാർ കൂറിലോസ് (1935–1947)

## (കൂത്തൂര് തിരുമേനി)

ഇദ്ദേഹത്തിന്റെ മുൻഗാമിയായിരുന്ന ഗീവർഗ്ഗീസ് മാർ കൂറിലോസിന്റെ കബറടക്ക ശുശ്രൂഷ നടത്തിയ തീത്തൂസ് ദ്വിതീയൻ മാർത്തോമ മെത്രാപ്പോലീത്താ, ഭരണകാര്യങ്ങൾ താല്കാലികമായി ഒരു കമ്മിറ്റിയെ ഏല്പിച്ചു കൊടുത്ത ശേഷം അധികം താമസിയാതെ തന്നെ ഞാൻ തിരിച്ചു വരുന്നതാണെന്നു പറഞ്ഞു മടങ്ങി. കമ്മറ്റിയുടെ പ്രസിഡണ്ട് എന്ന നിലയിലും അഡ്മിനിസ്റ്റേറ്റർ എന്ന നിലയിലും പ്രവർത്തിയ്ക്കുന്നതിന് അന്നത്തെ പട്ടക്കാരിൽ സീനിയറായ ദിവ്യശ്രീ കെ.എം. കുരിയാക്കോസ് കശ്ശീശ്ശയെ അധികാരപ്പെടുത്തുകയും ചെയ്തു. അധികം താമസിയാതെ തന്നെ തീത്തൂസ് ദ്വിതീയൻ അഞ്ഞൂരിലേക്ക് വീണ്ടും എത്തി മെത്രാപ്പോലീത്ത സ്ഥാനത്തിലേക് തിരഞ്ഞെടുപ്പു നടത്തുവാൻ ഇടവകപ്പള്ളികൾക്കു കല്പനയിച്ചു. നിശ്ചിത ദിവസം *(ഒരു ഞായറാഴ്ച)* പള്ളി പ്രതിപുരുഷന്മാർ ഭദ്രാസന പള്ളിയിൽ യോഗം ചേർന്നു. സ്ഥാനാർത്ഥികളായി രണ്ടുപേരാണ് ഉണ്ടായിരുന്നത്. ദിവ്യശ്രീ കെ.എം. കുരിയാക്കോസ് കശ്ശീശ്ശയും, ദിവ്യശ്രീ സി.ജെ. വർഗ്ഗീസ് കശീശ്ശയുമായിരുന്നു. യോഗത്തിൽ വോട്ടെടുപ്പ് നടത്തേണ്ടിവരും എന്നുതന്നെ പലർക്കും തോന്നിയെങ്കിലും ദൈവം അവിടെ അതിശയമായി പ്രവർത്തിക്കുകയാണുണ്ടായതു. പള്ളിയ്കത്ത് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ യോഗമാരംഭിച്ചു. മുഖവുരയായി മാർത്തോമ സഭയും, മലബാർ സ്വതന്ത്ര സുറിയാനി സഭയും തമ്മിലുള്ള വേഴ്ചയും, സ്ഥാനാഭിഷേക കർമ്മങ്ങളിലുണ്ടായിട്ടുള്ള സഹകരണവും പരാമർശ്ശിച്ച് സംസാരിച്ചു. പ്രത്യേകാൽ തിരുമനസ്സിലെ മുൻഗാമിയായിരുന്ന തീത്തൂസ് ഒന്നാമന്റെ സ്ഥാനാഭിഷേകത്തിന് ശക്തിയായ എതിർപ്പുണ്ടായിരുന്നിട്ടും അവയൊന്നും വകവെയ്ക്കാതെ കോട്ടയത്തെത്തി തൊഴിയുരെ തിരുമേനിമാർ സ്ഥാനാഭിഷേക ശുശ്രൂഷ നടത്തിയതും അദ്ദേഹം നന്ദിപൂർവം അനുസ്മരിച്ചു, എന്നു തന്നെയല്ല തൊഴിയൂര് ഒരു മെത്രാപ്പോലീത്തയെ വാഴിയ്ക്കുവാൻ താൻ കടപ്പെട്ടവനാണെന്നും ആയതിനു യാതൊരുതരത്തിലുള്ള കാലതാമസവും ഉണ്ടാകരുത് എന്നും അദ്ദേഹം പ്രസ്താവിച്ചു.[130] ആയതിനാൽ ആരെയാണ്

130. മലബാർ സ്വതന്ത്ര സുറിയാനി സഭ - കെ.സി വർഗീസ്, പുറം-96;

തെരഞ്ഞെടുക്കേണ്ടത് എന്ന ഇടവകാംഗങ്ങളുടെ ഹിതമറിയുന്നതിനും ആവശ്യപ്പെട്ടു. അല്പസമയം എല്ലാവരും മൗനമായിരുന്നു. ഈ മൗന ത്തെ ആദ്യം ഭഞ്ജിച്ചത് ചാലിശ്ശേരി ഇടവകയിൽ നിന്നുള്ള ശ്രീ. സി.പി. ചുമ്മാരായിരുന്നു. അദ്ദേഹം എഴുന്നേറ്റ് തിരുമനസ്സുകൊണ്ട് ആർക്ക് മെ ത്രാപ്പോലീത്ത സ്ഥാനം കൊടുക്കുവാൻ ഇഷ്ടപ്പെടുന്നുവോ അതു ഞങ്ങ ൾക്ക് സമ്മതമാണെന്ന് സവിനയം ഉണർത്തിച്ചു. അതിനെത്തുടർന്നു മറ്റി ടവകകളും ഇതേ അഭിപ്രായം തന്നെ പുറപ്പെടുവിച്ചു.[131] ഒടുവിൽ തിരുമ നസ്സ്കൊണ്ട് പ്രാത്ഥനയ്ക്കായ് എഴുന്നേറ്റു. പ്രാർത്ഥനാനന്തരം കണ്ണുനീ രോടെ ഇപ്രകാരം കല്പിച്ചു. '*പ്രായം കൂടിയത് കുരിയാക്കോസ് അച്ചനാ ണല്ലോ (ഉദ്ദേശം 52 വയസ്സ്) വർഗ്ഗീസ് അച്ചനു (ഉദ്ദേശം 28 വയസ്സ്) ഒരവ സരം ഉണ്ടായികൂടെന്നില്ലല്ലോ. അതുകൊണ്ട് കുരിയാക്കോസ് അച്ചനെ മെത്രാപ്പോലീത്തയായി വാഴിക്കുവാൻ ഞാൻ തീരുമാനിച്ചിരിക്കുന്നു*'. തിരുമനസ്സിന്റെ തീരുമാനത്തിൽ എല്ലാവരും സന്തുഷ്ടി പ്രകടിപ്പിച്ചു. അ ദ്ദേഹം പ്രവചിച്ചത് പോലെതന്നെ, കുരിയാക്കോസ് മാർ കൂറിലോസ് മെ ത്രാപ്പോലീത്തായുടെ കാലശേഷം സി.ജെ.വർഗ്ഗീസ് കശീശ്ശ 1948-ൽ മെത്രാനായി വാഴിക്കപ്പെട്ടു.[132]

കുരിയാക്കോസ് കശീശ്ശ തൊഴിയൂരിൽ നിന്നും രണ്ട് മൈൽ തെക്ക് കോട്ടപ്പടിയിൽ കൂത്തുരെ മാത്തു എന്നവരുടെ രണ്ടാമത്തെ പുത്ര നാണ്. ഇദ്ദേഹം മുൻപ് തൊഴിയൂര് വാണിട്ടുള്ള (*ചേപ്പാട്ടെ മാർ ദിവന്നാ സിയോസിനാൽ വാഴിയ്ക്കപ്പെട്ട*) ഗീവർഗ്ഗീസ് മാർ കൂറീലോസ് മെത്രാപ്പോ ലീത്തായുടെ കുടുംബാംഗവുമാണ്. ഇദ്ദേഹം സുറിയാനി ഭാഷയിൽ പണ്ഡിതനായിരുന്നു. കൊല്ലവർഷം 1111 ചിങ്ങം 20-ാം തിയതി തീത്തൂസ് ദ്വിതീയൻ മാർത്തോമ മെത്രാപ്പോലീത്തയും സഫ്രഗൻ എബ്രഹാം മാർ ത്തോമ മെത്രാപ്പോലീത്തയും കൂടി കുരിയാക്കോസ് കശ്ശീശ്ശായ്ക്ക് റ മ്പാൻ സ്ഥാനവും 23-ാം തിയതി ഞായറാഴ്ച മാർ കുറിലോസ് എന്ന അഭിധാനത്തിൽ മെത്രാപ്പോലീത്ത സ്ഥാനവും നൽകി. സ്ഥാനാഭിഷേക ശുശ്രൂഷ പള്ളിയകത്ത് വെച്ച് നടത്തുന്ന പതിവാണെങ്കിലും ഇദംപ്രഥമ മായി എല്ലാവർക്കും സൗകര്യപൂർവ്വം സംബന്ധിയ്ക്കുന്നതിനു വേണ്ടി ഭദ്രാസനപ്പള്ളിയുടെ പടിഞ്ഞാറ് ഭാഗത്ത് പ്രത്യേകം തയ്യാറാക്കിയ മദ്ബ ഹായിൽ വെച്ചാണ് നടത്തിയത്. സ്ഥാനാഭിഷേക ശുശ്രൂഷയിൽ മാർ ത്തോമ സഭയിലേയും മലബാർ സ്വതന്ത്ര സഭയിലേയും നിരവധി വൈ

131. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-96, 97;
132. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-512;

ദികരും, ഇതരസഭാംഗങ്ങളായ ഒരു വലിയ ജനസമൂഹവും സംബന്ധി ച്ചിരുന്നു. സ്ഥാനാഭിഷേക ശുശ്രൂഷയിൽ ഏബ്രഹാം മാർത്തോമ എപ്പി സ്കോപ്പാ തിരുമനസ്സുകൊണ്ട് വചനം പ്രസംഗിച്ചു.

ഇദ്ദേഹവും തന്റെ മുൻഗാമികളെപ്പോലെ ഒരു പുരോഗമനത്തി ന്റെ വക്താവായിരുന്നു. തൊഴിയൂരിന്റെ പരിസരത്തെ സൗകര്യങ്ങൾ മെ ച്ചപ്പെടുത്തുന്നതിന് അദ്ദേഹം തുനിഞ്ഞിറങ്ങി. ചാവക്കാട്ടു നിന്നും വന്ന ഒരു ഉദ്യോഗസ്ഥൻ ഇങ്ങനെ രേഖപ്പെടുത്തിയതായി കാണുന്നു.

"അഞ്ഞൂർ മെത്രാനെ സന്ദർശിക്കാൻ ഏറെക്കാലമായി മാറ്റി വച്ചു കൊണ്ടിരുന്ന അവസരം കിട്ടിയതിൽ എനിക്ക് അതിയായ സന്തോ ഷമുണ്ട്. ജനങ്ങൾ നേരിടുന്ന ചില ബുദ്ധിമുട്ടുകൾ ധരിപ്പിക്കുന്നതിന് അദ്ദേഹത്തിന് ദയയുണ്ടായി. പള്ളിയുടെ തൊട്ടുമുമ്പിലുള്ള ചന്തയിൽ ഒരു പൊതു കിണറും അടുത്ത കൊച്ചി പ്രദേശത്തോട് ചേർന്ന് കിടക്കു ന്ന വൈലത്തൂരിലെ റോഡിനെ വേർതിരിക്കുന്ന തോടിനു കുറുകെ നല്ല ഒരു പാലവും പോലെ പരിഷ്കൃത ജീവിതത്തിനാവശ്യമായ ചില സൗക ര്യങ്ങൾ ഇല്ലാത്തതിന്റെ പ്രയാസം അവർ അനുഭവിക്കുകയായിരുന്നു. ഡിസ്ട്രിക്ട് ബോർഡ് താമസിയാതെ ഈ കുറവുകൾ പരിഹരിക്കുമെന്ന് ഞാനാശിക്കുന്നു."[133] എം. ശ്രേഷ്ഠയുടെ 1936 മാർച്ചിലെ സന്ദർശന വേള യിൽ വീണ്ടും ഇതു ചൂണ്ടിക്കാട്ടി. "തന്റെ ഇടവകക്കാർ അനുഭവിക്കുന്ന ചില ബുദ്ധിമുട്ടുകൾ മെത്രാപ്പോലീത്ത ചൂണ്ടിക്കാട്ടി. വളരെ അത്യാവശ്യ മായ പൊതുകിണർ ഇതുവരെ പണിതിട്ടില്ല. ഏറെ നാളായി അതിനു വേണ്ടി സമ്മർദ്ദം ചെലുത്തിവരികയായിരുന്നു. ഡിസ്ട്രിക്ട് ബോർഡ് ഇതിനുള്ള തടസ്സം കഴിവതും വേഗം നീക്കുമെന്ന് ഞാൻ വിശ്വസിക്കു ന്നു. സംസ്ഥാനാതിർത്തിയിൽ ഒരു പാലം വേണമെന്നത് വേഗം ശ്രദ്ധി ക്കേണ്ട മറ്റൊരാവശ്യമാണ്."[134] പാലക്കാട് സബ്കളക്ടറുടെ നാലു മാസ ത്തിനു ശേഷമുള്ള കുറിപ്പ് മറ്റൊരു പദ്ധതി വെളിവാക്കുന്നു: "നിർദ്ദിഷ്ട കനാലിന്റെ പരിശോധന വേളയിൽ ഇന്ന് ഉച്ചതിരിഞ്ഞ് മെത്രാനെ സന്ദർ ശിക്കാൻ കഴിഞ്ഞു."[135]

കുരിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത ഏററവും ല ളിതവും അനാഡംബരവുമായ ജീവിതമാണ് നയിച്ചിരുന്നത്. ആ ജീവിത

133. Visiters Book of Malabar Independent Syrian Church - 1935
134. Visiters Book of Malabar Independent Syrian Church - 1936 and 1940
135. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-513;

ശൈലിയിൽ അദ്ദേഹം സംതൃപ്തനുമായിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്ത് മുൻപുണ്ടായ ഉല്പന്നങ്ങളുടെ വിലയിടിവ് കാരണം അന്യാധീനപ്പെട്ട ചില വസ്തുക്കൾ വീണ്ടെടുക്കുകയും, മറ്റ് ചിലത് വിറ്റ് ബാദ്ധ്യത ഒഴിവാക്കുകയും ചെയ്തു. കുന്നംകുളത്തിന് വടക്ക് അകതിയൂർ എന്ന ഗ്രാമത്തിൽ ഒരു പള്ളി 1935-ൽ പുതുതായി സ്ഥാപിച്ചതും കുന്നംകുളത്തു ആലത്തൂര് വലിയ തിരുമേനിയുടെ കാലത്ത് നിർമ്മിച്ച ചാപ്പൽ ഇന്നു കാണുന്ന പ്രകാരം ഒരു മനോഹര ദൈവാലയമായി 1940-ൽ പുതുക്കി പണിതതും കുരിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ കാലത്താണ്. കുന്നംകുളം പള്ളി പുതുക്കി പണിയുവാൻ കുന്നംകുളത്തുള്ള ഇതര സഭാംഗങ്ങൾ നല്കിയ ഉദാരമായ സംഭാവനകൾ ഇന്നും നന്ദിപൂർവ്വം സ്മരിക്കുന്നു. പള്ളിപ്പണിയുടെ ചുമതല വഹിച്ച ശ്രീമാൻ ചെറുവത്തൂരെ *(കൊട്ടിളിൽ)* മാത്തു കുരിയാക്കുവിന്റെയും, മേൽനോട്ടം വഹിച്ച ശ്രീമാൻ അയ്പൂര് കോലാടി ഉക്രുവിന്റെയും നിസ്വാർത്ഥമായ സേവനം ഒരു കാലത്തും മറക്കാവതല്ല. 1112 മകരം 3-ാം തിയ്യതി സോദരീ സഭയായ മാർത്തോമ സഭയിലെ ശുചീകരണ പ്രസ്ഥാനത്തിന്റെ ശതവത്സരാഘോഷം പ്രമാണിച്ച് ലോകപ്രസിദ്ധനായ ജോൺ.ആർ. മോട്ടിന്റെ അദ്ധ്യക്ഷതയിൽ കോട്ടയത്തു ചേർന്ന മഹായോഗത്തിലും അതിനോട് അനുബന്ധിച്ച് നടത്തിയ ഏബ്രഹാം മല്പാൻ മെമ്മോറിയൽ ചാപ്പലിന്റെ കൂദാശയിലും കുരിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ സംബന്ധിക്കുകയുണ്ടായി. 1939-ൽ യൂഹാന്നോൻ മാർത്തോമ തിരുമേനിയുടേയും, മത്യൂസ് മാർ അത്താനാസിയോസ് തിരുമേനിയുടേയും സ്ഥാനാഭിഷേക ശുശ്രൂഷകളിലും അദ്ദേഹം സന്നിഹിതനായിരുന്നു. രണ്ടു വർഷത്തോളം രക്തസമ്മർദം മൂലം കിടപ്പിലാവുകയും ഒടുവിൽ അദ്ദേഹത്തിന്റ കാഴ്ച നഷ്ടപ്പെടുകയും ചെയ്ത ശേഷം 1947 ഒക്ടോബർ 15-ാം തിയ്യതി അദ്ദേഹത്തിന്റ 64-ാം വയസ്സിൽ കാലം ചെയ്തു.[136]

## സഭയുടെ ഭരണക്രമത്തിന്റെ രൂപീകരണം.

കാട്ടുമങ്ങാട്ടെ പിതാക്കന്മാരിൽ നിന്നും ലഭിച്ചതും അവരുടെ പിൻഗാമികൾ സമ്പാദിച്ചതുമായ സ്വത്തുക്കൾ അതതു കാലങ്ങളിൽ ഭരണം നടത്തിയിരുന്ന മെത്രാപ്പോലീത്തമാർ ഒരു ജനറൽ വികാരിയോടുകൂടി ക്രയവിക്രയം ചെയ്യുകയും കൈവശം വെച്ച് ആദായമെടുത്ത് അനുഭവിക്കയും ചെയ്തിരുന്ന പതിവാണ് ഉണ്ടായിരുന്നത്. അതിനുദാഹരണമായി തൊഴിയൂരെ ശേഖരണങ്ങളിലുള്ള ചില ആധാരങ്ങളിൽ

136. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-513;

നിന്നും താഴെ പറയുന്നവർ ഒരു കാലത്ത് ഈ സഭയുടെ ജനറൽ വികാരിമാരായിരുന്നു എന്നും കാണാവുന്നതാണ്.[137]

1. ചെമ്മണ്ണൂര് വറിയതു കത്തനാർ
2. വാഴപ്പുള്ളി യാക്കോബ് കത്തനാർ
3. കോലാടി വടക്കൂട്ട് യാക്കോബ് കത്തനാർ
4. മണ്ടുംപാൽ ഗീവർഗീസ് കത്തനാർ
5. ചൊവ്വല്ലൂര് യൗസേഫ് കത്തനാർ
6. കുണ്ടുകുളങ്ങര ഗീവറുഗീസ് കത്തനാർ
7. അയ്യംകുളങ്ങരെ പൗലൂസ് കത്തനാർ
8. ചീരൻ ഇയ്യോബ് കത്തനാര്
9. ചെറുവത്തൂര് മത്തായി കത്തനാർ

അന്നന്നുവാഴുന്ന മെത്രാപ്പോലീത്താ തന്റെ പിൻഗാമിക്ക് ഒരു മരണപത്രമെഴുതുന്ന സമ്പ്രദായവും നിലവിലുണ്ടായിരുന്നു. കാലം ചെയ്തിട്ടുള്ള ഗീവർഗീസ് മാർ കൂറിലോസ് (*കൂത്തൂര് വലിയതിരുമേനി*) യൗസേഫ് മാർ കൂറിലോസ് (*ആലത്തൂരെ വലിയ തിരുമേനി*) യൗസേഫ് മാർ അത്താനാസിയോസ് (*മാളിയേക്കൽ തിരുമേനി*) എന്നീ തിരുമേനിമാർ എഴുതിയ പത്രങ്ങൾ ഇവിടെ കാണുന്നുണ്ട്. എന്നാൽ ഒമ്പതാമത്തെ മെത്രാപ്പോലീത്തയായിരുന്ന പുലിക്കോട്ടിൽ ഗീവർഗ്ഗീസ് മാർ കൂറിലോസിന്റെ (*കരുമാംകുഴി*) കാലത്ത് ജനറൽ വികാരിയായിരുന്ന ചീരൻ ഇയ്യോബ് കത്തനാരുടെ (*22/11/1099-ൽ*) പെട്ടെന്നുണ്ടായ മരണത്തെ തുടർന്നു മെത്രാപ്പോലീത്ത തന്നെ സർവ്വാധികാരിയെന്ന നിലയിൽ സഭാ വസ്തുക്കൾ ക്രയവിക്രയം ചെയ്തു തുടങ്ങി. പ്രജാധിപത്യമനസ്ഥിതി വളർന്നു തുടങ്ങിയ ഈ നൂറ്റാണ്ടിൽ ഈ സർവ്വാധികാര്യം ശരിയല്ലെന്നുള്ളതും അതിനെതിരായി ചില ശബ്ദങ്ങൾ ഉയരുവാനും തുടങ്ങി. എങ്കിലും തിരുമേനിയുടെ മരണത്തോടു കൂടി ആ എതിർപ്പു താല്ക്കാലികമായി കെട്ടടങ്ങി. പിൻഗാമിയായ കുരിയാക്കോസ് മാർ കൂറിലോസും സ്വത്തുക്കളെ സംബന്ധിച്ചിടത്തോളം സർവ്വാധികാരിയായിത്തന്നെ തുടർന്നു. എന്നാൽ തന്റെ മരണത്തിന് മുൻപ് തന്നെ ഇടവക പ്രതിനിധികളെ ഉൾക്കൊള്ളിച്ചിട്ടുള്ള ഒരു ഉപദേശക സമിതി രൂപീകരിയ്ക്കുവാനുള്ള നീക്കങ്ങൾ ആരംഭിച്ചു കഴിഞ്ഞിരുന്നു. അടുത്ത സ്ഥാനാരോഹണത്തിനു മുൻപ് ഒരു ഭരണക്രമം ഉണ്ടായിരിക്കേണ്ടത് സഭയുടെ പുരോഗതിയ്ക്ക് അത്യന്താപേക്ഷിതമാണ് എന്ന വസ്തുത സഹോദരീ സഭയിലെ ഏബ്രഹാം

137. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-99,100;

മാർത്തോമ മെത്രാപ്പോലീത്താ നിർദ്ദേശിക്കുകയും 1947 ജൂലൈ മാസത്തിൽ യൂഹാനാൻ മാർത്തോമ മെത്രാപ്പോലീത്ത ഇടവകകൾ സന്ദർശിച്ച് ഭരണക്രമത്തിന്റെ ആവശ്യകതയെ കുറിച്ച് ജനങ്ങളെ പ്രബോധിപ്പിയ്ക്കുകയും അവരുടെ അഭിപ്രായങ്ങൾ ആരായുകയും ചെയ്തു. 1948 മേയ് മാസത്തിൽ എല്ലാ ഇടവകകളിൽ നിന്നുള്ള പ്രതിനിധികൾ ആദ്യം കുന്നംകുളം പള്ളിയിലും പിന്നീട് മേയ് 14-നു തൊഴിയൂർ ഭദ്രാസനപ്പള്ളിയിലും ചേർന്ന യോഗത്തിൽ വെച്ച് ഭരണക്രമത്തെ അംഗീകരിച്ചു. ഇപ്രകാരം വ്യവസ്ഥാപിതമായ ഒരു ഭരണത്തെയും ഭരണക്രമത്തയും കൈവരുവാൻ യുഹന്നാൻ മാർത്തോമ മെത്രാപ്പോലീത്ത ചെയ്തു തന്ന സഹായങ്ങൾ ഇന്നും കൃതജ്ഞതാപൂർവ്വം സ്മരിച്ചുകൊള്ളുന്നു.[138]



അഭിവന്ദ്യ കൂത്തൂര് കുരിയാക്കോസ് മാർ കൂറിലോസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കാലം ചെയ്തതിന് ശേഷം എടുത്ത ചിത്രം. 1935-1947 കാലഘട്ടത്തിലെ വൈദീകർ മെത്രാപ്പോലീത്തായുടെ ഭൗതിക ശരീരത്തോടൊപ്പം. തൊഴിയൂർ ഭദ്രാസന അരമന ലൈബ്രറി ശേഖരണത്തിൽ നിന്ന്.

---

138. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-101;

## ഭരണക്രമത്തിന്റെ ഭേദഗതി

എപ്പിസ്കോപ്പൽ തെരഞ്ഞെടുപ്പിനു വേണ്ടി 1965 ഡിസമ്പർ 31-നു കൂടുവാൻ നിശ്ചയിച്ചിരുന്ന സഭാമണ്ഡലത്തിലേക്കു കുന്നംകുളം ഇടവകയിൽ നിന്നു കമ്മറ്റി അംഗങ്ങളേയും മണ്ഡലത്തിലേക്കുള്ള പ്രതിനിധികളേയും തെരഞ്ഞെടുത്തിട്ടില്ലെന്ന വിഷയം പൊട്ടിപ്പുറപ്പെട്ടു. അതിനെ തുടർന്നു. ഈ പ്രതിസന്ധിയെ തരണം ചെയ്യുവാൻ ഭരണക്രമം ഭേദഗതി ചെയ്യേണ്ടതായ ആവശ്യം ഉയർന്നു വന്നു. അതിനാൽ 1967 നവംമ്പർ 5-ാം തിയ്യതി സഭാമണ്ഡലം ചേരുകയും പട്ടണങ്ങളിൽ പത്ത് വീടുകൾ കുറയാതെയുള്ള ഇടവകകൾക്ക് പരിമിതമായ തോതിൽ ഇടവക കമ്മിറ്റിയിലേക്കും സഭ കൗൺൺസിലേക്കും പ്രതിനിധികളെ തെരഞ്ഞെടുക്കുവാനുള്ള അവകാശം അനുവദിക്കുകയും ചെയ്തു.

## ഭരണക്രമവും പോർക്കുളം ഇടകകയും

സഭയുടെ പുരോഗമനത്തിനും അഭിവൃദ്ധിക്കും ഒരു ഭരണഘടന ആവശ്യമാണെന്നുള്ള അഭിപ്രായത്തോടു ഇടവകയിലെ ചിലർ യോജിക്കാതെ വന്നതിനാൽ, ഈ അഭിപ്രായവ്യത്യാസം വളർന്ന് ഒരു വ്യവഹാരത്തിന് ഇടയായി തീർന്നു. ഇടവക അംഗങ്ങളിൽ ചിലർ 1952-ൽ 824-ാം നമ്പ്രായി വടക്കാഞ്ചേരി മുൻസിഫ് കോടതിയിൽ സഭയുടെ മേലദ്ധ്യക്ഷനായ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെയും പട്ടക്കാരേയും പോർക്കുളം ഇടവകാംഗങ്ങളായ ചിലരേയും പ്രതികളാക്കി ഒരു കേസ് ഫയൽ ചെയ്തു. ഈ കേസ് നടന്നുകൊണ്ടിരിയ്ക്കുന്ന സമയത്ത് 1957-ൽ 74-ാം നമ്പ്രായി തൃശ്ശൂർ സബോർഡിനേറ്റ് ജഡ്ജിയുടെ കോടതിയിൽ മറ്റൊരന്യായവും കൂടെ ഫയൽ ചെയ്തു. മെത്രാപ്പോലീത്തായ്ക്ക് പോർക്കുളം പള്ളിയിൽ ആത്മീകമോ, ലൗകികമോ ആയ യാതൊരുവിധത്തിലുള്ള അധികാരവുമില്ലെന്നും, അന്നു വാഴുന്ന മെത്രാപ്പോലീത്തായെ തങ്ങൾ താൽക്കാലികമായി സ്വീകരിച്ചതാണെന്നും 1948-ൽ സഭ അംഗീകരിച്ചതായ ഭരണക്രമം അവർക്ക് ബാധകമല്ലെന്നും മേൽ പറഞ്ഞ ഭരണക്രമം മാർത്തോമാ സഭയിലെ മെത്രാപ്പോലീത്ത സഭയെ ചൂഷണം ചെയ്യാൻ ഉണ്ടാക്കിയതാണെന്നും മറ്റുമായിരുന്നു വാദമുഖങ്ങൾ. മേൽപറഞ്ഞ രണ്ട് കേസുകളും തള്ളി. വിധിയായപ്പോൾ 1961-ൽ 92-ാം നമ്പറായി ഡിസ്ട്രിക്ട് കോർട്ടിൽ അപ്പീൽ ബോധിപ്പിച്ചു. 1962 ഡിസമ്പർ 19-നു ഈ കേസും അന്യായക്കാർക്കു പ്രതികൂലമായി വിധി പറഞ്ഞു. വിധിയുടെ രത്നച്ചുരുക്കം താഴെ പറയും പ്രകാരമാണ്.

"The Porkulam Church and its properties are to be managed in accordance with the provisions of the constitution marked as Ex P. 3. in the case and the Piaintiffs suit is dismissed in all other respects."

“പോർക്കുളം പള്ളിയും സ്വത്തുക്കളും അന്യായഭാഗത്തു നിന്നും ഹാജരാക്കിയ രേഖകളിൽ 3-ാം നമ്പ്രായി അക്കമിട്ടിട്ടുള്ള ഭരണക്രമത്തിലെ വ്യവസ്ഥകളനുസരിച്ച് ഭരിക്കേണ്ടതാണ്. അന്യായക്കാരുടെ മറ്റെല്ലാ അപേക്ഷകളും തള്ളിക്കളഞ്ഞിരിക്കുന്നു.” മേൽ പറഞ്ഞ വിധിക്കുശേഷം ഇടവകയോഗം ചേർന്ന് സഭാ കൗൺസിലിലേക്കു പ്രതിനിധികളെ തെരഞ്ഞെടുത്തയക്കുകയും ചെയ്തു. അന്നുമുതൽ ഇന്നോളം സഭയുടെ ആ ഭരണക്രമത്തിനും വിധേയമായി ആ ഇടവക ഭരിയ്ക്കപ്പെടുവരുന്നു.[139]

139. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-103;

## അദ്ധ്യായം 14

# ഗീവർഗീസ് മാർ കൂറിലോസ് 1948–1967

**(ചീരൻ തിരുമേനി)**

1947 ഒക്ടോബർ 15–ാം തിയ്യതി കുരിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത സഭയ്ക്ക് ഒരു പിൻഗാമിയെ വാഴിയ്ക്കുവാൻ ഇടയാകാതെ കാലം ചെയ്തു. കബറടക്ക ശുശ്രൂഷയിൽ എത്തിച്ചേരുവാൻ മാർത്തോമ മെത്രാപ്പോലീത്താക്കും കഴിഞ്ഞില്ല, എങ്കിലും പിറ്റേത്തേക്ക് ദിവസം അദ്ദേഹം അവിടെ സന്നിഹിതനായി തീർന്നു. സഭാഭരണം വീഴ്ച കൂടാതെ നടക്കുതിനാവശ്യമായ ക്രമീകരണങ്ങൾ ചെയ്തു മടങ്ങി. അധികം താമസിയാതെ വീണ്ടും തൊഴിയൂരെത്തി ഭരണക്രമം സംബന്ധിച്ച കാര്യങ്ങൾ പൂർത്തിയാക്കി. 1948 മെയ് 14–ാം തിയ്യതി ചേർന്ന പള്ളി പ്രതിപുരുഷന്മാരുടെ യോഗത്തിൽ വെച്ച് സഭയുടെ ഭരണക്രമം പാസ്സാക്കുകയും ചെയ്തു. ഒരു മെത്രാപ്പോലീത്തായെ വാഴിക്കുക എന്നതാണ് അടുത്ത നടപടി. അതിനുള്ള ശ്രമങ്ങൾ അദ്ദേഹം ആരംഭിയ്ക്കുകയും ചെയ്തു.[140] മാർത്തോമ സഭയിലെ യൂഹന്നാൻ മെത്രാപ്പോലീത്താ മത്യൂസ് മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പയുടെ സഹായത്തോടു കൂടി ദിവ്യശ്രീ. സി.ജെ. വർഗ്ഗീസ് കശീശ്ശയ്ക്ക് 1948 ജൂലൈ 23–ാം തിയ്യതി വെള്ളിയാഴ്ച റമ്പാൻ സ്ഥാനവും, ജൂലൈ 25–ാം തിയ്യതി ഞായറാഴ്ച മാർ കൂറിലോസ് എന്ന അഭിധാനത്തിൽ മെത്രാപ്പോലീത്ത സ്ഥാനവും കൊടുത്തു. ഇദ്ദേഹം തൊഴിയൂർ പള്ളിയിൽ ജനറൽ വികാരിയായിരുന്ന ദിവ്യശ്രീ. ഇയ്യുണ്ണി കശ്ശീശയുടെ സീമന്ത പുത്രനാണു. ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ ശേഷം തൊഴിയൂർ ഹയർ എലിമണ്ടറി സ്കൂളിൽ പ്രധാനദ്ധ്യാപകനായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.[141]

### പള്ളികളും പള്ളിക്കൂടങ്ങളും

ഇദ്ദേഹത്തിന്റെ കാലത്താണ് ചാലിശ്ശേരിയിൽ പെരുമണ്ണൂരിൽ ഒരു പള്ളി പണിതുയർത്തിയത്. സഭയുടെ സുവിശേഷ സംഘവും, തൊഴിയൂർ സെന്റ് ജോർജ്ജ് ഹൈസ്കൂളും പഴഞ്ഞി അഗതിമന്ദിരവും ആരംഭിച്ചതും, പോർക്കുളം പ്രൈമറി സ്കൂളിനെ അപ്പർ പ്രൈമറി സ്കൂളായി ഉയർത്തിയതും ഈ കാലത്തു തന്നെയാണ്. മാർത്തോമ സഭയിൽ അലക്സാണ്ടർ മാർ തെയോഫിലോസ്, തോമസ് മാർ അത്താനാസിയോസ്,

140. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-104;
141. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-513;

പീലിപ്പോസ് മാർ ക്രിസോസ്റ്റം എന്നീ എപ്പിസ്കോപ്പമാരുടെ സ്ഥാനാഭിഷേക ശുശ്രൂഷയിലും യൂഹന്നാൻ മാർത്തോമ മെത്രാപ്പോലീത്തായുടേയും മാത്യൂസ് മാർ അത്താനാസിയോസ് എപ്പിസ്കോപ്പയുടേയും സ്ഥാനാരോഹണത്തിന്റെ രജതജൂബിലി ആഘോഷാവസരത്തിലും ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത സന്നിഹിതനായിരുന്നു. ഒരു ഹൃദ്രോഗിയായ അഭിവന്ദ്യ തിരുമേനിക്ക് നാലഞ്ചു കൊല്ലത്തോളം അരമനയിൽത്തന്നെ കഴിച്ചുകൂട്ടേണ്ടിവന്നു. ഒന്നും രണ്ടു മാസങ്ങൾ ചികിത്സയുടെ ഭാഗമായി വെല്ലൂർ ആശുപത്രിയിലും താമസിക്കേണ്ടതായി വന്നു. 1966-ൽ അദ്ദേഹത്തിന്റെ സുഖക്കേടു മൂർഛിച്ചപ്പോൾ സഹോദരീ സഭയിലെ തോമസ് മാർ അത്താനാസിയോസ് എപ്പിസ്കോപ്പ കന്തീല ശുശ്രൂഷ നടത്തി കൊടുത്തു. അല്പകാലം ആശ്വാസമുണ്ടായിരുന്നു എങ്കിലും 1967 ജൂൺ 8-ാം തിയ്യതി ഉച്ചതിരിഞ്ഞ് അഞ്ചുമണിയോടു കൂടി അദ്ദേഹം പെട്ടെന്നു കാലം ചെയ്തു. പിറ്റേന്നാൾ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെ പ്രധാന കാർമികത്വത്തിലും ഇതര സഭകളിലെ പട്ടക്കാരുടേയും ഒരു വലിയ ജനാവലിയുടേയും സാന്നിദ്ധ്യത്തിലും കബറടക്കശുശ്രൂഷ നടത്തി. ശുശ്രൂഷമദ്ധ്യേ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ മാത്യൂസ് മാർ അത്താനാസിയോസ് എത്തിച്ചേരുകയും ധൂപപ്രാത്ഥന നടത്തിയ ശേഷം പരിശുദ്ധ കാതോലിയ്ക്ക ബാവ തിരുമനസ്സിന്റെ അനുശോചനം അറിയിയ്ക്കുകയും ചെയ്തു.[142]

**പഴഞ്ഞി അഗതി മന്ദിരം (1951)**

ക്രിസ്തീയ ദർശനങ്ങൾക്ക് മൂല്യശോഷണം സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു കാലമാണ് ഇത്. കൂട്ടുകുടുംബവ്യവസ്ഥികളിൽ നിന്ന് അണുകുടുംബവ്യവസ്ഥിയിലേക്ക് കാലം കടന്നു പോകുന്നു. അതുകൊണ്ട് തന്നെ കുടുംബ ജീവിതത്തിൽ പരസ്പരം ബാധ്യതകളായിതീരുന്ന സാഹചര്യമാണ് അന്നും ഇന്നും കണ്ടുവരുന്നത്. അക്കാലത്ത് അഗതികൾക്കും, അനാഥക്കും താമസിക്കുന്നതിന് ഒന്നോ രണ്ടോ അനാഥശാലകൾ മാത്രമാണുണ്ടായിരുന്നത്. ഇവർക്ക് എളുപ്പത്തിൽ സഹായമൊ, ഭക്ഷണമൊ എത്തിച്ചുകൊടുക്കുവാൻ ഏർവക്കും സൗകര്യപ്പെടത്തക്കവണ്ണം പട്ടണത്തിന്റെ ഹൃദയഭാഗത്ത് തന്നെ സഭാവകയായി ഒരു അഗതി മന്ദിരം സ്ഥാപിക്കുവാൻ ചിലർ ആഗ്രഹം പ്രദശിപ്പിച്ചിരുന്നു. അവരുടെ ആഗ്രഹം അനുസരിച്ച് അതിനുള്ള ഒരു ശ്രമമാരംഭിച്ചു. ഏറെ താമസിയാതെ തന്നെ ഉദാരമതിയായ മണ്ടുമ്പാൽ വറിയകുട്ടി തന്റെ കൈവശ

142. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-105;

ത്തിലിരിക്കുന്നതും പഴഞ്ഞിയുടെ പേരുകേട്ട യരുശലേം റോഡിന്റെ സമീപം സ്ഥിതിചെയ്യുന്നതുമായ ഒരു സ്ഥലം നാമമാത്രമായ വില വാങ്ങി സഭയുടെ പേരിൽ 1135 ഇടവം 23-ാം തിയ്യതി (*1950 ജൂൺ മാസം*) തീറ് നടത്തി തന്നു. ഉടൻതന്നെ മൂന്നു കുടുംബങ്ങൾക്കു താമസിക്കാവുന്ന ഒരു കെട്ടിടത്തിന്റെ പണിയും ആരംഭിച്ചു. ഉദാരമതികളായ പല സഹോദരീസഹോദരന്മാരുടെയും സംഭാവനകളാൽ കെട്ടിടത്തിന്റെ പണി പൂർത്തിയായി. 1951 സെപ്തംബർ 23-ാം തിയ്യതി അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു അതിന്റെ ഉദ്ഘാടനകർമ്മവും നിർവ്വഹിച്ചു ഒപ്പം അതിന്റെ നടത്തിപ്പിനായി ഒരു ഉപദേശക സമിതിയെയും രൂപികരിച്ചു. ആ സമിതിയിലേക്ക് തിരുമനസ്സുകൊണ്ട് പഴഞ്ഞി ഓർത്തഡോക്സ് ഇടവകയിൽ നിന്നും മാർത്തോമ ഇടവകയിൽ നിന്നും ഓരോ അംഗത്തെ നോമിനേറ്റ് ചെയ്തു. കുറെ പേർക്കു കൂടി താമസിക്കുന്നതിനുള്ള സൗകര്യവും, അന്തേവാസികൾക്കുവേണ്ട സഹായവും ലഭിക്കത്തക്കവിധത്തിലുള്ള ക്രമീകരണങ്ങൾ ചെയ്തു.

## സെന്റ് ജോർജ്ജ് ഹൈസ്കൂൾ തൊഴിയൂർ

തൊഴിയൂരിൽ സഭവകയായി പള്ളി പരിസരത്തിൽ ഒരു പ്രാഥമിക പള്ളിക്കൂടം മാത്രമാണുണ്ടായിരുന്നത്. രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം സഭയുടെ പ്രധാന വരുമാനമാർഗ്ഗമായ നാളികേരത്തിന്റെ വില വർധിച്ചതിനാൽ മുൻപുണ്ടായിരുന്ന കടം കൊടുത്തുതീർത്ത വകയിൽ ഒരു ചെറിയ തുക മിച്ചമുണ്ടായിരുന്നു. കർഷകരായ ഇടവകക്കാർക്ക് വായ്പയായി നൽകുന്നതിനുള്ള ഒരു പദ്ധതി സഭ കൗൺസിൽ ആവിഷ്കരിച്ച് അതിനുള്ള നടപടികൾ ആരംഭിയ്ക്കുകയും ചെയ്തു. ഇക്കാര്യം സഹോദരീ സഭയിലെ യൂഹന്നാൻ മാർത്തോമ മെത്രാപ്പോലീത്താ അറിഞ്ഞപ്പോൾ, ഇപ്പോൾ തൊഴിയൂരിന്റെ ആവശ്യം ഒരു ഹൈസ്കൂളാണെന്നുള്ള നിർദ്ദേശം കൗൺസിലിനെ അറിയിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായം സഭ കൗൺസിൽ സന്തോഷപൂർവ്വം സ്വീകരിക്കയും ചെയ്തു. 1951-ൽ സഭാമണ്ഡലം ചേർന്ന അവസരത്തിൽ തൊഴിയൂരിൽ ഒരു ഹൈസ്ക്കൂൾ ആരംഭിയ്ക്കേണ്ട ആവശ്യം മുന്നോട്ട് വച്ചു. ഇങ്ങനെയാണ് 1952-ൽ സെന്റ് ജോർജ്ജ് ഹൈസ്കൂൾ ജന്മമെടുക്കുവാൻ ഇടയായത്. 1952 മേയ് 5-ാം തിയ്യതി വിശുദ്ധ കുർബ്ബാന കഴിഞ്ഞ ഉടൻ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഹൈസ്കൂൾ കെട്ടിടത്തിന്റെ ശിലാസ്ഥാപനം നിർവ്വഹിച്ചു. കെട്ടിടത്തിന്റെ പണി പൂർത്തിയാകുവാൻ ഏട്ട് മാസത്തോളം വേണ്ടിവന്നു. ഇതിനിടയ്ക്ക് 1952 ജൂൺ ആരംഭത്തിൽ തന്നെ സഭാവക Coronation Memmorial Higher Elementary School

കെട്ടിടത്തിലും ചില താല്ക്കാലിക ഷെഡ്ഡുകളിലുമായി 5,6,7,8 എന്നീ തരങ്ങളാരംഭിച്ചു. 1953 ഫെബ്രുവരി 2-ാം തിയ്യതി പുതിയ കെട്ടിടത്തിൽ ക്ലാസ്സുകളാരംഭിച്ചു. ഹൈസ്കൂളിന് അംഗീകാരം ലഭിയ്ക്കുവാനായി മുപ്പതിനായിരം രൂപയുടെ ഒരു Endowment നൽകേണ്ടിയിരുന്നു. എന്നാൽ ആയതിനുള്ള സംഖ്യ കൈവശമില്ലാതിരുന്നതിനാൽ മുപ്പതിനായിരം രൂപ വില വരുന്ന പറമ്പുകൾ എഴുതി കൊടുക്കേണ്ടതായി വന്നു. എങ്കിലും കേരളപ്പിറവിയോടു കൂടി Madras Educational നിയമാവലിക്കു പകരം കേരള വിദ്യാഭ്യാസ ചട്ടങ്ങൾ നടപ്പിൽ വന്നപ്പോൾ സ്കൂൾ നൽകിയ Endowment വിറ്റ് സ്കൂൾ ആവശ്യങ്ങൾക്ക് ചിലവഴിയ്ക്കാനുള്ള സ്വാതന്ത്ര്യം ലഭിച്ചു. അതിനാൽ ആ സ്വത്തുക്കൾ സഭയിലേയ്ക്കു തന്നെ തിരിച്ചെടുക്കയും പകരം നൽകിയ സംഖ്യകൊണ്ട് സ്കൂളിനു വേണ്ടി പുതിയ കെട്ടിടങ്ങൾ നിർമ്മിയ്ക്കുകയും ചെയ്തു. സഭാകൗൺസിലിൽ നിന്നും തെരഞ്ഞെടുക്കുന്ന ഒരു സമിതിയാണ് സഭ വക വിദ്യാഭ്യാസസ്ഥാപനങ്ങൾ നടത്തുന്നത്. കൗൺസിലിന്റെ ട്രസ്റ്റികളും സെക്രട്ടറിയും തന്നെയായിരിയ്ക്കും വിദ്യാഭ്യാസസമിതിയുടെ ട്രസ്റ്റികളും സെക്രട്ടറിയും. ഈ ഹൈസ്കൂളിന്റെ സ്ഥാപകനും, ഒന്നാമത്തെ മാനേജരുമായിരുന്ന ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപോലീത്തായുടെ വാത്സല്യമാണ് ക്രമാനുഗതമായ വളർച്ചയ്ക്കു നിദാനമായി തീർന്നത്. വിദ്യാഭ്യാസസമിതി വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ഭരണകാര്യങ്ങളിൽ മാത്രമല്ല സാമ്പത്തികമായി ക്ലേശമനുഭവിക്കുന്നവരുടെ കാര്യത്തിലും ശ്രദ്ധപതിപ്പിച്ചിരുന്നു. ഓരോ ഇടവകയിൽ നിന്നും സമർത്ഥരും നിർദ്ധനരുമായ ഹൈസ്കൂൾ വിദ്യാർത്ഥികൾക്കും Merit-cum-poor Scholarship നൽകിയിരുന്നു.[143]

## പെരുമണ്ണൂർ പള്ളി

നിർദ്ധനരായവർക്ക് പാർപ്പിടസൗകര്യങ്ങൾ നിർമ്മിച്ചുകൊടുക്കേണ്ടത് സഭയുടെ ചുമതലയാണെന്ന തത്വം കൗൺസിൽ അംഗീകരിച്ചു പഴഞ്ഞിയിൽ ഒരു അഗതിമന്ദിരം സ്ഥാപിച്ചിരുന്നു. ഇക്കാര്യത്തിൽ അടുത്തതായി ശ്രദ്ധപതിച്ചത് ചാലിശ്ശേരിയിലാണ്. സ്വന്തമായി വീടുകളില്ലാത്തവരും സഹായം അർഹിയ്ക്കുന്നവരായ കുടുംബങ്ങൾക്ക് പത്ത് സെന്റ് വീതം ദാനം നൽകുന്നതിനായി ചാലിശ്ശേരിയിൽ നിന്നും ഒന്നര മൈൽ വടക്ക് കിഴക്കായി കിടക്കുന്ന കുന്നിൻ പുറത്ത് ഒരേക്കർ തരിശു ഭൂമി ശ്രീമാൻ തെങ്ങുങ്ങൽ വറിയത് ചെരിയാക്കുവിൽ നിന്ന് സഭയുടെ

143. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-107;

പേരിൽ തീറ് വാങ്ങി. അർഹരായിട്ടുള്ള അപേക്ഷകരിൽ രണ്ട് കുടുംബങ്ങൾക്ക് പത്തു സെന്റ് വീതം സ്ഥലം ദാനമായി റെജിസ്റ്റർ ചെയ്തു കൊടുക്കയും ചെയ്തു. മേൽ പറഞ്ഞ സ്ഥലം വികസിച്ചു വരുന്ന ചാലിശ്ശേരിയുടെ ഒരു പ്രധാന കേന്ദ്രമായി മാറി പല കുടുംബങ്ങളും ചെറിയ സ്ഥലങ്ങൾ വാങ്ങി അവിടെ വീട് നിർമ്മിച്ചു തുടങ്ങി. ഒന്ന് രണ്ട് കൊല്ലത്തിനകം നമ്മുടെ ഇടവകയിൽ നിന്നു തന്നെ ഇരുപത്തിയഞ്ചോളം കുടുംബങ്ങൾ അവിടെ പാർപ്പുറപ്പിച്ചു. അതോടെ അവിടെ ഒരു ദൈവാലയം ഉണ്ടായിരിക്കേണ്ട ആവശ്യവും ഉയർന്നു വന്നു. സഭ വാങ്ങിയ ഒരേക്കർ ഭൂമി സമീപസ്ഥലങ്ങളെ അപേക്ഷിച്ച് വിശാലവും ഉയർന്നതു മാകയാൽ അവിടെ കുടിയേറിപ്പാർത്തവരുടെ സമ്മതത്തോടുകൂടി ഒരു ദൈവാലയം സ്ഥാപിയ്ക്കുവാൻ നടപടിയാരംഭിച്ചു. കൂടാതെ മേൽപറഞ്ഞ രണ്ട് കുടുംബങ്ങൾക്ക് വേറെ സ്ഥലം വാങ്ങി കൊടുക്കുകയും വീടു വെയ്ക്കുവാനുള്ള ധനസഹായം നൽകയും ചെയ്തു. 1966 ആഗസ്റ്റ് 15-ാം തിയ്യതി ഗീർവഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത പെരുമണ്ണൂർ പള്ളിയുടെ ശിലാസ്ഥാപനം നിർവ്വർഹിച്ചു. ദിവ്യശ്രീ വി.വി. ജോസഫ് കശീശ്ശയുടെ അത്യുത്സാഹത്താൽ മനോഹരമായ ഒരു ദൈവാലയം ആ കുന്നിന്മുകളിൽ ഉയർന്നു വന്നു. അപ്പോഴേയ്ക്കും മെത്രാപ്പോലീത്തയ്ക്ക് രക്തസമ്മർദ്ദം മൂലമുള്ള ദേഹാസ്വസ്ത്യങ്ങൾ വർദ്ധിച്ചു വന്നു തുടങ്ങി. ആയതിനാൽ ദൈവാലയത്തിന്റെ കൂദാശ 1968-മെയ് 5-ാം തിയ്യതി തന്റെ പിന്ഗാമിയായ പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തയാണ് നിർവഹിച്ചത്. പിന്നീട് പള്ളിയോട് ചേർന്ന് വൈദീകർക്ക് താമാസിക്കുന്നതിനുള്ള സൗകര്യത്തോടുകൂടിയുള്ള ഒരു കെട്ടിടവും പണിതു.[144]

**കൊരട്ടിക്കര മാർ കൂറിലോസ് പള്ളി.**

ഒരു ചെറിയ ഗ്രാമമായ കൊരട്ടിക്കര കുന്നംകുളത്തു നിന്ന് ഉദ്ദേശം എട്ടു കിലോമീറ്റർ അകലെയാണ്. കല്ലുംപുറം സെന്റ് ജോർജ്ജ് ദൈവാലയത്തിന്റെയും ചാലിശ്ശേരി സെന്റ് ഔഗീൻ ദൈവാലയത്തിന്റെയും ഇടവകക്കാരായിരുന്നു അവിടെ ഉണ്ടായിരുന്ന സഭാംഗങ്ങൾ. അങ്ങനെ തദ്ദേശവാസികളുടെ ആഗ്രഹപ്രകാരം 1955-ൽ തെങ്ങിങ്ങൽ പൗലോസ് എന്നയാൾ നൽകിയ സ്ഥലത്ത് അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത (ചീരൻ) തറക്കല്ലിട്ട് ഒരു കുരിശും തൊട്ടി നിർമ്മിച്ചു. പിന്നീട് ആ കുരിശും തൊട്ടി ഒരു ദൈവാലയമായി പണിതീർത്ത ശേഷം

---

144. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-109;
മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989/ഏപ്രിൽ/16;

1971 ഒക്ടോബർ 15-ാം തിയ്യതി അന്നത്തെ സഭയുടെ മേലധ്യക്ഷനായിരുന്ന പൗലോസ് മാർ പീലക്സീനോസ് മൂന്നാമൻ മെത്രാപ്പോലീത്ത കൂദാശ നടത്തുകയുണ്ടായി. വളരെ കുറച്ച് സഭാംഗങ്ങൾ മാത്രം കൊരട്ടിക്കരയിൽ ഉണ്ടായിരുന്നു എന്നതു കൊണ്ട് കുറെക്കാലം ദൈവാലയം ഒരു ചാപ്പൽ ആയിതന്നെ നിലകൊണ്ടു. പിന്നീട് സഭാംഗങ്ങളുടെ എണ്ണം വർദ്ധിച്ചതോടെ കൊരട്ടിക്കര മാർ കൂറിലോസ് ചാപ്പൽ മാർ കൂറിലോസ് ഇടവകപ്പള്ളിയായി ഉയർത്തപ്പെട്ടു. മെയിൻ റോഡിൽ ഒരു കുരിശും തൊട്ടിയും സ്ഥാപിച്ചിട്ടുണ്ട്. നമ്മുടെ സഭാ സ്ഥാപകനായ പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവായുടെ നാമധേയത്തിലുള്ള ഇടവകപ്പള്ളിയാണ് കൊരട്ടിക്കര പള്ളി. പിന്നീട് പള്ളിക്കടുത്ത് വേറെ കുറച്ച് സ്ഥലം വാങ്ങി സൗകര്യങ്ങൾ വർദ്ധിപ്പിക്കുകയും ഒരു നല്ല ദൈവാലയം പണിയുകയും ചെയ്തു.[145] സഭയുടെ ഇപ്പോഴത്തെ മെത്രാപ്പോലീത്തയായ അഭിവന്ദ്യ സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്ത ദൈവാലയത്തിന്റെ കൂദാശ നടത്തുകയും ചെയ്തു.

### സുവിശേഷ സംഘം

1948-ൽ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ കാലത്ത് സഭയുടെ സണ്ടേസ്കൂളുകളുടേയും സുവിശേഷ മഹായോഗങ്ങളുടേയും ആസൂത്രിതമായ നടത്തിപ്പിനു വേണ്ടി ഉടലെടുത്ത ഒരു ഭക്തസംഘടനയാണ് സുവിശേഷ സംഘം. പട്ടക്കാരുടേയും സണ്ടേസ്കൂൾ അദ്ധ്യാപകരുടേയും സുവിശേഷവേല ചെയ്യുന്നവരുടേയും, പ്രതിനിധികളായിരിയ്ക്കും ഈ സംഘത്തിലെ അംഗങ്ങൾ. സംഘത്തിന്റെ അദ്ധ്യക്ഷൻ പട്ടക്കാരിലൊരാളായിരിക്കും. സഭാ കൗൺസിലിൽ നിന്നും ലഭിയ്ക്കുന്ന സഹായധനവും, ഇടവകകളിൽ നിന്നുള്ള കവർപിരിവും, മറ്റു സംഭാവനകളുമാണ് സംഘത്തിന്റെ പ്രധാനമായ ധനാഗമമാർഗ്ഗങ്ങൾ സണ്ടേസ്കൂളുകളുടെ പ്രവർത്തനത്തിനും, പ്രത്യേകാൽ ഹരിജൻ വിദ്യാർത്ഥികൾക്കുള്ള സഹായങ്ങൾക്ക് വേണ്ടിയും ഇടവകകൾ തോറും സുവിശേഷയോഗങ്ങൾ നടത്തുന്നതിനുമാണ് സംഘത്തിൽ നിന്നും സഹായധനം നൽകിക്കൊണ്ടിരിയ്ക്കുന്നത്. ആണ്ടിൽ മൂന്നോ നാലോ പ്രാവശ്യം അംഗങ്ങൾ യോഗം ചേരുകയും പ്രവർത്തന പരിപാടികൾ തയ്യാറാക്കുകയും ചെയ്യുന്നു. കൊല്ലാവസാനത്തിൽ സംഘത്തിന്റെ വരവ് ചിലവ് കണക്ക് സഭാകൗൺസിലിനെ ബോധ്യപ്പെടുത്തുകയും ചെയ്യേണ്ടതാണ്. ഇടവകതോറും നടത്തിവരുന്ന സുവിശേഷയോഗങ്ങ

---

145. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989/ഏപ്രിൽ/16;

ളിൽ പ്രഗത്ഭരായ പല പ്രാസംഗികരും പങ്കെടുക്കുകയുണ്ടായിട്ടുണ്ട്. സുവിശേഷീകരണം സഭയുടെ ദൗത്യം ആയതുകൊണ്ട് തന്നെ എല്ലാ വർഷവും സഭാംഗങ്ങളുടെ ദിനം തോറുമുള്ള വേദവായന ക്രമീകരിക്കുന്നതിനു വേണ്ടി ക്രമീകൃതമായ രീതിയിൽ വിവിധ വേദവായന ഭാഗങ്ങളടങ്ങിയ വേദവായനാകാർഡ് സൗജന്യമായി വിതരണം ചെയ്തുവരുന്നു. 1964–ൽ ആരംഭിച്ച ഈ പദ്ധതി പലർക്കും പ്രയോജനപ്പെടുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. സണ്ടേസ്കൂളുകളുടെ പാഠപദ്ധതി ഏകീകരിക്കയും ആണ്ടാരംഭത്തിൽ തന്നെ പാഠപുസ്തകങ്ങൾ ലഭ്യമാക്കുന്നതിനുള്ള ക്രമീകരണങ്ങൾ ഏർപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. എല്ലാ വർഷവും ഡിസമ്പർ മാസത്തിൽ ഒരു പൊതുപരീക്ഷ നടത്തുകയും ചെയ്യുന്നു. സണ്ടേസ്കൂൾ അദ്ധ്യപകരേയും വിദ്യാർത്ഥികളേയും ഉദ്ദേശിച്ചു കാലഘട്ടാനുസൃതമായ അറിവുകൾ അവരിലേക്ക് എത്തിക്കുന്നതിന് ആണ്ടുതോറും ഒരു കൂടിവരും നടത്തിവരുന്നുണ്ട്. രോഗം മൂലം കഷ്ടത അനുഭവിയ്ക്കുകയും, സാമ്പത്തികമായി ക്ലേശം അനുഭവിക്കുകയും ചെയ്യുന്ന സുവിശേഷവേലക്കാരെ സഹായിക്കാനുള്ള ഒരു പദ്ധതിയും ആവിഷ്ക്കരിച്ചിട്ടുണ്ട്.[146]

146. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-111;



തൊഴിയൂർ ഭദ്രാസന അരമന ലൈബ്രറി ശേഖരണത്തിൽ നിന്ന്.
1967 ൽ കാലം ചെയ്ത അഭിവന്ദ്യ ചീരൻ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ കബറടക്ക ശുശ്രൂഷാ സമയത്ത് എടുത്ത ഒരു അപൂർവ്വ ചിത്രം.
തൊഴിയൂർ ഭദ്രാസന അരമന ലൈബ്രറി ശേഖരണത്തിൽ നിന്ന് ലഭിച്ചത്.
തിരുമേനിയുടെ ഭൗതീക ശരീരത്തിന് പുറകിൽ ചിത്രത്തിന്റെ ഇടതു ഭാഗത്തു നിന്ന്

1. വന്ദ്യ ജോർജ്ജ് വടക്കൻ ശെമാശ്ശൻ (പിൽക്കാലത്ത് സഭ വിട്ടു പോയി)
2. ദിവ്യശ്രീ പൗലോസ് അയ്യംകുളങ്ങര കശീശ്ശാ
   (പിൽക്കാലത്ത് അഭിവന്ദ്യ അയ്യംകുളങ്ങര പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ തിരുമേനി - സഭ വിട്ടു പോയി)
3. ദിവ്യശ്രീ കെ. സി വർഗ്ഗീസ് കശീശ്ശാ (B.A-ക്കാരൻ അച്ചൻ)
4. ദിവ്യശ്രീ മാത്യുസ് കൂത്തൂർ കശീശ്ശാ (പിൽക്കാലത്ത് അഭിവന്ദ്യ കൂത്തൂര് മാത്യുസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനി - കോട്ടപ്പടി തിരുമേനി)
5. .ദിവ്യശ്രീ ബാബു വർഗ്ഗീസ് കശീശ്ശാ (വലിയ ബാബു അച്ചൻ)
6. ദിവ്യശ്രീ ഇട്ടൂപ്പ് മണ്ടുമ്പാൽ കശീശ്ശാ (മണ്ടുമ്പാലച്ചൻ)
7. ദിവ്യശ്രീ ജോസഫ് വടക്കൻ കശീശ്ശാ (വടക്കനച്ചൻ)
8. വന്ദ്യ ജേക്കബ് ചെറുവത്തൂർ ശെമ്മാശ്ശൻ
   (പിൽക്കാലത്ത് ദിവ്യശ്രീ സി. വി ജേക്കബ് കശീശ്ശാ)



**H.G PAULOSE MAR PHILEXENOS**
**AYYAMKULANGARA (1967-1977)**
*JOINED THE MALANKARA CATHOLIC CHURCH*

## അദ്ധ്യായം 15

# പൗലൂസ് മാർ ഫീലക്സിനോസ് 1967–1977

## (അയ്യംകുളങ്ങര)

ഗീവർഗീസ് മാർ കൂറിലോസ് രോഗബാധിതൻ ആയതോടു കൂടി അദ്ദേഹത്തിന്റെ സഹായത്തിനായി ഒരു മെത്രാപ്പോലീത്തയെ വാഴിക്കേണ്ടത് ആവശ്യമാണെന്നു സഭാംഗങ്ങൾക്ക് ബോധ്യപ്പെട്ടു. ആകയാൽ മെത്രാപ്പോലീത്ത സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പ് നടത്തുന്നതിനു സഭയുടെ ഭരണക്രമം അനുശാസിക്കുന്ന പ്രകാരം സഭാമണ്ഡലം വിളിച്ചുകൂട്ടുവാനുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കിയ ശേഷം അംഗങ്ങൾക്ക് നോട്ടീസ് അയച്ചു. 1965 ഡിസംബർ 31–ാം തിയ്യതി സഭാമണ്ഡലം വിളിച്ച് ചേർക്കുവാനാണ് നിശ്ചയിച്ചിരുന്നത്. എന്നാൽ സഭാ മണ്ഡലത്തിലേക്കു കുന്നംകുളം ഇടവകയിൽ നിന്നു പ്രതിനിധികളെ ക്ഷണിച്ചിട്ടില്ലന്നെ കാരണത്താൽ കുന്നംകുളം ഇടവകാംഗവും സഭാ കൗൺസിൽ മെമ്പറുമായിരുന്ന ശ്രീ പനക്കൽ മാണി വറിയത് കേരള ഹൈക്കോട്ടിൽ ഒരു റിട്ട് ഹർജി ഫയൽ ചെയ്യുകയും കോടതിയിൽ നിന്നും, 1965 ഡിസമ്പർ 31–ാം തിയ്യതി ചേരുവാനിരുന്ന എപ്പിസ്കോപ്പൽ തെരഞ്ഞെടുപ്പ് നടത്തുന്ന സഭാമണ്ഡലയോഗം താല്ക്കാലികമായി സ്റ്റേ ചെയ്യുകയും ചെയ്തു. തുടർന്നു ചാവക്കാട് മുൻസിഫ് കോടതിയിൽ നടത്തിയ കേസിൽ അന്യായം തള്ളി സ്റ്റേ റദ്ദാക്കി കിട്ടുകയും ചെയ്തു. അധികം താമസിയാതെ സഭാമണ്ഡലം വീണ്ടും വിളിച്ചുകൂട്ടി 1967 മേയ് 9–ാം തിയ്യതി എപ്പിസ്കോപ്പൽ സ്ഥാനത്തക്കുള്ള തിരഞ്ഞെടുപ്പ് നടത്തി. സ്ഥാനാർത്ഥികളായി ദിവ്യശ്രീ കെ.ഐ. മാത്തുകശ്ശീശ്ശയും, ദിവ്യശ്രീ പോൾ തോമസ് കശ്ശീശ്ശയും ഉണ്ടായിരുന്നതിൽ ദിവ്യശ്രീ പോൾ തോമസ് കശ്ശീശയ്ക്ക് ഭൂരിപക്ഷം വോട്ടു ലഭിക്കുകയാൽ അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു.

ഈ സമയത്ത് ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത രോഗശയ്യയിൽ ആയിരുന്നതിനാൽ മാർ സഹോദരീ സഭയിലെ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തയുടെ സഹായത്തോടു കൂടിയാണ് എപ്പിസ്കോപ്പൽ തെരഞ്ഞെടുപ്പ് നടത്തിയത്. എന്നാൽ 1967 നവംമ്പർ 5–ാം തിയ്യതി വീണ്ടും സഭാമണ്ഡലം ചേർന്നു. കുന്നംകുളം ഇടവകയ്ക്ക് കൂടി പരിമിതമായ തോതിൽ പ്രാതിനിധ്യം ലഭിക്കത്തക്കവണ്ണം ഭരണക്രമത്തിൽ ആവശ്യമായ ഭേദഗതി വരുത്തുകയുണ്ടായി. ദിവ്യശ്രീ. പോൾ തോമസ് കശ്ശീശ മുൻജനറൽ വികാരിയായിരുന്ന ദിവ്യശ്രീ

അയ്യംകുളം പൗലൂസ് കശ്ശീശയുടെ പൗത്രനും, ചാലിശ്ശേരി ഇടവക വി കാരിയും, ചാലിശ്ശേരി ഹയർ എലിമെണ്ടറി സ്കൂൾ ഹെഡ്മാസ്റ്ററുമാ യിരുന്ന ദിവ്യശ്രീ എ.പി ജോബ് കശ്ശീശയുടെ സഹോദരപുത്രനുമാണ്. പ്രാഥമിക വിദ്യാഭ്യാസം തൊഴിയൂർ **C.M.U.P** സ്കൂളിലും, ഹൈസ്കൂൾ വിദ്യാഭ്യാസം കുന്നംകുളം ഗവ. ഹൈസ്കൂളിലും കഴിഞ്ഞു. ഉപരിപഠനം പൂന യൂണിവേഴ്സിറ്റിയിലെ വില്ലിങ്ങ്ടൺ കോളേജിലും നിർവ്വഹിച്ചു. തു ടർന്നു സഭാസേവനാർത്ഥം ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീ ത്തായിൽ നിന്നും 1952-ൽ ശെമ്മാശപട്ടവും 1961-ൽ കശ്ശീശ്ശ പട്ടവും സ്വീ കരിച്ചു. സുവിശേഷ സംഘത്തിന്റെ സിക്രട്ടറി, പ്രസിഡണ്ട്, സഭ കൗൺ സിൽ സെക്രട്ടറി സണ്ടേസ്കൂൾ ഇൻസ്പെക്ടർ, സഭ വിദ്യാഭ്യാസ ബോർ ഡിന്റെ സെക്രട്ടറി എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1967 ഡിസമ്പർ 9-ാം തിയ്യതി മാർത്തോമ സഭയിലെ മാത്യൂസ് മാർ അത്താനാ സിയോസ് തിരുമേനിയും, തോമസ് മാർ അത്താനാസിയോസ് തിരുമേ നിയും പോൾ തോമസ് കശീശ്ശക്ക് റമ്പാൻ സ്ഥാനം നൽകി. ഡിസമ്പർ 16-ാം തിയ്യതി ശനിയാഴ്ച ഡോ. യൂഹന്നാൻ മാർത്തോമ മെത്രാപ്പോലീ ത്താ തിരുമനസ്സുകൊണ്ട് അലക്സാണ്ടർ മാർ തിയോഫിലോസ് എപ്പി സ്കോപ്പായുടേയും, തോമസ് മാർ അത്താനാസിയോസ് എപ്പിസ്കോപ്പ യുടേയും സഹായത്തോകൂടി തൊഴിയൂർ ഭദ്രാസന ദൈവാലയത്തിന്റെ മുൻവശത്തു സജ്ജമാക്കിയ മദ്ബഹായിൽ വെച്ച് മാർ പീലക്സിനോസ് എന്ന പേരിൽ മെത്രാപ്പോലീത്ത സ്ഥാനവും നൽകി. സ്ഥാനാഭിഷേക ശുശ്രൂഷയിൽ പൗരസ്ത്യ സഭയുടെ തോമൊധർമ്മോ മെത്രാപ്പോലീത്ത യും ഉത്തര കേരള മഹാഇടവകയുടെ ബിഷപ്പ് ബഞ്ചമിൻ തിരുമേനിയും സംബന്ധിച്ചിരുന്നു. റോമൻ കത്തോലിയ്ക്കാ സഭ, മാർത്തോമ സഭ, മല ങ്കര ഓർത്തഡോക്സ് സഭ, എന്നീ സഭകളിലെ അനവധി പട്ടക്കാരും ശു ശ്രൂഷയിൽ സന്നിഹിതരായിരുന്നു. സ്ഥാനാഭിഷേക ശുശ്രൂഷാമദ്ധ്യേ പ്ര സംഗിച്ചത് അലക്സാണ്ടർ മാർ തെയോഫിലോസ് എപ്പിസ്കോപ്പയായി രുന്നു. അന്നേ ദിവസം ഉച്ചതിരിഞ്ഞ് 4.00 മണിക്ക് ഉത്തര കേരള മഹാ ഇടവകയുടെ ബിഷപ്പ് റൈറ്റ് റവ. ബഞ്ചമിൻ തിരുമേനിയുടെ അദ്ധ്യക്ഷ തയിൽ ചേർന്ന അനുമോദന യോഗത്തിൽ യൂഹന്നാൻ മാർത്തോമ മെ ത്രാപ്പോലീത്തയും ശ്രീമാൻ സി.പി. മാത്യു (Rtd; Principal, Union Christian College, Alwaye**), Ex; M.L.A.** കരുണാകര മേനോനും, **B.D.O.**ശ്രീ. ഹരിദാസും ആശംസകൾ അർപ്പിച്ച് പ്രസംഗിയ്ക്കുകയുണ്ടായി.[147] എന്നാൽ പത്ത്

147. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-115;

വർഷത്തെ ഭരണത്തിനു ശേഷം അദ്ദേഹം തൊഴിയൂർ സഭയെ വിട്ട് കത്തോലിക്ക സഭയിലേക്ക് ചേർന്നു.

## പള്ളിക്കൂദാശകൾ

കാലം ചെയ്ത ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ കാലത്ത് ചാലിശ്ശേരിക്കടുത്ത് പെരുമണ്ണൂരിൽ പണി ചെയ്ത ചാപ്പൽ, 1968 മേയ് 5-ാം തിയ്യതി കാട്ടുമങ്ങാട്ടെ പിതാക്കന്മാർക്ക് അഭയം നല്കിയ സ്ഥലമായ അഞ്ഞൂര് അങ്ങാടിയിൽ ഉണ്ടായിരുന്ന പുതുക്കി പണിത ചാപ്പൽ, 1968 ഫെബ്രുവരി 25-ാം തിയ്യതി പോർക്കുളം ഇടവക പള്ളിയുടെ പുതുക്കി പണിത മദ്ബഹാ, മുൻ മെത്രാപ്പോലീത്ത 1970 മാച്ച് 1-ാം തിയ്യതി കല്ലിട്ട് 1971 ഒക്ടോബർ 15-ാം തിയ്യതി പണി പൂർത്തിയാക്കിയ കൊരട്ടിക്കര ചാപ്പൽ, 1971 നവമ്പർ 24-ാം തിയ്യതി പണി പൂർത്തിയാക്കിയ കരിക്കാട്ടെ ചാപ്പൽ,[148] തുടങ്ങിയവ പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായാണ് കൂദാശ ചെയ്തത്. കൊരട്ടിക്കരയിലും കരിക്കാട്ടുമുള്ള ചാപ്പലുകളുടെ കൂദാശയോടനുബന്ധിച്ചു ചേർന്ന ഉദ്ഘാടനയോഗങ്ങളിൽ കൽദായ സഭയുടെ മെത്രാപ്പോലീത്ത മാർ അപ്രേം തിരുമേനി അദ്ധ്യക്ഷനായിരുന്നു.

## അഞ്ഞൂരെ കുരിശു പള്ളി (ബഹാനം ചാപ്പൽ)

കാട്ടുമങ്ങാട്ടെ പിതാക്കന്മാർ കൊച്ചിയും തിരുവിതാംകുറും വിട്ടു പോരേണ്ടി വന്നപ്പോൾ അവർക്ക് അഭയം നൽകിയ ഒരു ചെറിയ ഗ്രാമമാണ് അഞ്ഞൂര് എന്നറിയപ്പെടുന്ന ദേശം. കുന്നംകുളത്ത് നിന്നും രണ്ടര മൈൽ തെക്കു പടിഞ്ഞാറായി മലബാറിൽ കൊച്ചിരാജ്യത്തിന്റെ അതിർത്തിയിലാണ് ഈ സ്ഥലം സ്ഥിതിചെയ്യുന്നത്. വെയിലും മഴയും കൊള്ളാക്കാതിരിക്കുവാൻ നാട്ടുകാരുടെ സഹായത്തോടുകൂടി നിർമ്മിച്ച ഒരു കുടിലിനകത്തു രണ്ടു വർഷത്തോളം അവർ കഴിച്ചുകൂട്ടി. പിന്നീട് അയൽ ഗ്രാമമായ തൊഴിയൂര് ഒരു ദൈവാലയവും, പാർപ്പിട സൗകര്യവും ലഭിച്ചപ്പോൾ ഇത് ഒരു കുരിശുപള്ളിയായി രൂപാന്തരപ്പെട്ടു. അവരുടെ പിൻഗാമികളായ അഭിവന്ദ്യ പിതാകന്മാർ ഈ കുരിശു പള്ളിയെ പ്രത്യേക ഭക്തിയാദരവുകളോടെയാണു കരുതിയിരുന്നതെന്നും അവരിൽ ചിലർ എഴുതിയ മരണപത്രങ്ങളിൽ നിന്നും കാണാവുന്നതാണ്. കാലപ്പഴക്കത്താൽ കേടുവന്ന ആ കുരിശുപള്ളി 1895-ൽ പുതുക്കിപ്പണിതത് ഗീവർഗ്ഗീസ് മാർ കൂറിലോസ് (*കരുമാംകുഴി പുലിക്കോട്ടിൽ*) മെത്രാപ്പോലീ

148. മലബാർ സ്വതന്ത്ര സുറിയാനി സഭ. കെ.സി വർഗീസ്, പുറം-115;
വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-515;

ത്തയാണ്. അദ്ദേഹത്തിന്റെ ജന്മദിനമായ ചിങ്ങം 15-ാം തിയ്യതി ആ പള്ളിയിൽ അദ്ദേഹം വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുക പതിവായിരുന്നു. പരിശുദ്ധ കാട്ടുമങ്ങാട്ടു പിതാക്കന്മാരുടെ ആദ്യത്തെ ആസ്ഥാനമായിരുന്ന ഈ കൊച്ചു ദൈവാലയം നവീനമായ രീതിയിൽ പുതുക്കി പണിയണമെന്ന് ചീരൻ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത ആഗ്രഹം പ്രദർശിപ്പിച്ചതനുസരിച്ച്, 1967-ൽ സഭാ കൗൺസിൽ ഈ ആവശ്യം അംഗീകരിക്കുകയും ആദ്യഗഡുവായി പതിനായിരം രൂപ അനുവദിച്ചു നൽകുകയും ചെയ്തു. എങ്കിലും ദൈവാലയത്തിന്റെ പണി ആരംഭിയ്ക്കുന്നതിനു മുമ്പ് 1967 ജൂൺ 8-ാം തിയ്യതി അദ്ദേഹം കാലം ചെയ്തു. 1967 നവമ്പർ 22-ാം തിയ്യതി പുതിയ ചാപ്പലിന്റെ ശിലാസ്ഥാപനം നടത്തി, 1970 ഫിബ്രുവരി 2-ാം തിയ്യതിയോടു കൂടി പണി പൂർത്തിയാക്കുകയും പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്ത അതിന്റെ കൂദാശ നിർവ്വഹിക്കുകയും ചെയ്തു. നവീനമായ രീതിയിൽ പണി കഴിപ്പിച്ച ഈ ചാപ്പലിനു മുപ്പതിനായിരത്തിൽ പരം രൂപ ചിലവു വന്നിട്ടുള്ളതിൽ നല്ലൊരു ഭാഗവും സംഭാവനയായി വന്നിട്ടുള്ളതാണ്. കാട്ടുമങ്ങാട്ടെ പരിശുദ്ധ പിതാകന്മാർ താമസിച്ചിരുന്ന തേവനൽ വനത്തിലെ ദയറാ ബഹനാൻ സഹദായുടെ നാമത്തിലായിരുന്നു എന്ന് അവർ എഴുതിയ ഗ്രന്ഥങ്ങളിൽ നിന്നും കാണാൻ കഴിയും. അതിന്റെ സ്മരണയായിട്ടാണ് അവർക്ക് അഭയം നൽകിയ ഈ സ്ഥലത്ത് പണി കഴിപ്പിച്ച ചാപ്പൽ ബഹനാൻ സഹദായുടെ നാമത്തിൽ പ്രിതിഷ്ഠിതമായത്.[149]

## സെന്റ് തോമസ് പ്രസ്സ്

1969-ൽ സഭ വകയായി സെന്റ് തോമസ് പ്രസ്സ് എന്ന പേരിൽ ഒരു അച്ചടിശാല കുന്നംകുളം പള്ളിസ്ഥലത്ത് ആരംഭിച്ചു. സുവിശേഷ സംബന്ധമായും സഭാ ഓഫീസ് സംബന്ധിച്ചും, സഭവക പള്ളിക്കൂടങ്ങളുടേയും, ഇടവക പള്ളികളുടെയും, ആവശ്യാനുസരണമുള്ള അച്ചടിവേലുകൾ താമസം കൂടാതെ നിർവ്വഹിക്കുന്നതിന് സ്വന്തമായ ഒരു അച്ചടിശാല ഉണ്ടായിരിക്കേണ്ടത് ആവശ്യമാണെന്ന കുറെകാലമായുള്ള ആഗ്രഹന്റെ ഫലമായിട്ടാണ് ഇത്തരത്തിലൊരു അച്ചടിശാല 1969 ഡിസമ്പർ 5-ാം തിയ്യതി സ്ഥാപിതമായത്. സഭയുടെ ചരിത്ര പുസ്തകമായ കെ.സി വർഗ്ഗീസ് അച്ചന്റെ മലബാർ സ്വതന്ത്ര സുറിയാനി സഭചരിത്രം എന്ന പുസ്തകം സഭാവക പ്രസ്സിൽ ആണ് അച്ചടിച്ചിട്ടുള്ളത്.[150]

---

149. മലബാർ സ്വതന്ത്ര സുറിയാനി സഭ, സ്മരണിക 1989/ഏപ്രിൽ/16;
മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം- 119;
150. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം- 116;

## മാർ കൂറിലോസ് മിഷ്യൻ ആശുപത്രി

മുൻകാലങ്ങളിൽ തൊഴിയൂരും സമീപപ്രദേശങ്ങളും ഗ്രാമങ്ങളായിരുന്നു. വൈദ്യസഹായം ലഭിക്കുന്നതിന്ന് ഒരു ആശുപത്രിയോ, ഡിസ്പെൻസറിയോ ഇവിടെ ഇല്ലായിരുന്നു. ഇതിന്റെ അഭാവം അനുഭവപ്പെട്ടു തുടങ്ങിയിട്ട് കാലങ്ങളേറേയായി. ഭക്തന്മാരായ കാട്ടുമങ്ങാട്ടെ മാർ കൂറിലോസ് മെത്രാപ്പോലീത്തായും, അനുജൻ ഗീവർഗ്ഗീസും അഞ്ഞൂര് ദേശത്ത് വരികയും പിന്നീട് അയൽ ദേശമായ തൊഴിയൂരിൽ ഒരു ദൈവാലയം സ്ഥാപിക്കയും ചെയ്തിട്ട് 1972 ലേക്ക് ഇരുന്നൂറു വർഷം തികയുകയാണ്. പ്രാത്ഥന, ഉപവാസം, ആരാധന സുവിശേഷ ഘോഷണം എന്നിവയാടൊപ്പം ആതുരസേവന ശുശ്രൂഷയിലും അതീവതല്പരരായിരുന്ന ഈ സിദ്ധന്മാരുടെ പാവനസ്മരണക്ക് മുമ്പിൽ ഒരു ആശുപത്രി ആരംഭിക്കുക എന്നതിനേക്കാൾ ഉത്തമമായൊന്നില്ല. ഭദ്രാസനപ്പള്ളിയുടെ കിഴക്കുള്ള തെങ്ങിൻ തോപ്പിൽ മാർ കൂറിലോസ് മിഷ്യൻ ആശുപത്രിക്ക് 1971 ഫെബ്രുവരി 7–ാം തിയ്യതി തറക്കല്ലിട്ടു. സഭാകൗൺസിൽ നൽകിയ സഹായധനത്താലും പൊതുജനങ്ങളിൽ നിന്നും ലഭിച്ച സംഭാവനകളാലും ആശുപത്രിയുടെ ആദ്യഘട്ടം പണിതീർത്തു. അതിനോട് ചേർന്ന് ഡോക്ടർമാർക്ക് താമസിക്കുന്നതിനുള്ള സൗകര്യവും ഒരുക്കി. ചിലകാരണങ്ങളാൽ ഇതിന്റെ മുന്നോട്ടുള്ള പ്രയാണത്തിൽ തടസ്സം നേരിട്ടതുകൊണ്ട് നിർത്തിവെക്കുകയാണ് ഉണ്ടായത്.[151]

## തൊഴിയൂർ ഭദ്രാസനപ്പള്ളിയുടെ രണ്ടാം ശതവത്സരാഘോഷം

ഭദ്രാസന ദൈവാലയത്തിനു തറക്കല്ലിട്ട് ഇരുനൂറു വർഷങ്ങൾ തികയുന്ന 1972 മേയ് 28–ാം തിയ്യതി വിശുദ്ധ കുർബ്ബാനയും ഉച്ചതിരിഞ്ഞ് മൂന്ന് മണിക്ക് സമ്മേളനവും നടത്തപ്പെട്ടു. തെഴിയൂരിലെ ഒന്നാമത്തെ മെത്രാപ്പോലീത്തയായിരുന്ന കാട്ടുമങ്ങാട്ടെ അബ്രഹാം മാർ കൂറിലോസ് ബാവായുടെ സ്മരണയെ മുൻനിർത്തി പണിത മാർ കൂറിലോസ് മിഷൻ ആശുപത്രി കേരളത്തിന്റെ ബഹുമാനപ്പെട്ട മന്ത്രി ശ്രീ. പോൾ പി മാണി ഉൽഘാടനം ചെയ്തു. ആശുപത്രിയുടെ എക്സറെ വാർഡിന്റെ ശിലാസ്ഥാപനം അന്നത്തെ നിയുക്ത കാതോലിക അഭിവന്ദ്യ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു. തുടർന്നു ഭദ്രാസനപ്പള്ളിയുടെ വടക്കുവശത്ത് പ്രത്യേകം തയ്യാറാക്കപ്പെട്ട പന്തലിൽ ആരംഭിച്ച സമ്മേളനത്തിൽ ഡോ. യൂഹന്നാൻ മാർത്തോമ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷത വഹിച്ചു. അഭിവന്ദ്യ ബനഡിക്റ്റ് മാർ

151. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-115; 150(1) പുറം-117;

ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത സമ്മേളനം ഉൽഘാടനം ചെയ്തു. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തയും കൽദായ സഭയുടെ മേലദ്ധ്യക്ഷൻ മാർ അപ്രേം മെത്രാപ്പോലീത്തായും ഉത്തരകേരള മഹായിടവകയുടെ ബിഷപ്പ് റവ. റ്റി.ബി. ബഞ്ചമിൻ തിരുമേനിയും തദവസരത്തിൽ പ്രസംഗിക്കുകയുണ്ടായി. ഈ സമ്മേളനത്തിൽ വെച്ചു തന്നെ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ഒരു സംക്ഷിപ്ത ചരിത്രം പ്രകാശനം ചെയ്തു. സഭാ കൗൺസിൽ തയ്യാറാക്കിയ ഭരണക്രമമനുസരിച്ച് ഏഴംഗങ്ങളടങ്ങിയ ഒരു മെഡിക്കൽ ബോർഡ് മാർ കൂറിലോസ് മിഷൻ ആശുപത്രിയുടെ മേൽനോട്ടം വഹിച്ചു വരുന്നു.[152]

## ചാലിശ്ശേരി അഗതിമന്ദിരം

പാർപ്പിടമില്ലാത്തവരെ ഉദ്ദേശിച്ച് പഴഞ്ഞിയിൽ 1951-ൽ പണിയിച്ച പോലെയുള്ള ഒരു അഗതിമന്ദിരം ചാലിശ്ശേരിയിലും പണിയാൻ സുവിശേഷസംഘം തീരുമാനിച്ചു. ചാലിശ്ശേരി ഹെൽത്ത് സെന്ററിനു സമീപം സഭവക പറമ്പിൽ നിന്ന് അഗതിമന്ദിരത്തിനാവശ്യമായ സ്ഥലം സഭാ കൗൺസിൽ അനുവദിച്ചു തന്നു. 1975 ജനുവരി 19-ാം തിയ്യതി ഞായറാഴ്ച പെരുമണ്ണൂർ പള്ളിയിൽ നടത്തിയ സണ്ടേസ്ക്കൂൾ വിദ്യാർത്ഥി കേമ്പിന്റെ സമാപന സമ്മേളനത്തിനു ശേഷം ചാലിശ്ശേരി അഗതി മന്ദിരത്തിനു തറക്കല്ലിട്ടു. സഭാട്രസ്റ്റിൽ നിന്നും നൽകിയ സഹായധനത്താലും പൊതുജനങ്ങൾ നൽകിയ സംഭാവനകളാലും പണിതീർത്ത അഗതിമന്ദിരം 1976 ഓഗസ്റ്റ് 15-ാം തിയ്യതി ഉദ്ഘാടനം ചെയ്തു. ചാലിശ്ശേരിയിലും പരിസരങ്ങളിലുമുള്ള നിർദ്ധനരായ വിധവകൾക്കും അനാഥർക്കും സഭാ വ്യത്യാസമെന്യേ ഈ സ്ഥപനം ഒരു ആശ്വാസകേന്ദ്രമായി സ്ഥതിചെയ്യുന്നു. ചില കാരണങ്ങളാൽ ഇതിന്റെ മുന്നോട്ടുള്ള പ്രയാണത്തിൽ തടസ്സം നേരിട്ടുകൊണ്ട് നിർത്തി വെക്കുകയാണ് ഉണ്ടായത്.[153]

---

152. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-117;

153. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-118;

## അദ്ധ്യായം 16

# മാത്യൂസ് മാർ കൂറിലോസ് 1978 – 1986
# (കൂത്തര് തീരുമേനി)

1967 മുതൽ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ മേലദ്ധ്യക്ഷനായിരുന്ന പൗലൂസ് മാർ പീലക്സീനോസ് മൂന്നാമൻ 1977 ഓഗസ്റ്റ് 28–ാം തിയ്യതി ഞായറാഴ്ച രാവിലെ 8.15–നു അരമനയിൽ നിന്നിറങ്ങി കാത്തു നിന്നിരുന്ന റോമൻ കത്തോലിക്ക സഭക്കാരോട് കൂടെ ചേർന്നു. തന്മൂലം അനാഥയായ സഭയ്ക്ക് ഒരു മേലദ്ധ്യക്ഷനെ തെരഞ്ഞെടുക്കുവാൻ 1977 ഡിസംബർ 11–ാം തിയ്യതി ഞായറാഴ്ച മാർത്തോമ സഭയിലെ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് എപിസ്കോപ്പയുടെ സാന്നിദ്ധ്യത്തിൽ ഭദ്രാസനപ്പള്ളിയിൽ സഭാമണ്ഡലം ചേർന്നു. ഈ യോഗത്തിൽ വെച്ച് കൂത്തരെ ഇട്ടേശൻ മകൻ ദിവ്യശ്രീ മാത്തു കശീശ്ശയെ സഭയുടെ അടുത്ത മേലധ്യക്ഷനായി തെരഞ്ഞെടുത്തു.[154] തൊഴിയൂർ സഭയുടെ മെത്രാന്മാരായിരുന്ന ഗീവർഗീസ് മാർ കൂറിലോസ് മൂന്നാമന്റെയും, കുര്യക്കോസ് മാർ കൂറിലോസ് ആറാമന്റെയും കോട്ടപ്പടി കുത്തൂർ കുടുംബത്തിൽ നിന്നു തന്നെയായിരുന്ന അദ്ദേഹം ചീരൻ ഗീവർഗീസ് മാർ കൂറിലോസ് ഏഴാമന്റെ അനന്തരവനുമായിരുന്നു. തിരഞ്ഞെടുക്കപ്പെടുന്നതിനുമുമ്പ് അദ്ദേഹം അദ്ധ്യാപകനായും ഇടവക വികാരിയായും പ്രവർത്തിച്ചിട്ടുണ്ടായിരുന്നു.[155] 1978 ജനവരി 18–ാം തിയ്യതി ബുധനാഴ്ച അഭിവന്ദ്യ ഡോ. അലക്സാണ്ടർ മാർത്തോമ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് എപ്പിസ്കോപ്പമാരായ തോമസ് മാർ അത്താനാസിയോസ്, ജോസഫ് മാർ ഐറേനിയസ്, ഈശോ മാർ തീമോഥെയുസ് എന്നിവരുടെ സഹകാർമീകത്വത്തോടു കൂടി ദിവ്യശ്രീ മാത്തു റമ്പാനെ മാർ കൂറിലോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി അഭിഷേകം ചെയ്തു. സ്ഥാനാഭിഷേക ശുശ്രൂഷാമദ്ധ്യേ തോമസ് മാർ അത്താനാസിയോസ് എപ്പിസ്കോപ്പ പ്രസംഗിച്ചു. ശുശ്രൂഷയിൽ ഇതര സഭകളിലെ മേലധ്യക്ഷന്മാരും ഒട്ടേറെ പട്ടക്കാരും സംബന്ധിച്ചിരുന്നു. ഉച്ചതിരിഞ്ഞു നാല് മണിക്ക് ഡോ.അലക്സാണ്ടർ മാർത്തോമ മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന അനുമോദന സമ്മേളനത്തിൽ ഓർത്തഡോക്സ് സഭയിലെ പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും കൽ

---

154. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-120;

155. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-518;

ദായ സഭയിലെ പൗലൂസ് മാർ പൗലൂസ് എപ്പിസ്കോപ്പായും കാട്ടുമ ങ്ങാട്ടെ ദിവശ്രീ ഒ.സി. കുരിയാക്കോസ് കശ്ശീശ്ശയും പാർളിമെന്റ് അംഗ മായ ശ്രീ സ്കറിയാ തോമസും ആശംസാപ്രസംഗങ്ങൾ ചെയ്തു.

## മദ്രാസ് സെന്റ് ജോർജ്ജ് ദേവാലയം

കച്ചവടത്തിനും ഉദ്യോഗം പ്രമാണിച്ചും മദ്രാസിൽ സ്ഥിരതാമസ ക്കാരായ സഭാംഗങ്ങളുടെ നിരന്തര പരിശ്രമഫലമായി അവിടെ ഒരു ദൈ വാലയം പണിയുന്നതിന് തീരുമാനിച്ചു. അതിനാവശ്യമായ സ്ഥലം പെര മ്പൂർ B & C മില്ലിന് സമീപം 1974 ജൂൺ 26-ാം തിയ്യതി വിലയ്ക്ക് വാങ്ങി. 1976 ഫെബ്രുവരി 24-ാം തിയ്യതി പൗലോസ് മാർ പീലക്സിനോസ് മെ ത്രാപ്പോലീത്ത ദൈവാലയത്തിന് തറക്കല്ലിടുകയും ചെയ്തു. തുടർന്നു ണ്ടായ അടിയന്തിരാവസ്ഥ മൂലം മദ്രാസ് കോർപ്പറേഷനിൽ നിന്ന് അനു മദി ലഭിക്കുന്നതിന് കാലതാമസം നേരിട്ടു. ആയതിനാൽ തന്നെ ദൈവാ ലയത്തിന്റെ പണി 1980-ൽ ആണ് ആരംഭിക്കാൻ ഇടയായത്. തമിഴ്നാടി ന്റെ തലസ്ഥാന നഗരിയായ മദ്രാസ് പട്ടണത്തിൽ ചെറിയ തോതിലെ ങ്കിലും ഒരു ദൈവാലയം പണിയുന്നതിനെ കുറിച്ച് വിഷമാവസ്ഥയിൽ ഇരിക്കുന്ന വേളയിലാണ് സഭയുടെ അഭ്യുദേയകാംഷിയും കൂറിലോസ് മിഷൻ ആശുപത്രി, അഞ്ഞൂര് മാർ ബഹനാൻ ചാപ്പൽ തുടങ്ങിയവയ്ക്ക് ഉദാരമായി സംഭാവനകൾ നൽകി സഹായിച്ച ജോൺ പീറ്റർ (Spynax Chemical Industries-Ambathur, Sheenlac Paints) സ്വന്തം ചിലവിൽ സഭയ്ക്ക് വേണ്ടി ഒരു ദൈവാലയം പണിതു തരുന്നതിന് മുന്നോട്ട് വന്നത്. അദ്ദേ ഹം 1980-ൽ തന്നെ ദൈവാലയത്തിന്റെ പണിപൂർത്തിയാക്കി. 1981 ജനു വരി 11-ാം തിയ്യതി ഞായറാഴ്ച അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത ദൈവാലയം കൂദാശ നടത്തുകയും ചെയ്തു. കൂദാശ കഴിഞ്ഞ് ചേർന്ന സമ്മേളനത്തിൽ വെച്ച് ശ്രീ ജോൺ പീറ്റർ പള്ളിയുടെ താക്കോലും രേഖകളും സഭയ്ക്ക് വേണ്ടി മെത്രാപ്പോലീത്ത തീരുമേനി യെ ഏൽപ്പിച്ചു കൊടുക്കുകയും ചെയ്തു.

1986 ജൂൺ 17-ാം തിയ്യതി രാത്രി എട്ട് മണിക്ക് അഭിവന്ദ്യ മാത്യൂ സ് മാർ കൂറിലോസ് മെത്രാപ്പോലിത്ത തൃശ്ശൂർ മെട്രോപ്പോലിറ്റൺ ആശു പത്രിയിൽ വെച്ച് കാലം ചെയ്തു. 19-ാം തിയ്യതി രാവിലെ വിശുദ്ധ കുർ ബ്ബാനക്ക് ശേഷം തൊഴിയൂർ ഭദ്രാസന ദൈവാലയത്തിൽ കബറടക്കി.[156]

---

156. മലബാർ സ്വതന്ത്ര സുറിയാനി സഭ, കെ.സി വർഗീസ്, പുറം-122;

## അദ്ധ്യായം 17

# ജോസഫ് മാർ കൂറിലോസ് വലിയ മെത്രാപ്പോലീത്താ

## 1987 – 2014 (ആലത്തൂർ പനയ്ക്കൽ)

ആലത്തൂർ പനക്കൽ കുടംബത്തിൽ നിന്നും സഭയുടെ മേൽപ്പട്ട സ്ഥാനത്തേക്ക് വരുന്ന മൂന്നാമത്തെ മെത്രാപ്പോലിത്തായാണ് അഭിവന്ദ്യ ജോസഫ് മാർ കുറിലോസ്. ആലത്തൂർ പനയ്ക്കൽ കുടുംബത്തിൽ മാത്തുക്കുട്ടിയും കുഞ്ഞാണിയുമാണ് മാതാപിതാക്കൾ. 1856 മുതൽ 1888 വരെ സഭനൗകയെ നിരവധി സങ്കീർണ്ണങ്ങളായ പ്രശ്നങ്ങളെ അഭിമുഖീകരിച്ചുകൊണ്ട് നയിച്ച വിജയശ്രീലാളിതനായ യൗസേഫ് മാർ കൂറിലോസ് മെത്രാപ്പോലീത്തായും(*വലിയ ആലത്തൂർ മെത്രാച്ചൻ*) 1927-ൽ കാലം ചെയ്ത സഫ്രഗൻ പൗലൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായും ഇദ്ദേഹത്തിന്റെ  പൂർവ്വികന്മാരാണ്. ആലത്തൂർ ചെറിയ തിരുമേനി പൗലോസ് മാർ അത്താനാസിയോസിന്റെ സഹോദരൻ ഇട്ടൂപ്പിന്റെ മകനാണ് ശ്രീ മാത്തുകുട്ടി. റിട്ടയേർഡ് ഹവീൽദാർ മേജറായ മാത്തുക്കുട്ടിയുടെ എട്ട് മക്കളിൽ അഞ്ചാമനായി 1954 നവംബർ 26-ാം തിയ്യതിയാണ് ജോസഫ് കശീശ്ശ ജനിച്ചത്. ഇദ്ദേഹത്തിന്റെ നാല് മൂത്ത സഹോദരിമാരിൽ മൂന്ന് പേരും വളരെ ചെറുപ്രായത്തിൽ തന്നെ മരിച്ചുപോയി. 1948-ൽ സഭാഭരണക്രമം നിലവിൽ വന്നതിന്റെ അടുത്ത വർഷം മുതൽ തുടർച്ചയായി 37 വർഷം മാത്തുക്കുട്ടി സഭാ കൗൺസിൽ അംഗമായിരുന്നു. കുന്നംകുളം ഡേവിഡ് മെമ്മോറിയൽ എൽ.പി. സ്ക്കൂളിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസവും, M.J.D. സ്കൂളിൽ നിന്ന് ഹൈസ്ക്കൂൾ വിദ്യാഭ്യാസവും പൂർത്തിയാക്കിയ തിരുമേനി ഗുരുവായൂർ ശ്രീ കൃഷ്ണ കോളേജിൽ നിന്ന് പ്രീഡിഗ്രിയും തൃശ്ശൂർ സെന്റ് തോമസ് കോളേജിൽ നിന്ന് ചരിത്രം, ഇംഗ്ലീഷ് എന്നിവയിൽ ബി.എ. ബിരുദവും എടുത്തു. 1978-79 വർഷത്തിൽ കർണ്ണാടകയിലെ ചിക്ബെല്ലാപൂർ മുനിസിപ്പൽ കോളേജിൽ നിന്ന് ബി.എഡ്. ബിരുദവും നേടി. ബിരുദമെടുത്തതിനു ശേഷം സഭവക ഹൈസ്കൂളിൽ ഒരു അദ്ധ്യാപകനായി സേവനമനുഷ്ഠിച്ചു വരികയായിരുന്നു. അഭിവന്ദ്യ മത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത ഇടയ്ക്കിടെ നേരിട്ട രോഗത്താലും തന്മൂലമുള്ള ക്ഷീണത്താലും സഭാകാര്യങ്ങൾ വീഴ്ച കൂടാതെ നടത്തുവാൻ സാധിക്കാതെ വന്നതിനാൽ ഒരു സഫ്രഗൻ മെത്രാപ്പോലീത്തായെ വാഴിക്കണമെന്ന് അദ്ദേഹം സഭാ കൗൺസിലിന് നിർദ്ദേശം നൽകി. അതനുസരിച്ച് 1981 ഡിസംബർ 20-ാം

തിയ്യതി ഞായറാഴ്ച സഭാ മണ്ഡലം ചേർന്നു. പനയ്ക്കൽ മാത്തുകുട്ടി മകൻ ദിവ്യശ്രീ. ജോസഫ് കശ്ശീശയെ തെരെഞ്ഞെടുത്തു.

അഭിവന്ദ്യ പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ യിൽ നിന്ന് 1972 മാർച്ച് 5-ാം തിയ്യതി ശെമ്മാശ്ശപട്ടവും 1976 നവംബർ 21-ാം തിയ്യതി പൂർണ്ണശെമ്മാശ പട്ടവും സ്വീകരിച്ചു. 1976 മുതൽ 1978 ജൂൺ വരെ സഭയുടെ കുന്നുംകുളം സെന്റ് തോമസ് പ്രസ്സിന്റെ മാനേജർ ആയി പ്രവർത്തിച്ചു. ഇക്കാലത്തു തന്നെ സുവിശേഷ സംഘം സെക്രട്ട റിയായും പ്രവർത്തിച്ചു. 1978 മാർച്ച് 1-ാം തിയ്യതി അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയിൽ നിന്ന് ഭദ്രാസന ദൈവലവായ ത്തിൽ വെച്ച് കശീശ്ശാ പട്ടം സ്വീകരിച്ചു. അതേ മാസം തന്നെ സഭാ സെ ക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. 1978 ഏപ്രിൽ അവസാനം മുതൽ മെ ത്രാപ്പോലീത്തയുടെ നിർദ്ദേശാനുസരണം തൊഴിയൂരിൽ നിന്ന് മാറി കു ന്നത്തെപ്പള്ളിയിൽ താമസം തുടങ്ങി. 1978 ജൂലൈ 11-ാം തിയ്യതി മെത്രാ പ്പോലീത്തയുടെ അനുമതിയോടെ സഭാ സെക്രട്ടറി സ്ഥാനം ഒഴിഞ്ഞ് കർണ്ണാടകചിക്ബല്ലാപ്പൂരിൽ ബി.എഡ് കോഴ്സിന് ചേർന്നു. സെപ്റ്റം ബർ മാസം മുതൽ അവിടെയുള്ള C.S.I ഹോസ്പിറ്റൽ ചാപ്പലിൽ ഞായ റാഴ്ചകളിൽ വിശുദ്ധ കുർബ്ബാന അനുഷ്ഠിച്ചു തുടങ്ങി. 1979 മെയ് ആദ്യ ത്തിൽ കോഴ്സ് കഴിഞ്ഞ് തിരിച്ചെത്തിയ അദ്ദേഹത്തെ 1979 സെപ്തം ബറിൽ കല്ലുംപുറം പള്ളിയുടെ വികാരിയായി നിയമിച്ചു. 1980 ജനുവരി 8-ാം തിയ്യതി തൊഴിയൂർ സെന്റ് ജോർജ്ജ് ഹൈസ്കൂളിൽ അദ്ധ്യാപ കനായി നിയമിതനായി. മെത്രാൻ സ്ഥാനാഭിഷേകത്തിന് മുമ്പുവരെ അ ദ്ധ്യാപകനായി തന്നെ തുടർന്നു. അദ്ധ്യാപകനായിരുന്ന കാലത്ത് ഇദ്ദേ ഹം കുട്ടികളുടെ ഏറ്റവും പ്രിയപ്പെട്ട അച്ചൻമാഷ് എന്നാണ് അറിയപ്പെ ട്ടിരുന്നത്. അതേസമയം സ്കൂളിലെ അച്ചടക്കത്തിന്റെ കാര്യത്തിൽ മഹാ കണിശക്കാരനും ആയിരുന്നു. 1981 ഡിസംബർ 20-ാം തിയതി കൂടിയ സഭാമണ്ഡലം 27 വയസ്സുകാരനായ ആലത്തൂർ പനക്കൽ ജോസഫ് ക ശ്ശീശായെ എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത രോഗിയായി ദിവസങ്ങളോ ളം കുന്നത്തെ പള്ളിയിൽ താമസിച്ചപ്പോൾ അദ്ദേഹത്തെ ശുശ്രൂഷിച്ചത് ജോസഫ് കശ്ശീശയായിരുന്നു. സ്കൂളിൽ പൊകേണ്ട ദിവസങ്ങളിൽ പ കൽ സമയത്ത് തിരുമേനിയടെ സഹായത്തിന് ഒരാളെ നിയോഗിച്ചിട്ടാ യിരുന്നു ജോസഫ് കശ്ശീശ സ്കൂളിൽ പോയിരുന്നത്. ഒരു ശ്രേഷ്ഠ മഹാ പുരോഹിതനോടുള്ള ആദരവും വിധേയത്വവും പാലിക്കുവാൻ ജോസ ഫ് കശീശ്ശ പ്രത്യേകം ശ്രദ്ധിച്ചിരുന്നു എന്നത് ശ്രദ്ധേയമാണ്.

**യുത്ത്ലീഗ് സംഘടന**

അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ കാലത്ത് മലബാർ സ്വതന്ത്ര സുറിയാനി സഭയിലെ കുറച്ച് യുവാക്കളുടെയും യുവ വൈദീകരുടെയും ശ്രമഫലമായി 1984–ൽ രൂപംകൊണ്ട സംഘടനയാണ് സഭയുടെ യൂത്ത്ലീഗ്. യുവാക്കളിലെ ചെറുതും വലുതുമായ വിവിധ കഴിവുകൾ വികസിപ്പിച്ചെടുത്ത് അത് വേണ്ടവിധത്തിൽ ഉപയോഗിക്കുന്നതിനും അവയെ സഭയുടെ വളർച്ചക്കും താൻ ജീവിക്കുന്ന സമൂഹത്തിന്റെയും രാഷ്ട്രത്തിന്റെയും പുരോഗതിക്കുതുകുന്നവിധത്തിൽ പ്രവർത്തിക്കുവാൻ സജ്ജമാതിയെടുക്കുക എന്ന ഉദ്ദേശത്തോടെയായിരുന്നു യൂത്ത്ലീഗ് എന്ന ഈ സംഘടനയ്ക്ക് രൂപം നൽകിയത്. അതിന്റെ പ്രാരംഭഘട്ടത്തിൽ നിരവധി പ്രയാസങ്ങളെ തരണം ചെയ്യേണ്ടതായി വന്നുവെങ്കിലും അതിന്റെ പരിധിയ്ക്കകത്ത് നിന്നുകൊണ്ടുതന്നെ വിവിധ മേഖലകളിൽ വളരെ പുരോഗതി പ്രാപിക്കുവാൻ സാധിച്ചിട്ടുള്ളത് എടുത്തു പറയത്തക്കതാണ്. ഇടവകകൾ തോറും യൂണിറ്റുകൾ രൂപീകരിക്കുക എന്നതു തന്നെ വളരെ ശ്രമകരമായിരുന്നു. എന്നാൽ എല്ലാ ഇടവകകളിലെയും യൂണിറ്റുകൾ പിൽക്കാലത്ത് വളരെ സജീവമായി തന്നെ പ്രവർത്തിച്ചു വരുന്നുണ്ട്. ആത്മീകമായി സഭാംഗങ്ങളെ ഉണർത്തുവാൻ പലവിധത്തിലും സാധിച്ചിട്ടുണ്ട്.

1984 സെപ്തംബറിൽ യൂത്ത്ലീഗിന്റെ അഭിമുഖ്യത്തിൽ **സ്നേഹ സന്ദേശം മാസിക** പ്രസിദ്ധീകരണം തുടങ്ങി. പിന്നീട് ഒരു വർഷത്തിനു ശേഷം മാസികയുടെ പേര് **കുഞ്ഞാടുകളുടെ വെളിച്ചം** എന്ന പേരിൽ രജിസ്ട്രേഷൻ കിട്ടി. 1986 ആഗസ്റ്റ് വരേയും മാസികയുടെ ചീഫെഡിറ്റർ ആയി അഭിവന്ദ്യ ജോസഫ് മാർ കൂറിലോസ് തിരുമേനി (*ജോസഫ് കശ്ശീശ*) പ്രവർത്തിച്ചു. മാസികയുടെ പ്രവർത്തനംവഴി പല യുവാക്കളേയും സഭയുടെ ചരിത്രപഠനത്തിലേക്കും സഭയുടെ സ്ഥാപകരെ കുറിച്ചുള്ള പഠനത്തിലേക്കും നയിച്ചു. യൂത്ത്ലീഗിന്റെ ആഭിമുഖ്യത്തിൽ മെഡിക്കൽ ക്യാമ്പുകൾ, തയ്യൽ മെഷീൻ വിതരണം, നിർദ്ധനരായ വിദ്ധ്യാർത്ഥികൾക്ക് പഠനോപകരണങ്ങളുടെ വിതരണം തുടങ്ങി നിരവധി പ്രവർത്തനങ്ങൾക്ക് അദ്ദേഹം നേതൃത്വം കൊടുത്തു. അതിനോടൊപ്പം തന്നെ പൊതുരംഗങ്ങളിലും ഒട്ടും പിന്നിലായിരുന്നില്ല. തൊഴിയൂർ, കുന്നംകുളം, പോർക്കുളം, പഴഞ്ഞി, കരിക്കാട്, കൊരട്ടിക്കര, കല്ലുംപുറം, ചാലിശ്ശേരി, പെരുമണ്ണൂർ, എന്നീ ഇടവകകളിലെല്ലാം തന്നെ യൂണിറ്റുകൾ രൂപീകരിക്കപ്പെട്ടു കഴിഞ്ഞു. യൂണിറ്റുകൾ പൊതുവെ അതാതിടവകകളുടെയും തദ്വാര സഭയുടെയും ഉന്നതിക്കുവേണ്ടിയും പ്രവർത്തിച്ചു വരുന്നു. സഭയിലെ

യുവാക്കൾ ഒറ്റക്കെട്ടായി പരസ്പരം സ്നേഹത്തോടെ പ്രവർത്തിക്കുന്ന ഒരു വേദിയായിട്ടാണ് യൂത്ത്ലീഗ് നിലകൊള്ളുന്നത്. ആത്മീകമായി അന്ധത ബാധിച്ചിരിക്കുന്ന ഇന്നത്തെ സമൂഹത്തിന് അല്പമെങ്കിലും ആത്മീയ പ്രകാശം നല്കുവാൻ ഈ സംഘടനക്ക് സാധിച്ചിട്ടുണ്ട്. മുൻ കാലങ്ങളിൽ നടത്തിവന്നിരുന്ന ഭവനസന്ദർശനവും ഞായറാഴ്ചകളിൽ ഒത്തുചേർന്ന് നടത്തുന്ന വീട്ടുപ്രാത്ഥർനകളും അതതു കാലങ്ങളിൽ നടത്തുന്ന സുവിശേഷയോഗങ്ങളും സംഘടനയുടെ ആത്മീയ വളർച്ചയുടെയും  പ്രവർത്തനങ്ങളുടെയും ഭാഗമാണ്.

1986 ആഗസ്റ്റ് 20-ാം തിയ്യതി മാർത്തോമ സഭയുടെ സഫ്രഗൻ മെത്രാപ്പോലീത്ത അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിലും മാർത്തോമ്മാ സഭയിലെ അഭിവന്ദ്യ ഈശോ മാർ തിമൊഥെയോസ് എപ്പിസ്ക്കോപ്പ, അഭിവന്ദ്യ ജോസഫ് മാർ ഐറേനിയസ് എപ്പിസ്കോപ്പ, യാക്കോബായ സഭയിലെ അഭിവന്ദ്യ തോമസ് മാർ തിയോഫിലൊസ് തിരുമേനി(*മൂത്തേടം തിരുമേനി*) എന്നിവരുടെ സഹകാർമ്മികത്വത്തിലും ഭദ്രാസന ദൈവാലയത്തിൽ വെച്ച് ജോസഫ് കശീശ്ശയെ റമ്പാനായി വാഴിച്ചു. 1986 ആഗസ്റ്റ് 27-ാം തിയ്യതി മാർത്തോമ സഭയുടെ അഭിവന്ദ്യ ഡോ. അലക്സാണ്ടർ മാർത്തോമ്മ മെത്രാപ്പോലീത്തയുടെ മുഖ്യ കാർമ്മിത്വത്തിലും മാർത്തോമ സഭയിലെ അഭിവന്ദ്യ ജോസഫ് മാർ ഐറേനിയസ് എപ്പിസ്കോപ്പ, അഭിവന്ദ്യ സക്കറിയാസ് മാർ തിയോഫിലൊസ് എപ്പിസ്കോപ്പ, യാക്കോബായ സുറിയാനി സഭയിലെ മാർ ഒസ്താത്തിയോസ് ബെന്യാമിൻ ജോസഫ് മെത്രാപ്പോലീത്ത, കൽദായ സഭയിലെ അഭിവന്ദ്യ മാർ അപ്രേം മെത്രാപ്പോലിത്താ, അഭിവന്ദ്യ ഡോ. പൗലോസ് മാർ പൗലോസ് എപ്പിസ്കോപ്പ, സി. എസ്. ഐ. സഭയിലെ അഭിവന്ദ്യ സേത്ത് തിരുമേനി എന്നിവരുടെ സഹകാർമികത്വത്തിലും തൊഴിയൂർ സഭയുടെ പതിമൂന്നാമത്തെ മെത്രാപ്പോലീത്തയായി അഭിവന്ദ്യ ജോസഫ് മാർ കൂറീലോസ് വാഴിക്കപ്പെട്ടു.

## ദൈവാലായ പുനർനിർമ്മാണം

1987 നവംബർ 30-ാം തിയ്യതി ഭദ്രാസന ദൈവാലായത്തിന്റെ പുനർനിർമ്മാണത്തിന് അഭിവന്ദ്യ തിരുമേനി അടിസ്ഥാനശിലയിട്ടു. പുനർനിർമ്മാണത്തിനു വേണ്ടതായ ധനം സമാഹരിക്കുന്നതിന് അദ്ദേഹം ഒരു വിദേശയാത്ര നടത്തി. ഗൾഫ് നാടുകളിൽ സന്ദർശനം നടത്തിയ തിരുമേനിക്ക് അവിടങ്ങളിലുള്ള യാക്കോബായ സുറിയാനി പള്ളികളിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നതിനുള്ള അനുവാദം പരിശുദ്ധ പാത്രിയർ

ക്കീസ് ബാവായിൽ നിന്ന് ലഭിച്ചിരുന്നു. ഇത് സാധ്യമായത് യാക്കോബായ സുറിയാനി സഭയിലെ സിംഹാസന പള്ളികളുടെ ചുമതലയിൽ ഉണ്ടായിരുന്ന തിരുമേനിയുടെ ഒരു ജ്യേഷ്ഠ സഹോദരസ്ഥാനീയനായ അഭിവന്ദ്യ മാർ ഓസ്താത്തിയോസ് ബന്യാമിൻ ജോസഫ് മെത്രാപ്പോലീത്തയുടേയും പരിശുദ്ധ ബാവയുടെ സെക്രട്ടറിയായിരുന്ന ദിവ്യശ്രീ കുര്യാക്കോസ് കശ്ശീശ്ശയുടേയും (*മുമ്പ് ഇദ്ദേഹം ആർത്താറ്റ് സിംഹാസനപള്ളി വികാരിയായിരുന്നു. പിന്നീട് കുര്യാക്കോസ് മാർ യൂലിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി*) സഹായം ലഭ്യമായിരുന്നു. സിറിയ, ജോർദ്ദാൻ, ബഹറിൻ എന്നിവിടങ്ങളിൽ സന്ദർശനം നടത്തുവാനും ദമാസ്കോസിൽ പരിശുദ്ധ പാത്രിയാർകീസ് ബാവയുടെ അതിഥിയായി മൂന്ന് ദിവസം താമസിക്കുന്നതിനും കഴിഞ്ഞു. തൊഴിയൂർ സഭക്കാരും മറ്റ് സഭകളിൽപെട്ടവരും മറ്റ് സമുദായങ്ങളിൽ പെട്ടവരുമടക്കം എല്ലാവരുടേയും സ്നേഹനിർഭരമായ സ്വീകരണങ്ങളും സഹായ സഹകരണങ്ങളും അഭിവന്ദ്യ തിരുമേനിക്കു ലഭിച്ചു. നല്ലൊരു സംഖ്യ ഭദ്രാസന ദൈവാലയ പുനർനിർമ്മാണത്തിന് ഗൾഫ് രാജ്യങ്ങളിൽ നിന്ന് ലഭിക്കുകയും ചെയ്തു.

1987 നവംബർ 30-ാം തിയ്യതി തുടങ്ങിയ ദൈവാലയത്തിന്റെ പുനർനിർമ്മാണം ദ്രുതഗതിയിൽ പുരോഗമിച്ചു. പണി നടന്നിരുന്ന ദിവസങ്ങളിൽ ഒരു ദിവസം പോലും വിശുദ്ധ കുർബ്ബാനയ്ക്ക് മുടക്കം വന്നിട്ടില്ല. പണി നടന്നിരുന്ന സമയത്ത് വിദേശത്തും ഇതിനിടയിൽ ബഹു. വി.വി ജോസഫ്(*വടക്കനച്ചൻ*) അച്ചനോടൊപ്പം ധനശേഖരണത്തിന് കേരളത്തിന്റെ വിവിധഭാഗങ്ങളിൽ പോകേണ്ടിയിരുന്നു. പുനർനിർമ്മാണം പൂർത്തിയായ ഭദ്രാസന ദൈവാലയം 1989 ഏപ്രിൽ 16-ാം തിയ്യതി അഭിവന്ദ്യ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കൂദാശ ചെയ്തു. തദവസരത്തിൽ സഹകാർമ്മികരായും വിശിഷ്ട അതിഥികളായും മാർത്തോമ്മാ സഭയിലെ അഭിവന്ദ്യ ഡോ.അലക്സാണ്ടർ മെത്രാപ്പോലീത്ത, അഭിവന്ദ്യ ജോസഫ് മാർ ഐറേനിയസ് എപ്പിസ്കോപ്പാ, യാക്കോബായ സഭയിലെ അഭിവന്ദ്യ മാർ ഓസ്താത്തിയോസ് ബന്യാമിൻ ജോസഫ് മെത്രാപ്പോലിത്താ, ദുബായ് മാർ ഇഗ്ന്യാത്തിയോസ് ഇടവക വികാരി വെരി. റവ. ജോസഫ് വർഗ്ഗീസ് റമ്പാൻ എന്നിവർ പങ്കെടുത്തു. എല്ലാ നന്മനിറഞ്ഞ ജീവിതത്തിനും പ്രവർത്തനങ്ങൾക്കും ദൈവവചനം അത്യാന്താപേക്ഷിതമാണെന്ന നഗ്നസത്യം സഭാ അടിസ്ഥാനത്തിൽ ഗ്രഹിക്കാനും പങ്കുവെക്കാനും സഭയുടെ വിവിധ ഇടവകകളിലെ മക്കൾക്ക് സഹായകമാകുന്ന സഭാ സുവിശേഷ കൺവെൻഷൻ 1987 ഡിസംബർ മാസത്തിൽ കുന്നംകുളം സെന്റ് തോമസ് പള്ളിയിൽ (*കുന്നത്തെ പള്ളി*)

സുവിശേഷ സംഘത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിയ്ക്കാൻ സുവിശേഷ സംഘം പ്രസിഡണ്ട് എന്ന നിലയിൽ ജോസഫ് മാർ കുറിലോസ് മെത്രാപ്പോലിത്താ ആഹ്വാനം ചെയ്തു. 1989–ൽ സഭയിലെ സീനിയർ വൈദികനായ ദിവ്യശ്രീ ജോസഫ് വടക്കൻ കശ്ശീശ്ശയുടെ സപ്തതി വിപുലമായ രീതിയിൽ തിരുമേനിയുടെ നേതൃത്വത്തിൽ യൂത്ത്ലീഗിന്റെ ആഭിമുഖ്യത്തിൽ ആഘോഷിച്ചു.

1989 ഏപ്രിൽ 24–ാം തിയ്യതി റവ.ഡോ. ഫെൻവിക്കിന്റെ ക്ഷണം അനുസരിച്ച് ഇംഗ്ലണ്ട് സന്ദർശിച്ചു. ഇംഗ്ലണ്ടിലെ സോളിഹൾ സെന്റ് ആൾഫീജ് ഇടവകയുടെ കൺഫർമേഷൻ പ്രോഗ്രാമിനുള്ള ക്ഷണം സ്വീകരിച്ച് എത്തിയ തിരുമേനിയെ അന്നത്തെ കാന്റർബറി ആർച്ച് ബിഷപ്പ് റോബർട്ട് റൺസി ഹൃദ്യമായി സ്വീകരിച്ചു. തൊഴിയൂർ സഭയോടുള്ള ആദരസുചകമായി വിശിഷ്ട അതിഥികളെ ഉൾപ്പെടുത്തി പ്രത്യേക വിരുന്നു സൽക്കാരം നടത്തുകയും ഉണ്ടായി. ലണ്ടൻ, സോളിഹൾ എന്നിവിടങ്ങളിലെ പള്ളികളിൽ തൊഴിയൂർ സഭയുടെ ആചാരക്രമമനുസരിച്ച് മലയാളത്തിൽ വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുന്നതിന് കഴിഞ്ഞു. മാർത്തോമ സഭയുടെ അഭിവന്ദ്യ ഡോ. അലക്സാണ്ടർ മാർത്തോമ മെത്രാപ്പോലീത്തായുടെ നിർദ്ദേശമനുസരിച്ച് ലണ്ടൻ കാതറൈൻ ക്രീബാൺ പള്ളിയിലും അവിടത്തെ വികാരി റവ. ജോർജ്ജ് മാത്യു അച്ചന്റെ സ്നേഹപൂർണ്ണമായ സഹകരണത്തിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നതിന് സാധിച്ചു. ചർച്ച് ഓഫ് ഇംഗ്ലണ്ടുമായുള്ള ബന്ധം തുടരുകയും 1991–ൽ കാന്റർബറി ആർച്ച് ബിഷപ്പ് ജോർജ്ജ് കേരിയുടെ സ്ഥാനരോഹണ ശുശ്രൂഷയിൽ പങ്കെടുക്കുന്നതിനുള്ള ക്ഷണം അഭിവന്ദ്യ തിരുമേനിക്കു ലഭിക്കുകയും ചെയ്തു. ഈ സ്ഥാനാരോഹണ ശുശ്രൂഷയിലും തുടർന്ന് നടന്ന സ്വീകരണത്തിലും തിരുമേനി പങ്കെടുത്തു. ചർച്ച് ഓഫ് ഇംഗ്ലണ്ടുമായുള്ള ഈ ബന്ധത്തിന്റെ ഫലമായാണ് റവ. ഡോക്ടർ ജോൺ ഫെൻവിക്ക് *The Malabar Independent Syrian Church* എന്ന പുസ്തകം ഇംഗ്ലണ്ടിൽ നിന്ന് പ്രസിദ്ധീകരിച്ചത്. ഈ പുസ്തകമാണ് തൊഴിയൂർ സഭയെക്കുറിച്ചും പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവമാരെക്കുറിച്ചും ആഗോളതലത്തിൽ അറിയപ്പെടാൻ ഇടയാക്കിയത്. ഇതിന്റെ തുടർച്ചയെന്നോണം 10 വർഷം നീണ്ട ഗവേഷണങ്ങൾക്കു ശേഷം 600–ൽ പരം പേജുള്ള The Forgotten Bishops- The Malabar Independent Syrian Church and it's place in the story of the St.Thomas Christian of South India എന്ന ബൃഹത്ഗ്രന്ഥം 2009–ൽ അമേരിക്കയിൽ നിന്നും പ്രസിദ്ധീകരിച്ചു.

1991-ൽ മദ്രാസ് പള്ളിയോട് ചേർന്ന് നിൽക്കുന്ന സ്ഥലം പള്ളിയ്ക്കു വേണ്ടി വാങ്ങി. ദിവ്യശ്രീ ജോസഫ് വടക്കൻ കശ്ശീശ്ശ അദ്ദേഹത്തിന്റെ പ്രോവിഡന്റ് ഫണ്ട് നിക്ഷേപത്തിൽ നിന്ന് 25000 രൂപ ഇതിലേക്ക് നല്കി സഹായിച്ചു. മദ്രാസിലെ ജോൺ പീറ്റർ അടക്കമുള്ളവരുടെ സംഭാവനകളോടൊപ്പം അഭിവന്ദ്യ കൂറിലോസ് തിരുമേനിയുടെ വിദേശത്തെ സുഹൃത്തുക്കൾ നല്കിയ സംഭാവനയും ചേർത്തിട്ടും തികയാതെ വന്നപ്പോൾ ശ്രീ ജോൺ പീറ്റർ പോരാത്ത തുക കൂടി നല്കി സഹായിച്ചു. 1991-ൽ തന്നെ മാർ കുറീലോസ് മിഷൻ ആശുപത്രിക്കു വേണ്ടി, ഇംഗ്ലണ്ടിലെ സുഹൃത്തുക്കളുടെ സഹായത്തോടെ ഒരു മൊബൈൽ ആംബുലൻസ് യൂണിറ്റ് ലഭ്യമാക്കിയതും 1993 ൽ N.C.C.I യുടെ ഫണ്ടും കൂടി ഉപയോഗിച്ച് ആശുപത്രിയിൽ സാമാന്യം നല്ല ഒരു ഓപ്പറേഷൻ തിയ്യറ്റർ സജ്ജമാക്കിയതും അഭിവന്ദ്യ തിരുമേനിയുടെ കാലത്തായിരുന്നു.

## എറണാകുളത്തും കോയമ്പത്തൂരും പുതിയ ഇടവകകൾ

1992 ജൂലൈ മാസത്തിൽ കൊയമ്പത്തൂർ C.S.I ചാപ്പലിൽ ഞായറാഴ്ചകളിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുവാനുള്ള അനുവാദം കോയമ്പത്തൂർ C.S.I ബിഷപ്പ് മോസ്റ്റ് റവ. വില്യം മോസ്സസ്സിൽ നിന്നും ലഭിക്കുന്നതിന് ഇടയായി. പ്രഥമ കുർബ്ബാന അഭിവന്ദ്യ തിരുമേനി തന്നെ അർപ്പിക്കുകയും ചെയ്തു. ക്രമേണ ഇതൊരു ഇടവകയായി തീർന്നു. 1992-ൽ ഒക്ടോബർ 18-ാം തിയതി എറണാകുളത്ത് മാർ കൂറിലോസ് ബാവാപ്പള്ളിയ്ക്ക് കല്ലിടുകയും തിരുമേനിയുടെ സ്ഥാനാരോഹണത്തിന്റെ 10-ാം വാർഷിക ദിനമായ 1995 ആഗസ്റ്റ് 27-ാം തിയതി കൂദാശ നടത്തുകയും ചെയ്തു. 1994-ൽ തൊഴിയൂർ സഭയും മാർത്തോമ സഭയും തമ്മിലുള്ള സൗഹൃദബന്ധത്തിന്റെ ശതാബ്ദി ആഘോഷം കുന്നംകുളം കുന്നത്തെ പള്ളിയിൽ വെച്ച് ആഘോഷപൂർവ്വം നടത്തി. മോസ്റ്റ് റവ. ഡോ. അലക്സാണ്ടർ മാർത്തോമ മെത്രാപ്പോലീത്തയും മോസ്റ്റ് റവ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്തായും ഒരുമിച്ച് സമ്മേളനത്തിൽ പങ്കെടുത്തു. സമ്മേളനം ഉദ്ഘാടനം ചെയ്തത് അന്നത്തെ റവന്യു മന്ത്രിയായിരുന്ന ബഹു. കെ.എം. മാണിയായിരുന്നു. 1996-ൽ നാഗ്പൂരിൽ വെച്ച് നടന്ന നാഷണൽ ക്രിസ്ത്യൻ കൗൺസിൽ ഓഫ് ഇന്ത്യ സമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനി പങ്കെടുത്തു. തൊഴിയൂർ സഭയ്ക്ക് N.C.C.I-ൽ അംഗത്വം ലഭിച്ചതിനെ തുടർന്നു 1996 ആഗസ്റ്റിൽ 15-ാം തിയ്യതി N.C.C.I ഭാരവാഹികൾക്ക് തൊഴിയൂരിൽ സമുചിതമായ സ്വീകരണം നൽകി. 1996 -ൽ അമേരിക്ക സന്ദർശിച്ചു. മടക്കയാത്രയിൽ ജനീവയിൽ വെച്ച് വേൾഡ് ക്രിസ്ത്യൻ കൗൺസിൽ ആസ്ഥാനം സന്ദർശിച്ച് W.C.C-യിൽ

അംഗത്വം ലഭിയ്ക്കാനുള്ള അപേക്ഷ സമർപ്പിച്ചു. ഇതിനിടെ 1992-ൽ എക്യുമെനിക്കൽ ക്രിസ്ത്യൻ സെന്റർ (E.C.C) അംഗത്വം നേടാൻ സഭയ്ക്ക് സാധിച്ചു. 1997-ൽ തായ്‌ലന്റിൽ വെച്ച് നടന്ന ഓയിക്കോ ക്രെഡിറ്റ് (*എക്യുമിനിക്കൽ ഡവലപ്മെന്റ് കോഓപ്പറേറ്റിവ് സൊസൈറ്റി*) സമ്മേളനത്തിൽ പങ്കെടുക്കുകയും സഭയ്ക്ക് അംഗത്വം നേടകയും ചെയ്തു. 1998-ൽ ഇംഗ്ലണ്ടിലെ ലാംബത്ത് കോൺഫറൻസിലും തിരുമേനി പങ്കെടുത്തു. പത്ത് വർഷത്തിലൊരിക്കലാണ് ഈ കോൺഫറൻസ് നടക്കുന്നത്. 1999-ൽ കാർഗിൽ പോരാളികൾക്ക് അഭിവാദ്യം അർപ്പിച്ചും ജീവൻ വെടിഞ്ഞവർക്ക് ആത്മശാന്തി നേർന്നുകൊണ്ടും കുന്നംകുളം നഗരത്തിൽ ഒരു ശാന്തിയാത്ര നടത്തി. ശേഷം ജവാന്മാരുടെ പുനരധിവാസത്തിനുള്ള ക്ഷേമനിധിയിലേക്ക് 50000 രൂപയോളം ചുമതലക്കാരായ ആർമ്മി ഓഫീസർക്ക് ഏൽപ്പിച്ചു കൊടുത്തു.

2000-ത്തിൽ ഹോങ്കോങ്ങ് ആസ്ഥാനമായ ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെ (C.C.A) സമ്മേളനം ഇൻഡോനേഷ്യയിലെ സുലാവേസിയിൽ നടന്നു. ഈ സമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനി പങ്കെടുക്കുകയും സഭയക്ക് ഇതിൽ അംഗത്വം നേടുകയും ചെയ്തു. ഇതേ കൊല്ലം തന്നെ ദിവ്യശ്രീ ജോബ് കശീശ്ശയെ ഓയിക്കോ ക്രഡിറ്റ് സമ്മേളനത്തിൽ പങ്കെടുക്കുന്നതിനായി മിയാമി (*മെക്സിക്കോ*) അമേരിക്ക, ഇംഗ്ലണ്ട് എന്നിവിടങ്ങളിലേക്ക് സഭയുടെ പ്രതിനിധിയായി അയച്ചു. ലോകമെമ്പാടും മലബാർ സ്വതന്ത്ര സുറിയാനി സഭ പ്രസിദ്ധമായതും, വിവിധ ക്രൈസ്തവ സഭാ സംഘടനകളിൽ പരിശുദ്ധ സഭ അംഗത്വം നേടിയതും അഭിവന്ദ്യ തിരുമേനിയുടെ കാലഘട്ടത്തിലാണ്.

2001-ൽ അഭിവന്ദ്യ പിതാവ് സ്ഥാനത്യാഗം ചെയ്ത് തന്റെ പിൻഗാമിയായി സഭയുടെ ഇന്നത്തെ മേലധ്യക്ഷൻ അഭിവന്ദ്യ സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിന് മെത്രാപ്പോലീത്താ സ്ഥാനം നൽകി. തുടർന്ന് ഇദ്ദേഹം സഭയുടെ *വലിയ മെത്രാപ്പോലീത്ത* എന്ന പദവി സ്വീകരിച്ചു. പരിശുദ്ധ സഭയിൽ *വലിയ മെത്രാപ്പോലീത്ത* പദവി സ്വീകരിക്കുന്ന ആദ്യത്തെ മെത്രാപ്പോലീത്തായും ഇദ്ദേഹമാണ്. നീണ്ട 25 കൊല്ലകാലത്തെ ഭരണ വാഴ്ചയ്ക്കു ശേഷം 2014 സെപ്റ്റംബർ 7-ാം തിയ്യതി അഭിവന്ദ്യ തിരുമേനി കാലം ചെയ്തു. തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ഇടവക ദൈവാലയത്തിൽ പിതാക്കന്മാരുടെ കല്ലറയിൽ അടക്കപ്പെട്ടു.[157]

157. ജോസഫ് മാർ കൂറിലോസ്, സ്മരണിക 2011;



**H.G CYRIL MAR BASSELIOUS**
**THE METROPOLITAN OF**
**MALABAR INDEPENDENTSYRIAN CHURCH,**
**THOHIYUR SINCE 2001**

## അദ്ധ്യായം 18

# സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ

### 2001 – മുതൽ സഭയെ ഭരിക്കുന്നു. (കൂത്തൂര് തിരുമേനി)

1956 ജൂലൈ 30–ന് പോർക്കുളം മാർ ആദായ് ശ്ലീഹാ പള്ളി ഇടവകയിൽ പോർക്കുളം കൂത്തൂര് ചുമ്മാര്-അമ്മിണി ദമ്പതികളുടെ മകനായി ജനനം. പോർക്കുളത്തെ ഒരു അരിമില്ലിലെ ജീവനക്കാരനായിരുന്നു അദ്ദേഹത്തിന്റെ പിതാവ്(*1996-ൽ അദ്ദേഹം മരിച്ചു*). 13 വയസ്സുവരെ പോർക്കുളം മാർ കൂറിലോസ് മെമ്മോറിയൽ സ്കൂളിൽ വിദ്യാഭ്യാസം തുടർന്നു. ഗുരുവായൂർ ശ്രീകൃഷ്ണ കോളേജിലെ പ്രീഡിഗ്രി പഠനത്തിനു ശേഷം കാലിക്കറ്റ് സർവകലാശാലയിൽ കോമേഴ്സിൽ ബിരുദവും മദ്രാസ് സർവ്വകലാശാലയിൽ നിന്ന് ചരിത്രവും, തമിഴ്നാട് അണ്ണാമല യൂണിവേഴ്സിറ്റിയിൽ നിന്ന് മനഃശാസ്ത്രത്തിൽ ബിരുദാനന്തരബിരുദവും കരസ്ഥമാക്കി. വളരെ ചെറുപ്പത്തിൽ തന്നെ സഭാശുശ്രൂഷകനായി അദ്ദേഹം ആരാധനയിൽ പങ്കെടുത്തു വന്നു. മറ്റു പഠനങ്ങളോടൊപ്പം സുറിയാനിയിലും, ആരാധനാ ക്രമങ്ങളിലും അദ്ദേഹം മികവ് പുലർത്തിയിരുന്നു. 1975 ഡിസംബർ 18–ന് പോർക്കുളം മാർ ആദായ് ശ്ലീഹാ ദൈവാലയത്തിൽ വച്ച് സഭയുടെ 13–ാ മത്തെ മെത്രാപ്പോലീത്തായായിരുന്ന അഭിവന്ദ്യ അയ്യംകുളം പൗലോസ് മാർ പീലക്ക്സിനോസ് മെത്രാപ്പോലീത്ത തിരുമേനിയിൽ നിന്ന് ശെമ്മാശ്ശപട്ടം സ്വീകരിച്ചു. ഈ ദൈവാലയത്തിൽ വച്ചു തന്നെ സഭയുടെ 14–ാം മെത്രാപ്പോലീത്തായായിരുന്ന അഭിവന്ദ്യ കൂത്തൂര് മാത്യുസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയിൽ നിന്ന് 1980 ഫെബ്രുവരി 17–ന് കശീശ്ശാ പട്ടവും സ്വീകരിച്ചു. രണ്ടരവർഷം ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ കീഴിൽ സേവനമനുഷ്ടിച്ചു. സഭയുടെ വിവിധ ഇടവകകളിൽ വികാരിയായി ദീർഘകാലം സേവനം അനുഷ്ടിച്ചു. ഏറെകാലം സഭയുടെ ചെന്നൈ സെന്റ് ജോർജ്ജ് ഇടവകയുടെ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. സഭയുടെ നേതൃസ്ഥാനങ്ങളും, സഭയുടെ വിവിധ സംഘടനകളുടെ നേതൃസ്ഥാനങ്ങളും, ഭദ്രാസന ദൈവാലയത്തിന്റെ പുനർനിർമ്മാണ കമ്മിറ്റിയുടെ സെക്രട്ടറി തുടങ്ങി സഭയുടെ പല ഔദ്യോഗിക സ്ഥാനങ്ങളും അലങ്കരിച്ചു. ദീർഘകാലം തൊഴിയൂർ ഭദ്രാസന അരമനയിൽ ദയറാ വൈദീകൻ ആയിരുന്നു.[158] പൂർവീകരായ പിതാകന്മാർ തങ്ങളുടെ മരണ പത്രങ്ങളിൽ

158. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-522;

പിൻഗാമിയെ വാഴിക്കുന്ന പരാമർശം ഉണ്ട്. എന്നാൽ സഭയെ സംബന്ധിച്ചിടത്തോളം ഏതാനും വർഷങ്ങളായി കൃത്യമായി പറഞ്ഞാൽ 84 വർഷമായി പിൻഗാമിയെ വാഴിക്കുന്ന ഈ ഒരു രീതി നിലച്ചിട്ട്. എന്നാൽ വർഷങ്ങൾക്കപ്പുറം ഇത് സംഭവിക്കുന്നു എന്നത് സഭയുടെ ചരിത്രത്തിലെ നിർണ്ണായകമായ ഒന്നായിരുന്നു.

2001 മാർച്ച് 3-ാം തിയ്യതി റമ്പാൻ സ്ഥാനവും മാർച്ച് 10-ാം തിയ്യതി എപ്പിസ്ക്കോപ്പസ്ഥാനവും തന്റെ മുൻഗാമിയായ അഭിവന്ദ്യ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയിൽ നിന്ന് സ്വീകരിച്ചു. തുടർന്ന് 2001 മെയ് 28 ന് അഭിവന്ദ്യ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സുക്കൊണ്ട് സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ എന്ന നാമത്തിൽ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ പരമാധ്യക്ഷനായും 15-ാം മെത്രാപ്പോലീത്തായായും അഭിഷിക്തനായി. ഈ ചടങ്ങിൽ മുഖ്യ കാർമ്മികത്വം വഹിച്ച അഭിവന്ദ്യ ജോസഫ് മാർ കൂറീലോസ് മെത്രപ്പോലിത്തായോടൊപ്പം മാർത്തോമാ സഭയിലെ അഭിവന്ദ്യ ജോസഫ് മാർ ഐറേനിയസ് എപ്പിസ്ക്കോപ്പയും, അഭിവന്ദ്യ യുയാക്കിം മാർ കൂറിലോസ് എപ്പിസ്ക്കോപ്പയും, അഭിവന്ദ്യ ജോസഫ് മാർ ബർണബാസ് എപ്പിസ്ക്കോപ്പയും സഹകാർമ്മികരായി പങ്കെടുത്തു. സിറിയൻ ഓർത്തഡോക്സ് സഭയിലെ ബന്യാമിൻ മാർ ഒസ്താത്തിയോസ്, മലങ്കര ഓർത്തഡോക്സ് സിറിയൻ സഭയിലെ കൊച്ചി ഭദ്രാസനത്തിന്റെ സഖറിയാസ് മാർ അന്തോണിയോസ്, സി.എസ്.ഐ സഭയിലെ മദ്ധ്യകേരള ഭദ്രാസനത്തിന്റെ ബിഷപ്പ് സാം മാത്യൂ എന്നിവരും ഇതിൽ പങ്കെടുത്തു. 2001 മാർച്ച് 17 നായിരുന്നു മെത്രാപ്പോലീത്ത അഭിഷേകം. മാർ ബസിലിയോസ് മെത്രാപ്പോലീത്തായുടെ അഭിഷേകം നടന്നത് ഭദ്രാസന ദൈവാലയത്തിന്റെ മദ്ബഹയിൽ വച്ചായിരുന്നു. മാർത്തോമാ മെത്രാപ്പോലീത്ത മാർ ക്രിസോസ്റ്റം ശുശ്രൂഷാമദ്ധ്യേ വചനപ്രഘോഷണവും നടത്തി. സിറിയൻ ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് മെത്രാന്മാർ മാത്രമേ ആരാധന ചൊല്ലുന്നതിലും സ്ഥാനവടി നൽകുന്നതിലും പങ്കെടുത്തുള്ളൂ. 1751 ൽ ഇന്ത്യയിലെത്തി മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ രൂപീകരണത്തിലേക്ക് നയിച്ച സംഭവപരമ്പരകളിൽ നിർണ്ണായകമായ പങ്കുവഹിച്ച മഫ്രിയാൻ(*കാതോലിക്ക*) ശക്രുള്ളാ മാർ ബസേലിയോസിന്റെ സ്മരണയിൽ പുതിയ മെത്രാന് സിറിൾ മാർ ബസേലിയോസ് എന്ന പേരു നൽകി. 2001 മേയ് 28 ന് തൊഴിയൂർ ഭദ്രാസന ദൈവാലയത്തിൽ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ 15-ാം മെത്രാപ്പോലീത്തയായി മാർ ബസേലിയോസ് സ്ഥാനമേറ്റു. മാർ കൂറിലോസ് തന്റെ

പിൻഗാമിക്ക് കസവു തുന്നിയ പുതിയ സഭാവസ്ത്രവും മോതിരവും കുരിശും മെത്രാപ്പോലീത്തയുടെ തൊപ്പിയും അണിയിച്ചു.[159]

കേരളത്തിലും വിദേശത്തുമുള്ള സഭകളുമായി തന്റെ മുൻഗാമി നിലനിർത്തിയ ബന്ധങ്ങൾ മാർ ബസേലിയോസ് ഒന്നാമൻ തുടർന്നു. 2002 മേയ് മാസം അദ്ദേഹം ഇംഗ്ലണ്ട് സന്ദർശിച്ചു. കാന്റർബറി ആർച്ച് ബിഷപ്പ് ഡോ.റോവൻ വില്യംസിന്റെ സ്ഥാനാരോഹണത്തിൽ അതിഥി യായി പങ്കെടുത്തു. 2006 ജൂലൈയിൽ ഇംഗ്ലണ്ടിലെ ഫ്രീ ചർച്ചിനു വേണ്ടി രണ്ട് മെത്രാന്മാരുടെ അഭിഷേകത്തിൽ പങ്കെടുക്കാനായി ഇംഗ്ലണ്ടിൽ പോയി. പുതിയ മാർത്തോമാ മെത്രാപ്പോലീത്ത ജോസഫ് മാർത്തോമാ യുടെ അഭിഷേകത്തിൽ സിറിൾ മാർ ബസേലിയോസ് മെത്രപ്പോലിത്ത പങ്കെടുത്തു. 2008-ൽ ലാംബെത്ത് സമ്മേളനത്തിൽ മാർ ബസേലിയോ സ് എക്യൂമെനിക്കൽ നിരീക്ഷകനായിരുന്നു. ഇംഗ്ലണ്ടിലായിരിക്കെ ഒട്ടേ റെ ഇടവകകൾ സന്ദർശിച്ചു. പാലക്കാട് ജില്ലയിലെ പെരിങ്ങോടു ദേശ ത്തു ഒരു ഇടവകയും, ഒപ്പം ഒറ്റപ്പിലാവ് ഒരു ചാപ്പലും, തമിഴ്നാട്ടിലെ കൊയമ്പത്തൂരിൽ 2007-ൽ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ദൈവാലയങ്ങൾ നിർമ്മിച്ച് കൂദാശ ചെയ്തത് സിറിൽ മാർ ബസേലി യോസ് മെത്രാപ്പോലീത്തായുടെ ഭരണകാലഘട്ടത്തിലായിരുന്നു. [160] കൂടാ തെ നവീകരിച്ച കല്ലുംപുറത്തുള്ള ദൈവാലയത്തിന്റെ കൂദാശയും, പുതു തായി പണിത കൊരട്ടിക്കരയിലെ ദൈവാലയത്തിന്റെ കൂദാശയും അഭി വന്ദ്യ തിരുമനസ്സാണ് നടത്തിയത്.

### 250-ാം വാർഷികം.

മലങ്കരസഭയുടെ ചരിത്രത്തിൽ ഒരു സഭകൾക്കും അവകാശപ്പെ ടാൻ കഴിയാത്ത ഒന്നാണ് 250 വർഷം പൂർത്തീകരിക്കുകയെന്നത്. ഇന്ന് സഭയെ ഭരിക്കുന്ന അഭിവന്ദ്യ മെത്രാപ്പോലീത്തയാണ് സഭയുടെ 250-ാം വാർഷീകം വിപുലമായി നടത്തുന്നതിന് ആഹ്വാനം ചെയ്തത്. സഭയെ സംബന്ധിച്ചിടത്തോളം അഭിമാനത്തിന്റെ നിമിഷങ്ങളാണ്. ഇന്ത്യയിലെ പൗരസ്ത്യ സഭകളുടെ പരമാധ്യക്ഷന്മാരായ അഭിവന്ദ്യ പിതാക്കന്മാർ സ ഭയുടെ 250-ാം വാർഷികാഘോഷ പരിപാടികളിൽ പങ്കെടുക്കുകയുണ്ടാ യി. തൊഴിയൂർ സഭയ്ക്ക് ഇതര സഭകളുമായുള്ള സാഹോദര്യ ബന്ധം ഊട്ടിയുറപ്പിക്കാൻ സാധിക്കുന്നു എന്നത് ഇതിൽ നിന്നും വ്യക്തമാണ്. കുന്നംകുളം സെന്റ് തോമസ് കുന്നത്തെ പള്ളി അങ്കണത്തിൽ 2022

---

159. വിസ്മൃതരായ പിതാകന്മാർ, ജോൺ ഫെൻവിക്, പുറം-523;

160. വിസ്മൃതരായ പിതാകന്മാർ - ജോൺ ഫെൻവിക്, പുറം-524;

മാർച്ച് 27-ഞായറാഴ്ച വൈകീട്ട് നാല് മണിക്ക് സഭയുടെ പരമാധ്യക്ഷൻ നിദാന്ത വന്ദ്യ ദിവ്യ മഹിമ ശ്രീ സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിന്റെ അധ്യക്ഷതയിൽ ചേർന്ന ഉദ്ഘാടന മഹാസമ്മേളനം പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മോർ ബസ്സേലിയോസ് മാർത്തോമ മാത്യുസ് തൃതീയൻ കാതോലിക്കാ ബാവായാണ് ഉദ്ഘാടനം ചെയ്തത്. *സഭകൾ തമ്മിലുള്ള ഐക്യം എക്കാലത്തും നിലനിൽക്കണമെന്ന* വസ്തുത പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടന വേളയിൽ ആഹ്വാനം ചെയ്ത് സംസാരിച്ചു.

രണ്ടാം ഘട്ടമായ മതസൗഹാർദ്ദ മഹാസമ്മേളനം സഭയുടെ ചാലിശ്ശേരി സെന്റ് ഔഗിൻസ് സുറിയാനി പള്ളി അങ്കണത്തിൽ വെച്ച് 2022 മെയ് ഒന്നാം തിയ്യതി ഞായറാഴ്ച വൈകീട്ട് നാല് മണിക്ക് നടത്തപ്പെടുകയുണ്ടായി. സഭയുടെ പരമാധ്യക്ഷൻ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിന്റെ അധ്യക്ഷതയിൽ ചേർന്ന മതസൗഹാർദ്ദ സമ്മേളനം കേരള നിയമസഭ സ്പീക്കർ ബഹു. എം. ബി രാജേഷ് അവർഗളാണ് ഉദ്ഘാടനം ചെയ്തത്. *മതനിരപേക്ഷത കാത്തു സൂക്ഷിച്ച് വർഗ്ഗീയതയെ ഉന്മൂലനം ചെയ്യുക എന്നത് മതങ്ങളുടെ ദൗത്യമാണെന്നും എക്കാലത്തും ആ ദൗത്യം അവർ കാത്തു സൂക്ഷിക്കണമെന്നും* ബഹു. സ്പീക്കർ ഉദ്ഘാടനം ചെയ്ത് സംസാരിച്ചു. മലങ്കര യാക്കോബായ സുറിയാനി സഭാ തൃശ്ശൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ.കുറിയാക്കോസ് മോർ ക്ലീമീസ്  മെത്രാപ്പോലീത്താ, കക്കാട്ടിരി ജുമാ മസ്ജിദ് ഖത്തീബ് ഇമാം അബ്ബാസ് മളാഹിരി, പുറനാട്ടുക്കര ശ്രീ രാമകൃഷ്ണ മഠാദിപധി സ്വാമി സദ്ഭവാനന്ദ, എന്നിവരും ആശംസകൾ നേർന്ന് സംസാരിച്ചു.

വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും നിറവിൽ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ 250-ാം വാർഷിക ആഘോഷങ്ങൾക്ക് സമാപനം കുറച്ചു. 250-ാം  വാർഷികാഘോഷങ്ങളുടെ സമാപന സമ്മേളനം സഭാ ആസ്ഥാനമായ തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ദൈവാലയ അങ്കണത്തിൽ വെച്ച് നടത്തപ്പെട്ടു. സഭയുടെ പരമാധ്യക്ഷൻ നി. വ.ദി.മ.ശ്രീ.സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേർന്ന മഹാസമ്മേളനം ബഹുമാന്യനായ കേരളാ ഗവർണർ ശ്രീ ആരിഫ് മുഹമ്മദ് ഖാൻ ഉദ്ഘാടനം ചെയ്തു. മലബാർ സ്വതന്ത്ര സുറിയാനി സഭ നാളിതുവരെ നടത്തിയ എല്ലാ പ്രവർത്തനങ്ങളും സാമൂഹിക പ്രതിബദ്ധതയുള്ളതാണെന്നും അവ നിശബ്ദ വിപ്ലവത്തിന് തുല്യ

മാണെന്നും ബഹു. കേരള ഗവർണർ ഉദ്ഘാടന പ്രസംഗമദ്ധ്യേ അഭിപ്രായപ്പെട്ടു. മാർത്തോമാ സഭയുടെ പരമാധ്യക്ഷൻ അഭിവന്ദ്യ ഡോ. തിയഡോഷ്യസ് മാർത്തോമാ മെത്രാപ്പോലീത്താ മുഖ്യപ്രഭാഷണം നടത്തി. മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ചരിത്രം ഉൾക്കൊള്ളിച്ച് സഭാ കൗൺസിൽ വൈസ് പ്രസിഡന്റ് ഫാ. വർഗീസ് വാഴപ്പിള്ളി രചിച്ച *മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം, വിശ്വാസം, പാരമ്പര്യം* എന്ന പുസ്തകം ബഹു. കേരള ഗവർണർ കൽദായ സഭയുടെ പരമാധ്യക്ഷൻ അഭിവന്ദ്യ ഡോ. മാർ അപ്രേം മെത്രാപ്പോലീത്തായ്ക്ക് നൽകിക്കൊണ്ട് പ്രകാശനം ചെയ്തു. ഗുരുവായൂർ നഗരസഭ അധ്യക്ഷൻ ശ്രീ. എം. കൃഷ്ണദാസ് ആശംസകൾ നേർന്നു സംസാരിച്ചു. വൈദീക ട്രസ്റ്റി ഫാ. പ്രിൻസ് ഐ കോലാടി, അൽമായ ട്രസ്റ്റി ബിനോയ് മാത്യു, സഭാ സെക്രട്ടറി ഗീവർ മാണി പനക്കൽ, പ്രോഗ്രാം കൺവീനർ വിവേക് വടക്കൻ എന്നിവർ പ്രസംഗിച്ചു.

**ചരിത്ര മ്യൂസിയം**

മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ഇരുന്നൂറ്റിയമ്പത് വർഷത്തെ ചരിത്രം വരച്ചുകാട്ടുന്ന വിധത്തിൽ തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ദൈവാലയത്തിന്റെ നാലുകെട്ടിൽ സഭയുടെ ചരിത്ര മ്യൂസിയം തയ്യാറാക്കി. പരിശുദ്ധ കാട്ടുമങ്ങാട്ട് പിതാക്കന്മാരുടെ അംശവടിയും സ്ലീബായും, സഭയുടെ പിതാകന്മാർ ഉപയോഗിച്ചിരുന്ന അംശവസ്ത്രങ്ങൾ, വിശുദ്ധ മൂറോൻ സൂക്ഷിക്കുന്ന ഭരണി, അഭിവന്ദ്യ പിതാകന്മാരുടെ മരണപത്രങ്ങൾ, അവർ നൽകിയ സ്ഥാത്തികോൻ, പല്ലക്ക്, മേനാവ്, തുടങ്ങി സഭയുടെ പാരമ്പര്യത്തെ വിളിച്ചോതുന്ന അമൂല്യമായ വസ്തുക്കൾ ഇന്നും അവിടെ സൂക്ഷിക്കുന്നുണ്ട്. മലങ്കര ഓർത്തഡോക്സ് സഭയുടെ യുവജനപ്ര സ്ഥാനം പ്രസിഡന്റും അഹമ്മദാബാദ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായും കുന്നംകുളം മെത്രാസന സഹായ മെത്രാപ്പോലീത്തായുമായ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയാണ് ഈ ചരിത്ര മ്യൂസിയം ഉദ്ഘാടനം ചെയ്തത്. ശേഷം സഭാ പരമാധ്യക്ഷൻ അഭിവന്ദ്യ സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിന്റെ അധ്യക്ഷതയിൽ നടന്ന പൊതുസമ്മേളനവും അഭി. ഡോ. യൂലിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. മാർത്തോമാ സഭയുടെ വികാരി ജനറൽ ഫാ. സ്ക്കറിയ അബ്രഹാം, മലങ്കര കത്തോലിക്ക സഭയുടെ അഞ്ഞൂർ ഇടവക വികാരി ഫാ. റോബിൻ പുത്തൻപുരക്കൽ എന്നിവർ ആശംസകൾ അറിയിച്ച് സംസാരിച്ചു.

പാശ്ചാത്യ സുറിയാനി സഭയുടെ ആരാധാനകളുമായി സാമ്യമുള്ളതും പൂർണ്ണമായും സ്വതന്ത്രമായി നിൽക്കുന്നതുമായ ഈ കൊച്ചു സഭ കാലഘട്ടാനുസൃതമായി വേണ്ടുന്ന മാറ്റങ്ങൾ സ്വീകരിച്ച് പൂർവ്വീകർ കൈമറഞ്ഞു തന്ന സഭയുടെ വിശ്വാസത്തിലും പാരമ്പര്യത്തിലും അണുവിട മാറ്റം വരുത്താതെ ഇന്നും നിലനിൽക്കുന്നു. സഭയുടെ അഭിവൃദ്ധിക്കായി യത്നിക്കുകയും സഭയെ ശക്തിയുതം നയിക്കുന്നതമായ അഭിവന്ദ്യ മെത്രാപ്പോലീത്തായെ സർവ്വശക്തനായ ദൈവം തമ്പുരാൻ ആയുസ്സും ആരോഗ്യവും നൽകി അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

## അദ്ധ്യായം 19
# തൊഴിയൂരിന്റെ പാരമ്പര്യം

തൊഴിയൂർ സഭ മലങ്കര സഭയുടെ വിശ്വാസാചാരങ്ങളിൽ തന്നെ അടിയുറച്ച് നിലനിൽക്കുന്നതും ഇന്നും ആ ആചാരാനുഷ്ഠാനങ്ങളിൽ നിന്ന് അണുവിട മാറ്റപ്പെടാതെ നിൽക്കുന്നതുമാണ്. 1856-വരെ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ മെത്രാപ്പോലീത്തമാർ തൊഴിയൂരിൽ നിന്ന് അല്പം അകലെയുള്ള കൊച്ചി രാജ്യാതിർത്തിക്കുള്ളിലെ ആർത്താറ്റ് പള്ളിയിലെ വികാരിമാരായിരുന്നു. എന്നാൽ 1862-ൽ സഭയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചുവെങ്കിലും ആർത്താറ്റ് സുറിയാനി പള്ളിയുമായി തൊഴിയൂർ സഭ നല്ല ബന്ധം പുലർത്തിയിരുന്നു. ആർത്താറ്റ് പള്ളിയിലേയും തൊഴിയൂരെ പള്ളിയിലേയും വൈദികർ ആരാധനകളിൽ ഒരുമിച്ച് പങ്കെടുത്തിരുന്നുവെന്നും അവരുപയോഗിച്ചിരുന്ന ആരാധനാ ക്രമം മറ്റു യാക്കോബായക്കാരിൽ നിന്ന് വ്യത്യസ്തമായിരുന്നുവെന്നും ആർത്താറ്റ് പള്ളിയുടെ ചരിത്രകാരൻ പി.സി കുഞ്ഞാത്തു രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ കാലാനുസൃതമായിട്ടോ അല്ലെങ്കിൽ തങ്ങളുടെ അസ്ഥിത്വത്തെ നിലനിർത്തുന്നതിനോ അതുമല്ലെങ്കിൽ കാലാകാലങ്ങളിൽ മാറി വരുന്ന നേതൃത്വനിരകളുടെ പ്രേരണമൂലമോ സഭകൾ അവരവരുടെതായ ക്രമങ്ങൾ ചിട്ടപ്പെടുത്തുവാൻ തുടങ്ങി. ഈ സാഹചര്യത്തിൽ ഈ ആരാധന ക്രമങ്ങളിലെല്ലാം ചെറിയ തോതിലുള്ള മാറ്റങ്ങൾ സംഭവിച്ചു തുടങ്ങി. തൊഴിയൂർ സഭയെ സംബന്ധിച്ചിടത്തോളം ഈ പാരമ്പര്യങ്ങളും ആചാരനുഷ്ഠാനങ്ങളും ഇന്നും നിലനിർത്തി കൊണ്ടുപോകാൻ സാധിക്കുന്നു എന്നത് സഭയെ നയിക്കുന്ന പിതാക്കന്മാരുടെ സഭയോടുള്ള ഉത്തരവാദിത്വത്തെയും വിശ്വാസതീക്ഷണതയെയുമാണ് സ്പഷ്ടമാക്കുന്നത്. പ്രധാനമായും തൊഴിയൂരെ ആണ്ടുതക്സായിലെ ക്രമങ്ങളിലെ ആചാരനുഷ്ഠാനങ്ങളാണ് പ്രതിപാദിക്കുന്നത്.

**ജനനപെരുന്നാൾ**

തൊഴിയൂർ സഭയയെ സംബന്ധിച്ചിടത്തോളം ആണ്ടുതക്സായിലെ ക്രമങ്ങൾ എല്ലാം തന്നെ കയ്യെഴുത്തു പ്രതികളാണുള്ളത്. പട്ടമേൽക്കാൻ പോകുന്ന ശെമ്മാശന്മാർ ഈ ക്രമങ്ങൾ തെറ്റ് കൂടാതെ എഴുതി ചിട്ടപ്പെടുത്തി അഭിവന്ദ്യ പിതാക്കന്മാരെ കാണിച്ചാൽ മാത്രമേ പിതാക്കന്മാർ കശ്ശീശ പട്ടം നൽകിയിരുന്നുള്ളൂ. ഇന്നും ആ ചിട്ട തന്നെയാണ് തൊഴിയൂരിൽ നിലനിൽക്കുന്നത്. പിന്നീട് ആ കയ്യെഴുത്തു പ്രതികളാണ് അവർ ശുശ്രൂഷയ്ക്കായി ഉപയോഗിച്ചുവരുന്നത്. അഭിവന്ദ്യ പിതാക്കന്മാരുടെ കണിശസ്വഭാവത്തെയും ചിട്ടയെയുമാണ് ഇത് വ്യക്തമാകുന്നത്. തൊഴിയൂർ സഭയുടെ ജനനപെരുന്നാൾ ക്രമത്തിന്റെ കയ്യെഴുത്തു പ്രതികൾ പരിശോധിച്ചാൽ ആദ്യം സുറിയാനി ഗീതവും ശേഷം അതിന്റെ മലയാള ഗദ്യവും എന്ന രീതിയിലാണ് കാണാൻ കഴിയുക. എന്നാൽ ഇടക്കാലത്ത് ഈ ആരാധനക്രമത്തിൽ മാറ്റം സംഭവിച്ചിട്ടുണ്ട്.

പള്ളിയുടെ മുൻവശത്ത് പടിഞ്ഞാറ് മണ്ണിൽ കുരിശാകൃതിയിൽ ഒരു കുഴിയുണ്ടാക്കുകയും ആ കുഴിയിൽ തീജ്വാലയ്ക്കുള്ള ഒരുക്കങ്ങൾ ഒരുക്കുന്ന പാരമ്പര്യമാണ് തൊഴിയൂർ സഭയിലുള്ളത്. ഓശാന ഞായറാഴ്ചയുടെ ഉണങ്ങിയ കുരുത്തോലകൾ ആയിരിക്കും തീജ്വാലയ്ക്ക് ഉപയോഗിക്കുന്ന ഓലകൾ. കത്താൻ ആവശ്യമെങ്കിൽ ഉണങ്ങിയ നല്ല ഓലകൾ ചെറുതായി കീറി കുഴിയിൽ അടുക്കി ചേർത്തുവയ്ക്കാറുമുണ്ട്. നാല് ദിക്കിലും കത്തിക്കുന്നതിന് നാല് പന്തങ്ങളും ക്രമീകരിച്ച് വെക്കാറുണ്ട്. പ്രഭാത നമസ്കാരം ആരംഭിച്ച് പട്ടക്കാരൻ വിശുദ്ധ കുർബാനയുടെ ഒരുക്ക ശുശ്രൂഷ നടത്തുവാൻ മദ്ബഹായിൽ പ്രവേശിക്കുകയും താഴെയുള്ളവർ മൂന്നാം മണി നമസ്കാരവും ആറാം മണി നമസ്കാരവും നടത്തുന്നു. അംശവസ്ത്രങ്ങൾ ധരിച്ച് ഒരുക്ക ശുശ്രൂഷ കഴിഞ്ഞ് പട്ടക്കാരൻ തീജ്വാലയിൽ നിക്ഷേപിക്കാൻ വെച്ചിരിക്കുന്ന കുന്തിരുക്കം വാഴ്ത്തി എല്ലാവർക്കും വിതരണം ചെയ്യും, ശേഷം എല്ലാവരും പ്രദക്ഷിണമായി വടക്കേ വാതിലിൽക്കൂടി പുറപ്പെട്ട് തീജ്വാലയുടെ പടിഞ്ഞാറു ഭാഗത്തു ചെന്ന് നിൽക്കുന്നു. (*പടിഞ്ഞാറു ഭാഗത്തുക്കൂടിയും പ്രദക്ഷിണം ഇറങ്ങാറുണ്ട്*) അവിടെ കിഴക്കോട്ടഭിമുഖമായി ഒരുക്കിയിരിക്കുന്ന മേശമേൽ ആണ് ജനനപ്പെരുന്നാളിന്റെ ക്രമങ്ങൾ ആരംഭിക്കുന്നത്. ക്രമത്തിലെ സ്ലൂസോ, മസുമൂർ, ഗീതങ്ങൾ, പ്രുമിയോൻ, സെദറാ, കോലോ, എത്രോ, എനിയോനൊ, എന്നിവ കഴിഞ്ഞ് തീജ്വാലയുടെ തെക്കു കിഴക്കു ഭാഗത്തു നിന്നു ലേഖനം വായിക്കുന്നു. അനന്തരം പട്ടക്കാരൻ തീജ്വാലയുടെ നേരെ കിഴക്കുഭാഗത്തു ചെന്ന് പടിഞ്ഞാറോട്ടു തിരിഞ്ഞ് ഏവൻഗേലി

യോൻ വായിക്കുന്നു. പിന്നീടു പട്ടക്കാരൻ മാലാഖമാരുടെ സ്തുതിപ്പ് ചൊല്ലി കുഴിയുടെ കിഴക്കും പടിഞ്ഞാറും വടക്കും തെക്കുമായി പട്ടക്കാരൻ നേരത്തെ ക്രമീകരിച്ച പന്തങ്ങൾ ഉപയോഗിച്ച് തീ കത്തിക്കുന്നു. ശേഷം വെളിവുനിറഞ്ഞോരീശോ ഗീതം ആരംഭിക്കും. തുടർന്ന് മൂന്നു വട്ടം തീജ്വാലയെ പ്രദക്ഷിണം വച്ചശേഷം ലഭിച്ച കുന്തിരുക്കം തീജ്വാലയിൽ നിക്ഷേപിച്ച് പള്ളിയ്ക്കകത്തേക്കു പ്രവേശിച്ച് പതിവുപോലെ വിശുദ്ധ കുർബ്ബാന ആരംഭിക്കുന്നു.

കത്തിത്തീർന്ന തീജ്വാലയുടെ വെണ്ണീർ വിളവുകളുടെ അനുഗ്രഹത്തിനായി കൊണ്ടുപോകുന്ന പതിവുണ്ട്. ലിഖിതമായോ ആധികാരികമായോ അടിസ്ഥാനം അവകാശപ്പെടാൻ കഴിയാത്ത ഒരു വാമൊഴി പാരമ്പര്യം മുൻകാലങ്ങളിൽ പഴമക്കാർ പറഞ്ഞിരുന്നു. തീജ്വാലയുടെ ഓലക്കെട്ട് കത്തിപടർന്ന് കിഴക്കോട്ടാണ് വീഴുന്നത് എങ്കിൽ സഭയ്ക്കും ഇടവകയ്ക്കും അനുഗ്രഹമാണ് എന്നും പടിഞ്ഞാട്ടാണ് വീഴുന്നതെങ്കിൽ ദോഷമാണ് അതായത് ഇടവകയിൽ മരണം കൂടും എന്നും തെക്കോട്ടാണ് എങ്കിൽ മാമോദീസ കൂടുമെന്നും വടക്കോട്ടാണ് എങ്കിൽ കല്യാണങ്ങൾ ഉണ്ടാകുമെന്നുമുള്ള വാമൊഴി പാരമ്പര്യം കേട്ടിട്ടുണ്ട്. ഇത് ഓരോ ഇടവകകളിലും പഴമക്കാർ അവരവരുടെ യുക്തിക്കനുസരിച്ച് ദിക്കുകൾ മാറ്റി പറയുന്നതും കേട്ടിട്ടുണ്ട്. എന്നാൽ ഈ വസ്തുതയ്ക്ക് സഭാപരമയോ മറ്റോ ആധികാരിക തെളിവുകളൊന്നുമില്ല. പഴയ തലമുറയിൽ ഇത്തരത്തിൽ ഒരു വാമൊഴി പാരമ്പര്യം നിലനിന്നിരുന്നു എന്നുള്ളത് രേഖപ്പെടുത്തുന്നു എന്നു മാത്രം.

**ദനഹാ പെരുന്നാൾ**

വെള്ളം വാഴ്വ് ദനഹായുടെ ശുശ്രൂഷയിലെ ഏറ്റവും പ്രധാനപ്പെട്ട ശുശ്രൂഷയാണ്. ഒരു നല്ല സ്ഫടികപാത്രവും, ഒപ്പം അതിനെ മൂടുവാൻ ഒരു കുരിശടയാളമുള്ള ഒരു ശോശപ്പായും ആണ് ഈ ശുശ്രൂഷയിലെ പ്രധാന ഘടകങ്ങൾ. കഴിഞ്ഞ വർഷത്തെ ദനഹായുടെ വെള്ളം ബാക്കി ഉണ്ടെങ്കിൽ അത് തലേദിവസം തന്നെ കുടിച്ചു തീർക്കുകയോ അല്ലെങ്കിൽ മാമോദീസാ തൊട്ടിയിൽ ഒഴിയ്ക്കുകയോ ചെയ്ത ശേഷം പാത്രം വൃത്തിയായി കഴുകി, ശുശ്രൂഷയുടെ ദിവസത്തേയ്ക്കുള്ള ശുദ്ധജലം ഒഴിച്ച് കുരിശുള്ള മൂടിക്കൊണ്ട് അടച്ച് ത്രോണോസിൽ വെച്ചിരിക്കും. രാവിലെ പ്രഭാത നമസ്കാരം, തൂയോബൊ എന്നിവ പതിവുപോലെ കഴിച്ച് പട്ടക്കാരൻ അംശവസ്ത്രങ്ങൾ ധരിച്ച് ഒരുങ്ങുന്നു. തുടർന്ന് മദ്ബഹായിൽ നിന്ന് എല്ലാവരും താഴെ ഇറങ്ങി നമസ്കാരമേശമേൽ

വെള്ളം നിറച്ച പാത്രം ശോശപ്പ കൊണ്ട് മൂടിവെച്ച ശേഷം ശുശ്രൂഷ ആരംഭിക്കുന്നു. സ്ലൂസോ, മസുമൂർ, എനിയോനൊ, സെദറാ, പ്രൊമിയോൻ, കോലോകൾ, എത്രോ, വായനകൾ, ഏവൻഗേലിയോൻ, ലുത്തിനിയ ഇവയ്ക്കു ശേഷം കുർബാനയിലെപ്പോലെ ശോശപ്പാ ആഘോഷിച്ചു ഒരു വശത്തേക്ക് മാറ്റിവെയ്ക്കുകയും ശേഷം പട്ടക്കാരൻ വിശ്വാസ സമൂഹത്തിന് റൂശ്മാ കൊടുക്കുന്നു. തുടർന്ന് വാഴ്‌വിന്റെ പ്രാർത്ഥന ***മ്ബർക്കീൻ ഏനൂൻ മായാ ഹോലെൻ*** എന്നതു ത്രിത്വനാമത്തിൽ ചൊല്ലി വെള്ളം വാഴ്ത്തി, ശേഷം ലുത്തിനിയായും പ്രാർത്ഥനകളും ചൊല്ലി ഈ വെള്ളം നിറച്ച പാത്രത്തെ ശോശപ്പാകൊണ്ട് പൊതിഞ്ഞ് വിശുദ്ധ മദ്ബഹായിൽ കയറി കിഴക്ക്, പടിഞ്ഞാറ്, വടക്ക്, തെക്ക്, എന്നീ ദിക്കുകളിൽ കൗമാ ചൊല്ലി ആഘോഷിക്കുകയാണ് ചെയ്യുക. ഈ ആഘോഷണ ശേഷം വെള്ളം നിറച്ച പാത്രം ത്രോണോസിൽ വെച്ച് ശേഷം മോറാൻ യേശു മിശിഹാ, മാലാഖമാരുടെ സ്തുതിപ്പ്, എന്നിവ ചൊല്ലി പതിവു പോലെ വിശുദ്ധ കുർബാന ആരംഭിക്കുന്നു.

### ഊശാന പെരുന്നാൾ

ഊശാന പെരുന്നാൾ ദിവസത്തിൽ സാധാരണയായി കുരുത്തോലകളാണ് ഉപയോഗിക്കുന്നത്. അതിനായി നല്ല കുരുത്തോലകൾ ഭംഗിയായി മുറിച്ച് നേരത്തെ തന്നെ കെട്ടുകളായി തയ്യാറാക്കി വെയ്ക്കും. പട്ടക്കാരനു ആഘോഷത്തിന് കൈയിൽ പിടിക്കുവാനുള്ള കുരുത്തോല കുരിശാകൃതിയിൽ നിർമ്മിക്കുന്ന പതിവാണ് ഉള്ളത്. ഊശാനയുടെ ശുശ്രൂഷ താഴെ നമസ്ക്കാരമേശയുടെ മുകളിൽ നടത്തുന്ന പാരമ്പര്യമാണുള്ളത്. പട്ടക്കാരൻ പതിവിൻ പ്രകാരം നമസ്കാരം തുടങ്ങി തൂയോബൊ നടത്തുന്നതിനായി മദ്ബഹായിൽ പ്രവേശിക്കുന്നു. തൂയോബോ കഴിഞ്ഞ് എല്ലാ സ്ഥാനികളും അവരവരുടെ സ്ഥാനവസ്ത്രങ്ങൾ ധരിച്ച ശേഷം താഴെയിറങ്ങി നമസ്കാരമേശമേൽ ശുശ്രൂഷ ആരംഭിക്കും. വാഴ്‌വിന്റെ പ്രാർത്ഥന ***മ്ബർക്കിൻ ഏനൂൻ സൗകെ ഹോലെൻ*** ചൊല്ലി കുരുത്തോലകളെ വാഴ്ത്തുന്നു. ഇതിനു ശേഷം വിശുദ്ധ മദ്ബഹായിലേക്ക് ***ഊശാന അത്യുന്നതത്തിൽ.........*** എന്ന ഈരടി പാടിക്കൊണ്ട് കയറുകയും തുടർന്ന് ഒന്നാം പ്രാവശ്യം കുരുത്തോലകൊണ്ടുണ്ടാക്കിയ കുരിശ് ബോവൂസൊകൾ ചൊല്ലി കിഴക്ക്, പടിഞ്ഞാറ്, വടക്ക്, തെക്ക്, എന്നീ നാല് ദിക്കിലും ശേഷം രണ്ടാം പ്രാവശ്യം ഹൗദ് മാലാഖ എന്ന കൗമ ചൊല്ലി കിഴക്ക്, പടിഞ്ഞാറ്, വടക്ക്, തെക്ക്, എന്നീ നാല് ദിക്കിലും ആഘോഷിക്കുന്നു. ആഘോഷം കഴിഞ്ഞ ശേഷം പ്രാധാന കാർമികൻ എല്ലാവർക്കും കുരുത്തോല വിതരണം ചെയ്യും. ഇതിന്റെ ശേഷം പ്രദ

ക്ഷിണം ഇറങ്ങുകയായി. ഈ സമയം പട്ടക്കാരൻ കുരിശാകൃതിയിലുള്ള കുരുത്തോലയും വഹിച്ച് മദ്ബഹായിൽ നിന്നും വടക്കേ വാതിൽ വഴി പുറത്തേക്കിറങ്ങുന്നു. പള്ളിയുടെ പടിഞ്ഞാറെ വാതിൽക്കൽ എത്തി ക്രമത്തിലുള്ള ***ബസ്ലീബോ ന്ഹർവോ ബെറിയോസെ......*** എന്ന ഗീതം ചൊല്ലിയ ശേഷം ***ആറിൻ തറഏ റീശൈഹൂൻ....*** എന്നതും ചൊല്ലികൊണ്ട് അടഞ്ഞിരിക്കുന്ന വാതിൽ തുറക്കുന്നു. ആ വാതിൽകൂടി തന്നെ പട്ടക്കാരനോട് കൂടെ എല്ലാവരും അകത്ത് പ്രവേശിക്കുന്നു. തുടർന്ന് പതിവു പോലെ വിശുദ്ധ കുർബ്ബാന ആരംഭിക്കുന്നു. വിശുദ്ധ കുർബ്ബാനയിൽ പ്രാരംഭ കൗമായും ധൂപവാഴ്വിന്റെ സമയത്തും ധൂപപ്രാർത്ഥനയുടെ സമയത്തും ഓശാനയുടെ കൗമ ഉപയോഗിക്കുന്ന പാരമ്പര്യമാണുള്ളത്.

**കാൽകഴുകൽ ശുശ്രൂഷ**

സഭയുടെ പാരമ്പര്യത്തിൽ ഹാശാആഴ്ചയിലേക്ക് പ്രവേശിച്ചു കഴിഞ്ഞാൽ മേലട്ടക്കാർ സാധാരണയായി നീലകുപ്പായമാണ് ധരിക്കുന്നത്. കഷ്ടതയുടെ പ്രതീകം എന്ന നിലയിലാണ് ഈ നീലകുപ്പായം ധരിക്കുന്നത്. കർത്താവ് പെസഹാഅത്താഴത്തിനു മുമ്പ് തന്റെ പന്ത്രണ്ടു ശ്ലീഹന്മാരുടെ കാൽ കഴുകുകയും വിനയത്തിന്റെയും ശുശ്രൂഷ ജീവിതത്തിന്റെയും ദൃഷ്ടാന്തം അവരെ പഠിപ്പിക്കുകയും ചെയ്ത സംഭവത്തിന്റെ ഓർമ്മയെ മുൻനിർത്തിയാണ് പരിശുദ്ധ സഭയിൽ മേല്പട്ടക്കാർ ഈ കാൽകഴുകൽ ശുശ്രൂഷ നടത്തിവരാറുള്ളത്. പള്ളിയ്ക്കകത്തു വെച്ച് നടത്തുന്നതിനു അസൗകര്യങ്ങൾ ഉണ്ടെങ്കിൽ ശുശ്രൂഷ പള്ളിയ്ക്കു വെളിയിൽ വെച്ചു നടത്തുന്ന പതിവുണ്ട്. കർത്താവിന്റെ പന്ത്രണ്ട് ശ്ലീഹന്മാരെ പ്രതിനിധീകരിച്ച് പന്ത്രണ്ട് പേരെയാണ് കാൽകഴുകൽ ശുശ്രൂഷയ്ക്കായി ഒരുക്കുന്നത്. വൈദീകരാണ് സാധാരണ ഇതിൽ ഉൾപ്പെടുന്നത്. എന്നാൽ ഇല്ലാത്ത മുറയ്ക്ക് അഭിവന്ദ്യ പിതാവിന്റെ അനുവാദത്തോടെ ശുശ്രൂഷക്കാരെയും ഉൾപ്പെടുത്താറുണ്ട്. വിശുദ്ധ മദ്ബഹായിലോ അല്ലെങ്കിൽ ക്രമീകരിച്ചിരിക്കുന്ന താത്കാലിക മദ്ബഹായിലോ രണ്ടു പന്തിയിലായി കാൽ കഴുകപ്പെടാനുള്ളവർ ഇരിക്കുന്നു. വടക്കേ പന്തിയിൽ പടിഞ്ഞാറെ അറ്റത്ത് ഏറ്റവും ഇളയ ആളായിരിക്കും ഇരിക്കുന്നത്. അങ്ങനെ മൂപ്പമുറയ്ക്ക് കിഴക്കെ അറ്റംവരെയും തെക്കെ പന്തിയിൽ കിഴക്കെ അറ്റത്ത് നിന്ന് ഇതിന്റെ തുടർച്ചയായി മൂപ്പുമുറയിൽ തുടങ്ങി പടിഞ്ഞാറെ അറ്റത്ത് ഏറ്റവും മുതിർന്നയാളായിരിക്കും പത്രോസിന്റെ സ്ഥാനത്തു ഇരിയ്ക്കുന്നത്.

ഒമ്പതാം മണിയുടെ നമസ്കാരം ചൊല്ലിയാണ് സാധാരണ ശുശ്രൂഷ ആരംഭിക്കുന്നത്. കാൽകഴുകൽ ശുശ്രൂഷയുടെ പ്രാർത്ഥനകൾക്ക് ശേഷം അഭിവന്ദ്യ പിതാവ് വിശുദ്ധ ഏവൻഗേലിയോൻ വായന സമയത്ത് തന്റെ പുറം കുപ്പായം മാറ്റി വെള്ളയങ്കി അരയിൽ ചുറ്റുന്നു.[161] ശേഷം വചന ശുശ്രൂഷ ഉണ്ടായിരിക്കും. മേൽപട്ടക്കാരാണ് ഇത് നടത്തുന്നത് എങ്കിലും അഭിവന്ദ്യ പിതാവിന് എന്തെങ്കിലും അസൗകര്യങ്ങളുണ്ടെങ്കിൽ പിതാവിന്റെ അനുവാദത്തോടെ നിശ്ചയിക്കുന്ന വൈദീകൻ കാൽകഴുകലിന്റെ രഹസ്യത്തെക്കുറിച്ചും വിനയം, സ്നേഹം, സേവന ജീവിതത്തെക്കുറിച്ചും വചനശുശ്രൂഷ നടത്തും.

വചനശുശ്രൂഷ കഴിഞ്ഞാൽ ശുശ്രൂഷ പുനരാരംഭിക്കുകയായി. നേരത്തെ പറഞ്ഞ ക്രമത്തിൽ കഴുകപ്പെടുവാനുള്ളവർ പന്തിയിൽ ഇരിക്കുകയും മേല്പട്ടക്കാരൻ ***പുകദോൻ ഹാദെസ് യൊഹെബ്...*** എന്ന സുറിയാനി ഗീതം ചൊല്ലി വടക്കെ പന്തിയിൽ പടിഞ്ഞാറെ അറ്റത്തിരിക്കുന്ന ഏറ്റവും ഇളയവന്റെ മുമ്പിൽ കുനിഞ്ഞ് അവന്റെ കാൽ കഴുകുവാൻ തുടങ്ങുന്നു. മേല്പട്ടക്കാരൻ ഓരോരുത്തരുടെ കാൽ കഴുകുന്നതിനു മുമ്പ് ***പുത്തൻ പ്രമാണം ഞാൻ നിങ്ങൾക്ക് തരുന്നു....*** എന്ന ഈരടികൾ ചൊല്ലികൊണ്ടാണ് കാലുകൾ കഴുകാൻ ആരംഭിക്കുന്നത്. ഓരോരുത്തരുടെ കാലും കഴുകി തുടച്ചു കഴിഞ്ഞ് കാർമ്മികൻ ചുംബിക്കുന്നു. ഒടുവിൽ പത്രോസിന്റെ സ്ഥാനത്തിരിക്കുന്ന മൂപ്പച്ചന്റെ അടുക്കൽ വരുന്നു. മുപ്പച്ചൻ ആയിരിക്കും പത്രോസിനെ പ്രതിനിധീകരിച്ച് ഇരിക്കുന്നത്. ശുശ്രൂഷയിലെ ഭാഗങ്ങൾ ചൊല്ലിയ ശേഷം അദ്ദേഹത്തിന്റെ കാലുകളും കഴുകി ചുംബിക്കുന്നു. അതിനു ശേഷം അഭിവന്ദ്യ പിതാവ് സിംഹാസനത്തിൽ ഇരിക്കുകയും മൂപ്പുമുറയനുസരിച്ച് പിതാവിന്റെ കാലുകൾ പന്തിരുവരും കഴുകുന്നു. ഇതിന് ശേഷം അംശവസ്ത്രം ധരിച്ച അഭിവന്ദ്യ പിതവിനെ ഓക്സിയോസ് ചൊല്ലി ദൈവാലയത്തിനകത്ത് നാല് ദിക്കിലും ഉയർത്തുന്ന പതിവുണ്ട്.[162] ശേഷം മദ്ബഹായുടെ താഴെ, ഉയർത്തിപിടിച്ച സിംഹാസനത്തിൽ ഇരുന്ന് വിശുദ്ധ ഏവൻഗേലിയോൻ വായിക്കുകുകയും ചെയ്യുന്നത് തൊഴിയൂർ സഭയുടെ മാത്രം

---

161. അത്താഴത്തിൽ നിന്നു എഴുന്നേറ്റു വസ്ത്രം ഊരിവെച്ചു ഒരു തുവർത്തു എടുത്തു അരയിൽ ചുറ്റി. ഒരു പാത്രത്തിൽ വെള്ളം പകർന്നു ശിഷ്യന്മാരുടെ കാൽ കഴുകുവാനും അരയിൽ ചുറ്റിയിരുന്ന തുണി കൊണ്ടു തുവർത്തുവാനും തുടങ്ങി. (യോഹന്നാൻ 13: 4,5) ഈ വേദഭാഗമാണ് ദൈവശാസ്ത്രപരമായി ഇതിന്റെ ആധാരം

162. സഭയുടെ ആട്ടിൻകൂട്ടത്തിന്റെ രാജാവേ ഞങ്ങൾ അങ്ങയെ അംഗീകരിക്കുന്നു എന്നതാണ് ഇതിന്റെ ആധാരം.

പാരമ്പര്യങ്ങളിൽ ഒന്നാണ്. പന്തിരുവർ ഒന്നിച്ച് അത്താഴം കഴിക്കുന്നതിനെ പ്രതിനിധീകരിക്കുന്ന ഊട്ട് ഇതിന്റെ ശേഷമാണ് ഉണ്ടായിരിക്കുക. എന്നാൽ ഊട്ടിന് മുമ്പ് പെസഹാ അപ്പം വാഴ്ത്തി മുറിക്കുകയും അവ പങ്കിടുന്ന പാരമ്പര്യവുമുണ്ട്.[163] അപ്പം ഭക്ഷിച്ച് കഴിഞ്ഞാൽ ഇലയിൽ പന്തിരുവർക്ക് ഊട്ട് വിളമ്പുകയായി. ശേഷിച്ച ഭക്ഷണം കപ്പ്യാരച്ചനാണ് അവകാശം. അനേകർ ഇതിന്റെ അംശത്തിൽ നിന്ന് നേർച്ച വാങ്ങി പോകുന്നവരുണ്ട്. ഇതും തൊഴിയൂർ സഭയുടെ പാരമ്പര്യത്തിൽ മാത്രം ഉൾപ്പെടുന്ന ഒന്നാണ്.




പന്തിരുവർ ഒന്നിച്ച് അത്താഴം കഴിക്കുന്നതിനെ പ്രതിനിധീകരിച്ച് നടത്തുന്ന ഊട്ട്

## ദു:ഖവെള്ളി

വിവിധ സഭകൾ കർത്താവിന്റെ പീഡാനുഭവത്തിന്റെ അനുസ്മരിച്ചു ശുശ്രൂഷകൾ നടത്തുന്നതുപോലെ തൊഴിയൂർ സഭയും ദു:ഖ വെള്ളിയാഴ്ച ആചരിക്കുന്നുണ്ട്. ഓരോ ശുശ്രൂഷകൾക്കും അതിന്റേ തായ അർത്ഥങ്ങൾ ഉള്ളതുപോലെ തൊഴിയൂർ സഭയിലെ ദു:ഖവെള്ളിയാഴ്ചയിലെ ശുശ്രൂഷകൾക്കും ഒരുപാട് അർത്ഥതലങ്ങൾ ഉണ്ട്. പരിശുദ്ധ പിതാക്കന്മാർ പഠിപ്പിച്ചതായ അവരുടെ കയ്യെഴുത്ത് പ്രതികളാണ് സഭ ഉപയോഗിച്ചുവരുന്നത്.

163. കർത്താവ് അത്താഴത്തിന് മുമ്പ് അപ്പം എടുത്ത് വാഴ്ത്തി നുറുക്കി തന്റെ ശിഷ്യന്മാർക്ക് നൽകിയതിന്റെ പ്രതീകാത്മകമായാണ് ഈ അനുഷ്ഠാനം

ദു:ഖവെള്ളിയാഴ്ച രാവിലെ ദൈവാലയത്തിലെ ചെറുതു മുതൽ വലുതുവരെയുള്ള എല്ലാ കുരിശുകളും മെഴുകുതിരികാലുകളും കിടത്തിയിടുന്ന ഒരു പാരമ്പര്യം തൊഴിയൂരുണ്ട്. ഇങ്ങനെ കിടത്തി വെച്ച കുരിശുകൾ ഉയർപ്പ് ശുശ്രൂഷ കഴിഞ്ഞാൽ മാത്രമേ നിവർത്തി വയ്ക്കുകയുള്ളൂ. രാവിലെ പ്രഭാത നമസ്കാരത്തോടെ ശുശ്രൂഷകൾ ആരംഭിക്കും. പ്രഭാതവും മൂന്നാം മണിയും നമസ്കാരമേശയുടെ മുകളിൽ വച്ച് നടത്തിയ ശേഷം ആറാം മണി നമസ്കാരം വടക്ക് ഭാഗത്ത് വച്ചും ഒമ്പതാം മണി നമസ്കാരം തെക്ക് ഭാഗത്തും വെച്ചും ആണ് നടത്തുന്നത്. ഈ സയത്ത് നമസ്കാരമേശ വടക്ക് ഭാഗത്തോട്ടും തെക്ക് ഭാഗത്തോട്ടും നീക്കിയിടും അല്ലെങ്കിൽ മറ്റൊരു മേശ ഇതിനായി ഒരുക്കും. നമ്മുടെ കർത്താവിനെ പടയാളികൾ ന്യായാധിപന്മാരുടെ അടുക്കൽ ന്യായവിധിക്കായി കൊണ്ട് പോയതിനെ പ്രതിനിധീകരിച്ചാണ് ഇത്തരത്തിൽ യാമനമസ്കാരങ്ങളെ രണ്ട് ഭാഗങ്ങളിലായി പരിശുദ്ധ പിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്നത്. ആറാംമണി നമസ്കാരത്തോടെ കുരിശിനെ വിശുദ്ധ മാമോദീസ തൊട്ടിയിൽ വെച്ച് കഴുകി വൃത്തിയാക്കിയ ശേഷം വിശുദ്ധ മദ്ബഹായുടെ മുമ്പിൽ ഒരു മേശയുടെ മുകളിൽ നാട്ടുന്നു. വൈദീകർ അല്ലെങ്കിൽ ശെമ്മാശന്മാരാണ് കുരിശിനെ കഴുകി വൃത്തിയാക്കുക. ഗോൽഗോഥായിൽ നഗ്നനായി തൂക്കപ്പെട്ടു എന്നതിനെ അനുസ്മരിച്ച് സാധാരണ മേശയുടെ മുകളിൽ വിരികൾ ഇടാറില്ല. ഇരുവശങ്ങളിലായി രണ്ട് വളഞ്ഞ തിരികളാണ് വയ്ക്കുന്നത്. കള്ളന്മാരുടെ കാൽ മുട്ടുകൾ ഒടിഞ്ഞതിനെയാണ് ഇത് സൂചിപ്പിക്കുന്നത്.[164] കൂടാതെ വലതു ഭാഗത്തെ കള്ളനെ സൂചിപ്പിച്ച് രണ്ട് തിരികളിൽ ഒന്നിൽ ഒരു ചെറിയ കുരിശുകൂടി വയ്ക്കുന്നു.

ഒമ്പതാം മണി നമസ്കാരം കഴിഞ്ഞാൽ സ്ലീബാ വന്ദനവിന്റെ ശുശ്രൂഷ ആരംഭിക്കും. രണ്ട് രീതിയിലാണ് സ്ലീബാ വന്ദനവിന്റെ ചെയ്തു വരുന്നത്. താഴെ നമസ്കാരമേശമേൽ ആരംഭിച്ച് സ്ലൂസോ, മസുമൂർ, പ്രൊമിയോൻ, സെദറ, എത്രോ എന്നിവ കഴിഞ്ഞ് വിശുദ്ധ മദ്ബഹായിലേക്ക് പ്രവേശിച്ച് അംശവസ്ത്രം ധരിച്ച് പ്രദക്ഷിണം ഇറങ്ങുന്ന രീതിയുണ്ട് അല്ലെങ്കിൽ ആദ്യമെ തന്നെ മദ്ബഹായിൽ പ്രവേശിച്ച് അംശവസ്ത്രം ധരിച്ച ശേഷം ശുശ്രൂഷകൾ ആരംഭിക്കുന്ന രീതിയും ഉണ്ട്.

---

164. അന്തോക്ക്യ ശ്ഹീമ പാരാമ്പര്യത്തിലും ഇങ്ങനെ മെഴുകുതിരികൾ വളയ്ക്കുന്ന രീതി കണ്ടു വരുന്നുണ്ട്. വിശുദ്ധ ഏവൻഗേലിയോൻ വായന സമയത്ത് കള്ളന്മാരുടെ കാലുകൾ പടയാളികൾ ഒടിച്ചു എന്ന് വായിക്കുന്ന സമയത്ത് ഇങ്ങനെ മെഴുകുതിരികൾ വളച്ച് വയ്ക്കുന്ന രീതിയാണ് കണ്ടിട്ടുള്ളത്. അതു കൊണ്ട് തന്നെ പാരമ്പര്യങ്ങളെ കാത്തുസൂക്ഷിക്കുന്നതിൽ സഭയുടെ പിതാക്കന്മാർ കാണിച്ചിരുന്ന കാർക്കശ്യത്തെയാണ് കാണാൻ കഴിയുക.

വിശുദ്ധ മദ്ബഹായിലേക്ക് പ്രവേശിക്കുന്നതോടുകൂടി പടവിൽ വച്ചിരിക്കുന്ന മേശയും കുരിശും മെഴുകുതിരിയും മദ്ബഹായുടെ അകത്ത് നടുവിൽ ക്രമീകരിയ്ക്കും. ദുഃഖവെള്ളിയാഴ്ചയുടെ ശുശ്രൂഷയിൽ ദൈവാലയത്തിനകത്തുള്ള ഒരു പ്രദക്ഷിണം മാത്രമാണ് ക്രമത്തിൽ ഉള്ളത്. കർത്താവിനെ ചുവപ്പു അങ്കി ധരിപ്പിച്ചു (രക്താംബരം) എന്നുള്ളതിനെ പ്രതിനിധീകരിച്ച് പ്രദക്ഷിണ സമയത്ത് സ്ലീബായെ ചുവപ്പ് നിറത്തിലുള്ള തുണി ഉപയോഗിച്ചാണ് മൂടുന്നത്.[165] പ്രദക്ഷിണം കഴിഞ്ഞ് തിരിച്ച് മദ്ബഹായിൽ കയറി ശുശ്രൂഷകൾ തുടരും. ശേഷം നാലു ദിക്കിലും ബോവൂസോയും കൗമായും ചൊല്ലി സ്ലീബാ ആഘോഷം നടത്തിയ ശേഷം താഴെ വിശുദ്ധ സ്ഥലത്ത് വടക്ക് ഭാഗത്ത് ക്രമീകരിച്ചിട്ടുള്ള പായയിൽ ആദ്യം വെള്ളതുണിയും മുകളിൽ കറുപ്പ് തുണിയും[166] വിരിച്ച ശേഷം അതിൽ സ്ലീബായെ കിടത്തുന്നു. തൊഴിയൂർ പാരമ്പര്യത്തിൽ കബറടക്കത്തിന്റെ എല്ലാ ശുശ്രൂഷകളും താഴെ വിശുദ്ധ സ്ഥലത്ത് തന്നെയാണ് നടത്തിവരാറുള്ളത്. സ്ലീബായെ കിടത്തിയ ശേഷം മുള്ളുകൊണ്ടുള്ള കിരീടത്തിന് പ്രതിനിധീകരിച്ച് എലഞ്ഞിപൂവിന്റെ മാലയും,[167] കാടിവെള്ളത്തെ സൂചിപ്പിച്ച് കയ്പനീരും, സുഗന്ധക്കൂട്ടായി കുന്തിരുക്കവും, ഇട്ട് ശേഷം ദു:ഖവെള്ളിയുടെ കൗമ ചൊല്ലി ധൂപം വെയ്ക്കും. അതിനു ശേഷം സോഗദീനാൻ എന്ന ഗീതം ചൊല്ലി വൈദീകനും[168] ശേഷം ശുശ്രൂഷക്കാരും അതിനു ശേഷം എല്ലാ വിശ്വാസികളും നിലത്ത് പായയിൽ കിടത്തിയിരിക്കുന്ന കുരിശിനെ കുമ്പിട്ട് വന്ദിച്ചെഴുന്നേൽക്കും. കുമ്പിടൽ കഴിഞ്ഞാൽ നീക്കിയിരിപ്പുള്ള കുന്തിരുക്കം ഇട്ട് കുരിശിനെ കിടത്തിയിരിയ്ക്കുന്ന വെള്ളതുണിയോടു കൂടി പൊതിഞ്ഞ് ***അരിമത്യാ നാട്ടിൽ.....*** എന്ന ഗീതം ചൊല്ലി പട്ടക്കാരൻ മദ്ബഹായിലെ ത്രോണോസിലെ കബറിൽ അടക്കാൻ കൊണ്ടുപോകുന്നു. അടക്കിയ ശേഷം കബറിന്റെ കവാടത്തിൽ ഉപയോഗിച്ചിരുന്നതായ രണ്ട് വളഞ്ഞ തിരികൾ സ്ഥാപിയ്ക്കുകയും, ശേഷം ധൂപം വെച്ച് കവാടത്തിൽ തന്നെ ആ ധുപകുറ്റിയും വച്ചതിന് ശേഷം വിശ്വാസപ്രമാണം ചൊല്ലി ശുശ്രൂഷ പൂർത്തീകരിക്കുന്നു.

---

165. അവന്റെ വസ്ത്രം അഴിച്ചു ഒരു ചുവന്ന മേലങ്കി ധരപ്പിച്ചു: മത്തായി 27:28; അവനെ രക്താംബരം ധരിപ്പിച്ചു, മുള്ളുകൊണ്ടു ഒരു കിരീടം മെടഞ്ഞു അവനെ ചൂടിച്ചു: മർക്കൊസ് 15:17;
166. ആനീദെ ദിവസം ഉപയോഗിക്കുന്നത്
167. ദുഃഖവെള്ളിയാഴ്ച ശുശ്രൂഷയിൽ ഉപയോഗിച്ചിട്ടുള്ള ഈ പൂവ് പിതാകന്മാർ ചില വിഷ വൈദ്യത്തിന്റെ കൂട്ടുകളിൽ ഉപയോഗിച്ചിരുന്നതായി വാമൊഴിയായി കേട്ടിട്ടുണ്ട്.
168. ഒന്നിൽ കൂടുതൽ വൈദീകർ ഉണ്ടെങ്കിൽ മൂപ്പു മുറയനുസരിച്ച് കുമ്പിടുന്നതായിരിക്കും.

## ഉയർപ്പ്

വെളുപ്പിനെ പ്രഭാത നമസ്ക്കാരം ആരംഭിച്ച് പട്ടക്കാരൻ തൂയോബൊ നടത്തുന്നതിന് വിശുദ്ധ മദ്ബഹായിൽ പ്രവേശിക്കുകയും ശേഷം സ്ഥാനവസ്ത്രങ്ങൾ ധരിച്ച് സ്ലീബായെ അടക്കിയിരുന്ന അറയുടെ വാതിൽ തുറന്ന് അറയ്ക്കുള്ളിൽ നിന്ന് സ്ലീബാ പുറത്തെടുക്കുന്നു. കബറടക്കത്തിന്റെ വസ്ത്രങ്ങൾ മാറ്റി പഞ്ഞിയോ തുണിയോ കൊ ് കുന്തിരുക്കവും മറ്റും തുടച്ച് വൃത്തിയാക്കിയ ശേഷം സ്ലീബായെ പുറത്തേക്കെടുത്ത് ശോശപ്പാ കൊ ് മൂടി മദ്ബഹായുട നടുവിൽ ക്രമീകരിച്ച ഒരു മേശയുടെ മുകളിൽ വെയ്ക്കും. സ്ലീബായുടെ ഇരുവശങ്ങളിലും പുതിയ തിരികൾ കത്തിച്ചുവെച്ച ശേഷം മറ നീക്കി ശുശ്രൂഷകൾ ആരംഭിയ്ക്കുകയായി. സ്ലൂസോ, എനിയോനൊ, പ്രൊമിയോൻ, സെദറാ, കോലോകൾ, എത്രോ, ബോവൂസോ, വായനകൾ, ഏവൻഗേലിയോൻ, ഇവയ്ക്കു ശേഷം പട്ടക്കാരൻ ഒന്നാം പ്രാവശ്യം ബോവൂസോകൾ ചൊല്ലിയും ശേഷം ര ാം പ്രാവശ്യം ഹൗദ് മാലാഖെ എന്ന കൗമ ചൊല്ലിയും കിഴക്ക് പടിഞ്ഞാറ് വടക്ക് തെക്ക് എന്നീ നാല് ദിക്കുകളിൽ ആഘോഷിക്കുന്നു. സ്ലീബാ ആഘോഷത്തിന് ശേഷം *സ്വത്വം സ്വത്വം അടുത്തവർക്കും ദൂരസ്ഥർക്കും.....* എന്ന ഗീതം ചൊല്ലി മദ്ബഹായിൽ ഉള്ള ശുശ്രൂഷകർ സ്ലീബായെ മുത്തുകയും തുടർന്ന് പതിവു പോലെ വിശുദ്ധ കുർബ്ബാന ആരംഭിയ്ക്കുകയും ചെയ്യും. വിശുദ്ധ കുർബ്ബാനയ്ക്ക് ശേഷം ദൈവാലയത്തിനു ചുറ്റും *സ്വത്വം സ്വത്വം അടുത്തവർക്കും ദൂരസ്ഥർക്കും* എന്ന ഗീതം ചൊല്ലി മൂന്ന് പ്രാവശ്യം പ്രദക്ഷിണവും ശേഷം ദൈവാലയത്തിൽ പ്രവേശിച്ച് കൗമാ ചൊല്ലി ധൂപം വച്ച് അവസാനിപ്പിക്കുകയും ശേഷം എല്ലാവരും പട്ടക്കാരൻ കാപ്പാകൊണ്ട് പൊതിഞ്ഞ സ്ലീബായെ മുത്തി പിരിയുന്നതാണ് പതിവ്.

## മഴയ്ക്കും പകർച്ചവ്യാധികളുടെ ശമനത്തിനും വേണ്ടിയുള്ള പ്രാർത്ഥന.

മുൻകാലങ്ങളിൽ തൊഴിയൂരും സമീപപ്രദേശത്തും പകർച്ച വ്യാധികൾ പടർന്നു പിടിച്ചിരുന്നു. തൊഴിയൂർ ദേശവാസികളുടെ അഭയ സ്ഥാനമായ തൊഴിയൂർ പള്ളിയിൽ എത്തിയ അവരുടെ സങ്കടനിവർത്തിക്കാണ് പരിശുദ്ധ പിതാക്കന്മാർ ഇത്തരത്തിൽ പ്രാർത്ഥന ചിട്ടപ്പെടുത്തിയത്. അതേ തുടർന്ന് ഇന്നും തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ഇടവക ദൈവാലയത്തിൽ പരിശുദ്ധ ഗീവർഗീസ്സ് സഹദായുടെ പെരുന്നാൾ ദിവസങ്ങളിൽ മഴയ്ക്കു വേണ്ടിയും പകർച്ചവ്യാധികൾ മാറുന്നതിനു വേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥന സുറിയാനിയിൽ ചൊല്ലുന്ന

പതിവുണ്ട്. സന്ധ്യ നമസ്ക്കാരത്തിനു ശേഷവും, പിറ്റേന്ന് വിശുദ്ധ കുർബാനയിലുമാണ് അഭിവന്ദ്യ മെത്രാപ്പോലീത്തയും വൈദീകരും ചേർന്ന് ഈ പ്രാർത്ഥന ചൊല്ലാറുള്ളത്. മാത്രമല്ല പെരുന്നാളിന്റെ റാസ ഇറങ്ങി അങ്ങാടിയിൽ എത്തി ദൈവാലയത്തിലേക്ക് മടങ്ങുന്നതിന് മുമ്പ് അവിടെ ചൊല്ലുന്ന പ്രാർത്ഥനയും ഈ ദേശത്തെ പകർച്ചവ്യാധികളും അസുഖങ്ങളും നിങ്ങിപ്പോകണമെ എന്ന മദ്ധ്യസ്ഥ പ്രാർത്ഥനയാണ് നടത്തുന്നത്.

## ചികിത്സയും പാരമ്പര്യവും

തൊഴിയൂർ പള്ളിയുടെ അടിസ്ഥാന ശിലയിടുന്നത് തന്നെ പേവിഷമേറ്റ ബാലന്റെ സൗഖ്യദായക ശുശ്രൂഷയിലൂടെയാണ്. ഇന്നും ജനം തൊഴിയൂർ പള്ളിയെ അന്വേഷിച്ച് വരുന്നതിന്റെ കാരണം മഹത്തായ ഈ പരമ്പര്യമാണ്. സഭയുടെ സ്ഥാപകരും വൈദ്യന്മാരുമായിരുന്ന ആദിവ്യാത്മാക്കൾ തലമുകൾക്ക് കൈമറഞ്ഞുതന്ന ഔഷധക്കൂട്ടുകൾ തൊഴിയൂർ സഭയെ സംബന്ധിച്ചിടത്തോളം അമൂല്യമായ ഒന്നാണ്. അതുകൊണ്ട് തന്നെ പേവിഷബാധയേറ്റവരെ തൊഴിയൂർ പള്ളിയിൽ കൊണ്ടുവരികയും പിന്നീട് സുഖം പ്രാപിച്ചിട്ടുമാണ് അവർ പള്ളി പരിസരം വിട്ടിരുന്നത്. എന്നാൽ ഇടക്കാലങ്ങളിൽ ഇത് നിർത്തിയെങ്കിലും വിശ്വവിഖ്യാതമായി ഇന്നും ഈ പാരമ്പര്യത്തിന്റെ ഓളങ്ങൾ അലയടിക്കുന്നുണ്ട് എന്നതിൽ അതിയായ സന്തോഷമുണ്ട്. അതുപോലെ തന്നെ മാനസികമായ വിഭ്രാന്തിയുള്ളവരും തങ്ങളുടെ സൗഖ്യത്തിനായി തൊഴിയൂർ പള്ളിയെ സമീപിച്ചിരുന്നു. ഉഴത്തിൽ ഇരിക്കുന്ന വൈദീകരോ അല്ലെങ്കിൽ അതിന് നിയോഗിയ്ക്കപ്പെട്ട വൈദീകരോ[169] നാൽപത്തിയൊന്ന് ദിനം വ്രതമെടുത്ത് പള്ളിയിൽ താമസിച്ച് യാമനമസ്ക്കാരങ്ങൾ മുടങ്ങാതെ ചൊല്ലി ചില പ്രത്യേക വൈദ്യകൂട്ടുകളിൽ പാകപ്പെടുത്തിയ അഞ്ഞൂര് പള്ളിയുടെ നെയ്യ് ഈ ചികിത്സയുടെയെല്ലാം അടിസ്ഥാനഘടകമാണ്. മാത്രമല്ല ഇവിടെ ചികിത്സയ്ക്കായി വരുന്നവർ ദൈവാലയത്തിൽ പ്രാർത്ഥനയ്ക്ക് ഇരിക്കുന്ന പതിവുണ്ടായിരുന്നു. പള്ളിയെ തേടി വേദനയോടെ വരുന്നവരാരും നിരാശരായി മടങ്ങി പോയിട്ടില്ല. ദൈവത്തിന്റെ കരുതലും പരിശുദ്ധ പിതാക്കന്മാരുടെ അനുഗ്രഹവും വന്ദ്യ വൈദീക ശ്രേഷ്ഠരുടെ നിഷ്ഠയോടെയുള്ള വ്രതാനുഷ്ഠാനങ്ങളുമാണ് ഈ അനുഗ്രത്തിന്റെ കാരണം. തൊഴിയൂർ പള്ളിയിൽ എല്ലാ സമയങ്ങളിലും അഭിവന്ദ്യ

169. തൊഴിയൂരെ പള്ളിയിൽ താമസിക്കുന്ന ദയറാ പട്ടക്കാരെ ആയിരിക്കും ഇതിന് നിയോഗിക്കുന്നത്

മെത്രാപ്പോലീത്ത നിയോഗിക്കുന്ന ഒരു വൈദികന്റെ സാന്നിധ്യം ഉണ്ടാ യിരിക്കും. പാരമ്പര്യ ചികിത്സാമുറകളിലും മനശാസ്ത്രത്തിലും പക്വത യുള്ളവരാണെന്ന് അഭിവന്ദ്യ മെത്രാപ്പോലീത്തയ്ക്ക് ബോധ്യപ്പെട്ടവരെ യാണ് ഇങ്ങനെ നിയോഗിക്കുന്നത്. തന്റെ ഊഴത്തിന്റെ ആഴ്ചയിൽ കുടുംബ ജീവിതം വിട്ട് ദേവാലയത്തിൽ വ്രതനിഷ്ഠയോടെ താമസി ക്കുക പതിവായിരുന്നു.[170] ഇവരെയാണ് ഊഴവികാരിമാർ എന്ന് വിളിച്ചി രിന്നത്. കൂട് നിറച്ച് കൊടുക്കുന്ന ഒരു പാരമ്പര്യം തൊഴിയൂർ പള്ളിയിൽ ഉണ്ടായിരുന്നു. സമീപ പ്രദേശങ്ങളിൽ താമസിക്കുന്ന അക്രൈസ്തവ രായവർ ആയിരുന്നു ഇത് ചെയ്തിരുന്നത്. എന്നാൽ പിന്നീട് സഭാ ഭേദ മെന്യേ എല്ലാ ക്രിസ്ത്യാനികളും ഈ പ്രക്രിയ ആരംഭിച്ചതോടെ സഭ തന്നെ ഇതിന് വിരാമിട്ടു. ഇന്നും അഞ്ഞൂര് പള്ളിയിൽ വരുന്നവർ അനു ഗ്രഹങ്ങളോടെ തന്നെയാണ് മടങ്ങുന്നത്. പരിശുദ്ധ സഭയുടെ പാരമ്പര്യ ങ്ങളും അനുഷ്ഠാനങ്ങളും ചിട്ടയോടെ പാലിച്ച് ഇന്നും മുന്നോട്ട് ചലി ക്കുന്നു.

---

170. ഞായർ സന്ധ്യ മുതൽ അടുത്ത ഞായർ സന്ധ്യ വരെ.

## ഗ്രന്ഥസൂചിക.


- വർഗ്ഗീസ് കെ. സി
  മലബാർ സ്വതന്ത്ര സുറിയാനി സഭ ചരിത്രം
- പത്രോസ് പി. എം,
  താപസശ്രേഷ്ഠരായ കാട്ടുമങ്ങാട്ട് ബാവാമാരുടെടെ ജീവചരിത്രം.
- ഫെൻവിക്ക് ജോൺ,
  വിസ്മൃതരായ സഭാ പിതാകന്മർ,
- ചീരൻ ജോസഫ്
  1. ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്രവും സംസ്കാരവും
  2. പാലൂർ കുന്നംകുളം ഇടവകകൾ ചരിത്രവും സംസ്കാരവും
  3. ഇന്ത്യൻ ഓർത്തഡോക്സ് സഭ ചരിത്ര വിജ്ഞാനകോശം,
- എബ്രഹാം റ്റി പി,
  മലങ്കര മാർത്തോമ്മാ സുറിയാനി സഭ നൂറ്റണ്ടുകളിലൂടെ
- കുര്യൻ തോമസ്
  നസ്രാണി മാർഗ്ഗം - ചരിത്ര സാംസ്കാരിക പഠനങ്ങൾ
- ചാക്കോ പി.എൻ
  പരുമല കൊച്ചു തിരുമേനി,
- ജോസ് പി.എം.
  കാലം ചെയ്ത അച്ചൻ
- പതിനാലാമത് എപ്പിസ്കോപ്പൽ സ്ഥാനിഭിഷേകം,
  മലബാർ സ്വതന്ത്ര സുറിയാനി സഭ. 18/01/1978
- വർഗ്ഗീസ് മോളു,
  വനാന്തരങ്ങളിൽ കഴിഞ്ഞ ക്രൈസ്തവ മഹർഷിമാർ
- കൊച്ചുമോൻ എം.പി,
  പരിശുദ്ധ കാടുമങ്ങാട്ട് ബാവാമാർ
- കുഞ്ഞഹമ്മദ് പി.പി,
  സമരണിക, 1989-ഏപ്രിൽ-16
- പാരിഷ് ഡയറി, സെന്റ് ഔഗിൻ ചർച്ച് ചാലിശ്ശേരി.
  മലബാർ സ്വതന്ത്ര സുറിയാനി സഭ
- സൊവനിയർ,
  മാർ കൂറിലോസ് ബാവാ ചർച്ച്, എറണാകുളം
- രജത ജൂബിലി സ്മരണിക,
  ജോസഫ് മാർ കൂറിലോസ് വലിയ മെത്രാപോലീത്ത
- കുര്യൻ റൈറ്റർ,
  നിരണം ഗ്രന്ഥാവലി (അക്കര പകർപ്പ്),
- ഇട്ടുപ്പ് റൈറ്റർ,
  മലയാള സുറിയാനി ക്രിസ്ത്യാനികളുടെ സഭ ചരിത്രം